# കലാകൗമുദി

386

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ജനവരി 30, 1983

വില: 1 രൂപ 50 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു
ഇലസ്ട്രേഷൻസ്: നമ്പൂതിരി

## സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## കവിത



## ലേഖനം



## യാത്രാവിവരണം



## കഥ



## നോവലെററ്



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

കളരിപ്പയററ്

(24-ാം പേജ് നോക്കുക.)

## സംസ്കൃതത്തിന്റെ വർക്കത്ത് മുട്ടി

പററി. പണിപററി. സംസ്കൃത ഭാഷയുടേയും സംസ്കൃത സാഹിത്യത്തിന്റെയും കഥ കഴിഞ്ഞിരിക്കുന്നു. മുട്ടത്തുവർക്കിയുടെ അപ്രതീക്ഷിതവും അതിശക്തവുമായ കടന്നാക്രമണം മൂലം സംസ്കൃതത്തിന്റെ വർക്കത്തു മുട്ടിയിരിക്കുന്നു! (കലാ കൗമുദി ലക്കം 383)

ഹോ! എന്നാലും എന്തൊരു വെട്ട്! എന്തൊരു മൂർച്ച! ഇങ്ങനേയുമുണ്ടോ ഒരു കട്ട് എന്ന പണ്ടത്തെ 'സീസേറിയൻ പ്രയോഗം' ഓർത്തുപോകുന്നു.

വാസ്തവത്തിൽ, മുട്ടത്തുവർക്കി സംസ്കൃതത്തെപ്പററി എന്തു പറഞ്ഞാലും ഇത്ര പരിഭ്രമിക്കാനൊന്നുമില്ല. ഒരേ സമയം ഒരേ നോവൽ നാലു വിധത്തിൽ എഴുതുന്നതിനെപ്പററിയോ, ഒരു ദിവസത്തിൽ തുടർച്ചയായി അഞ്ചു നോവൽ എഴുതുംവിധത്തെപ്പററിയോ, ഇനിയും ഒന്നും പറയാനില്ല എന്ന ഘട്ടം വന്നാലും തുടരൻ നോവൽ തുടരേണ്ട ടെക്നിക്കിനെപ്പററിയോ, റോയൽററിയും പേജുകളുടെ എണ്ണവും മുഖവിലയും പൊരുത്തപ്പെടുത്തുന്നതിനെപ്പററിയോ, മററോ അദ്ദേഹം എഴുതിയാൽ മനസ്സിലാക്കാം. അതെല്ലാം അദ്ദേഹത്തിന്റെ പരിചയ വലയത്തിൽപ്പെട്ട വിഷയങ്ങളാണ്. സംസ്കൃതത്തെപ്പററി മുട്ടത്തു വർക്കി എന്തെങ്കിലും പറഞ്ഞാൽ, നോവലുകൾ എഴുതുന്ന, സോറി, ഉണ്ടാക്കുന്ന തിരക്കിനിടയിൽ, ഒരു തമാശയ്ക്കു്, ഒരു ഉണ്ടയില്ലാത്ത വെടി പൊട്ടിച്ചു എന്നേ ധരിക്കേണ്ടതുള്ളൂ. പക്ഷേ, അദ്ദേഹം എഴുതിയതു് കലാകൗമുദി വാരികയിലാണല്ലോ. അപ്പോൾ ജനം വായിക്കും. അതല്ലേ കുഴപ്പം!

സംസ്കൃതം ഇന്ത്യയിൽ അടിച്ചേൽപ്പിക്കപ്പെട്ട വിദേശഭാഷയാണെന്ന സ്ഥാപിക്കാൻ വർക്കി പറയുന്ന ആ പഴയ ചരിത്രമുണ്ടല്ലോ, അത്ര കാര്യമാക്കാനില്ല. കാരണം ഭാഷാചരിത്രം പഠിച്ചിട്ടുള്ളവർക്കൊക്കെ അറിയാം, വർക്കിയുടെ ഭാഷ്യം വെറും ഭോഷ്ക്കാണെന്നു്. "ഇത്ര കണ്ടു് ഉച്ചാരണക്ലിഷ്ടങ്ങളും ഘോരഘോരഘോരങ്ങളും ആയ ശബ്ദങ്ങൾ ലോകത്തിലെ മററൊരു ഭാഷയിലും കാണുകയില്ല" എന്നു് ഏറക്കുറെ കോട്ടയത്തു കിട്ടാവുന്ന എല്ലാ ലോകഭാഷകളിലും വിസ്തരിച്ചുപരതിനോക്കിയിട്ടെന്നപോലെ വർക്കി തറപ്പിച്ചെഴുതുന്നു. അതും നമുക്ക് ചിരിച്ചുതള്ളാം. എന്നാൽ മററു ചില പ്രയോഗങ്ങളുടെ കാര്യം അങ്ങനെയല്ല.

"പ്രൊഫസർ സുകുമാർ അഴീക്കോട്, (പ്രൊഫസറല്ല, ഡോക്ടർ ആണ്—ലേഖകൻ) ഡോക്ടർ ലീലാവതി മുതലായ പണ്ഡിതാഗ്രണികളുടെ (പണ്ഡിതഗ്രഹണി എന്നെഴുതിയില്ലല്ലോ, ഭാഗ്യം—ലേഖകൻ) ലേഖനങ്ങളും പ്രസംഗങ്ങളും സാധാരണക്കാർക്ക് മനസ്സിലാകുന്നതിന് ഒരു ശബ്ദതാരാവലി കൂടെ ഉണ്ടായിരിക്കണം." എന്നാണ് വക്കി പറയുന്നതു്? കഴിഞ്ഞില്ലേ,




ഡോക്ടർ അഴീക്കോടിന്റെയും ഡോക്ടർ ലീലാവതിയുടേയും കഥ കഴിഞ്ഞില്ലേ? അവരിരുവരും ഇനി പ്രസംഗിച്ചിട്ടോ, ലേഖനമെഴുതിയിട്ടോ എന്തുകാര്യം?

ഈ വാചകത്തോടൊപ്പം വക്കി മറെറാരു കടുംകൈ കൂടിചെയ്യുന്നു. "പ്രൊഫസർ മുണ്ടശ്ശേരിയും ആ ഗണത്തിൽപ്പെടും." ഏതു ഗണത്തിൽ? മനസ്സിലായില്ലേ, പറഞ്ഞാലും എഴുതിയാലും സാധാരണക്കാർക്കു മനസ്സിലാവാത്ത ഗണത്തിൽ! ഏതായാലും മരിച്ചുപോയതുകൊണ്ടോ എന്തോ മുണ്ടശ്ശേരി മാസ്ററെ വക്കി തൂക്കിക്കൊല്ലുന്നില്ല, സംശയത്തിന്റെ ആനുകൂല്യം നൽകി വിട്ടയയ്ക്കുന്നു. "എങ്കിലും അദ്ദേഹം വല്ലപ്പോഴുമെങ്കിലും ശുദ്ധമലയാളത്തിലേയും ഇംഗ്ലീഷിലേയും നല്ല പദങ്ങൾ ഇടയ്ക്കിടയ്ക്കു പ്രയോഗിക്കുമായിരുന്നു..." ഞാൻ ഓർക്കുകയാണ് മുണ്ടശ്ശേരി മാസ്ററർ മരിച്ചുപോയതു നന്നായി. അദ്ദേഹം ജീവിച്ചിരിക്കുന്ന കാലത്താണ് വക്കിയുടെ ഈ കുറിപ്പുവന്നിരുന്നതെങ്കിൽ, ആ വലിയ മനുഷ്യൻ, "എന്തു്, മലയാള സാഹിത്യത്തിൽ ഇങ്ങനേയും ഒരു വർക്കത്തുകേടോ" എന്നു് ഗർജ്ജിക്കുമായിരുന്നു!

സംസ്കൃതം എന്ന ഒന്നു് ഇപ്പോൾ ഉണ്ടോ? ഇല്ല. അതല്ലേ രസം? വർക്കി പറയുന്നതു നോക്കൂ? "സഹസ്രാബ്ദങ്ങൾ മുമ്പുതന്നെ സംസ്കൃതം ചത്തുപോയതു് അതിന്റെ ഉച്ചാരണ ക്ലിഷ്ടതകൊണ്ടുതന്നെയായിരിക്കും." ഈ അടുത്തകാലത്തൊന്നുമല്ല, സഹസ്രാബ്ദങ്ങൾ മുമ്പുതന്നെ സംസ്കൃതം ചത്തുപോയിരിക്കുന്നു. എന്നിട്ടാണോ വർക്കി ഇപ്പോൾ ഇങ്ങനെ വെട്ടി വെളിച്ചപ്പെടുന്നതു്? ശവത്തിൽ കുത്തി നോവിക്കുന്നതിൽ ഇത്ര രസമോ?

വർക്കിയുടെ മറെറാരു വാചകം ശ്രദ്ധേയമാകുന്നു: "സംസ്കൃതത്തിന്റെ നീരാളിപ്പിടിത്തത്തിൽനിന്നു് മോചനം സിദ്ധിച്ചില്ലെങ്കിൽ മലയാളവും അചിരേണ ഒരു മൃതഭാഷയായിത്തീരുമെന്നു് ഭയപ്പെടണം." വ്യക്തമായില്ലേ, അചിരേണ! വർക്കിയുടെ ആ പച്ച മലയാള വാക്കിന്റെ മുമ്പിൽ നമസ്ക്കരിക്കുക.

ആട്ടെ, സംസ്കൃതവുമായുള്ള 'സംബന്ധം'മൂലം മച്ചിയായിപ്പോയ മലയാളത്തിനു്, ഇനിയെങ്കിലും വളരാനെന്തു വഴി? തൊഴുത്തു മാററിക്കെട്ടിയാൽമതി എന്നാണ് വർക്കി പറയുന്നതു്. ഇംഗ്ലീഷ്, തമിഴ്മുതലായ വികസിത ഭാഷകളിൽനിന്നു കടം കൊള്ളുക. എങ്ങനെയുള്ള തമിഴ്? ഭാഗ്യത്തെ "പാക്യ"മാക്കിയ തമിഴ്! വൈദ്യുതനിലയത്തെ മിനുസാരവാരിയമാക്കിയ തമിഴ്!

മലയാളത്തിനു വേണ്ടിയും സംസ്കൃതത്തിനെതിരായും വാദിച്ചുകൊണ്ടുള്ള വക്കിയുടെ കുറിപ്പിലെങ്കിലും സംസ്കൃത പദങ്ങൾ ഉണ്ടാവില്ല എന്നാണ് ഞാൻ കരുതിയതു്. എന്നാൽ തെററി. ദുഷ്ടയായ സംസ്കൃതം വർക്കിയേയും കഷ്ടത്തിലാക്കി. ക്ലിഷ്ടം, വിഗ്രഹധ്വംസനം, സംസ്കൃതപദബഹുലത, ദുരൂഹം, സംസ്കൃതകലുഷിതം, സഹസ്രാബ്ദം, അചിരേണ എന്നിങ്ങനെ പല പദങ്ങളേയും വർക്കി കൂട്ടുപിടിച്ചിട്ടുണ്ട്. ഒരുപക്ഷേ, വർക്കി എഴുതുമ്പോൾ ഈ പദങ്ങളും പച്ച മലയാളമാവും എന്നാണോ വിവക്ഷ?

ഏതായാലും വർക്കിയുടെ ഈ കുറിപ്പോടുകൂടി സംസ്കൃതത്തിന്റെ സ്ഥിതി പരുങ്ങലിലായിരിക്കുന്നു. ഇനി സംസ്കൃതഭാഷയും സംസ്കൃത പണ്ഡിതന്മാരും എന്തുചെയ്യും? മറെറാരു പ്രകൃതത്തിൽ, കുട്ടിക്കൃഷ്ണമാരാർ പറഞ്ഞതാണോർമ്മയിൽ വരുന്നതു്. "തമ്മിൽ ഭേദം എല്ലാം ഇട്ടെറിഞ്ഞു് വല്ല കാശിക്കോ രാമേശ്വരത്തേക്കോ പോവുക തന്നെ..."

ചൊവ്വല്ലൂർ കൃഷ്ണൻകുട്ടി.

II

ചോരയും നീരുമുള്ള സാധാരണ മലയാളികളുടെ ഭാഷാപ്രയോഗത്തെയും ഉച്ചാരണത്തെയും നീതീകരിച്ചുകൊണ്ടു് ശബ്ദമുയർത്തിയ മുട്ടത്തു വക്കിസ്സാറിനു വണക്കം. അച്ഛനെ അച്ചനും, അപ്പനെ അപ്ഫനും, മകനെ മഹനും ആക്കി മാററിയ ആഢ്യത്വം പരിഹാസ്യം തന്നെ. ഒരു സ്ത്രീ മച്ചിയാണെന്നു പറഞ്ഞാൽ അതു നാണക്കേടാണെന്നും വന്ധ്യയാണെന്നു പറഞ്ഞാൽ കുഴപ്പമില്ലെന്നും നമ്മെ ബോധ്യപ്പെടുത്തിയ സംസ്കാരം തിരസ്കരിച്ചേതീരൂ.

ആഢ്യത്വത്തിന്റെ വക്താക്കളായ നമ്പൂതിരിമാർതന്നെ വീട്ടിൽ സുന്ദരമായ പച്ച മലയാളം സംസാരിക്കുമ്പോൾ—ജ്യേഷ്ഠനെ ചേട്ടനും ഏട്ടനും ആക്കിയതിൽ അവർക്കു പങ്കുണ്ടു്—പണ്ടത്തെ അധഃകൃതർ പണം സമ്പാദിച്ചു് മേലാളന്മാരായപ്പോൾ നമ്പൂതിരിയെ കൂടി കടത്തിവെട്ടുന്ന രീതിയിൽ "ജ്യേഷ്ഠത്തി കഷ്ടികാഷ്ടിച്ചു" എന്നു പറയാൻ തുടങ്ങിയതിന്റെ പിന്നിൽ പ്രൊഫ. എം. എൻ. ശ്രീനിവാസിന്റെ സംസ്കൃതീകരണം എന്ന സിദ്ധാന്തത്തിന്റെ ദൃഷ്ടാന്തമാണുള്ളതു്. സ്ത്രീധന സമ്പ്രദായമില്ലാതിരുന്ന താണജാതിക്കാർ പണക്കാരായിക്കഴിയുമ്പോൾ മേൽജാതിക്കാരുടെ സമ്പ്രദായങ്ങൾ സ്വീകരിച്ചു് സ്ത്രീധനം ഏർപ്പെടുത്തുന്നു. താണ ജാതിക്കാരുടെ ഈ അനുകരണവ്യഗ്രതയെയാണ് സംസ്കൃതീകരണം എന്നു് ശ്രീനിവാസ് വിളിക്കുന്നതു്.

അത്യന്താധുനികരുടെ സംസ്കൃതപദബഹുലമായ രചനകളിലും ഈ സംസ്കൃതീകരണസിദ്ധാന്തമാണു പ്രതിഫലിക്കുന്നതു്.

ഉച്ചാരണം എങ്ങനെയുമാകട്ടേ, ഭാഷയിൽ സംസ്കൃതവും ദ്രാവിഡവും ചേർന്ന ഒരു കോംപ്രമൈസ് ആണ് അഭിലഷണീയമെന്നു തോന്നുന്നു. അതായതു് മണിപ്രവാളം. വർക്കിസ്സാറിന്റെ പൈങ്കിളി സാഹിത്യത്തിനു് മലയാളികളുടെയിടയിൽ വലിയൊരു മാർക്കററുണ്ടാക്കിക്കൊടുത്തതുതന്നെ മണിപ്രവാളത്തിന്റെ മനോഹാരിതയല്ലേ?

നമുക്കിതു സാദ്ധ്യമല്ലാത്ത കാര്യമല്ല. "ശ്രാന്തമംബരം നിദാഘോഷ്മള സ്വപ്നാക്രാന്തം താന്തമാരബ്ധക്ലേശരോമന്ഥം മമ സ്വാന്തം" എന്നെഴുതിയ കവിതന്നെയാണല്ലോ "നിന്നിൽ നീ കരുക്കന്നൂ, നിന്നിൽ നീ വിടരുന്നൂ" എന്നെഴുതിയതു്. അപ്പൻതമ്പുരാന്റെയും, കെ. പി. കേശവമേനോന്റെയും ശൈലി ഉത്തമമായൊരു മദ്ധ്യമാർഗ്ഗത്തെ നിർദ്ദേശിക്കുന്നുണ്ടു്.

സംസ്കൃതപക്ഷപാതികളുടെ ആഢ്യത്വം പോലെതന്നെ അപകടകരമാണ് ദ്രാവിഡഭ്രാന്തു് എന്നോർക്കുക. വിഷ്ണുവിനെ താമരൈ തൊപ്ളാനാക്കാൻനിങ്ങളിഷ്ടപ്പെടുമോ? സോമസുന്ദരത്തെ മതിയഴകനും, ബാലചന്ദ്രനെ ഇളം തിരിയനും ആക്കുന്നതിൽ പ്രത്യേകിച്ചെന്തു മേന്മയാണുള്ളതു്? വക്കിസ്സാറിന്റെ തമിഴ് പ്രേമം, അറിഞ്ഞർ അണ്ണാദുരൈ, കവിഞ്ഞർ കരുണാനിധി മുതലായ പ്രയോഗങ്ങളെ സ്വാംശീകരിക്കുന്ന ഗതികേടിനോളം എത്തുകയില്ലെന്ന പ്രതീക്ഷയോടെ.

എം. സി. ചാണ്ടി,
ന്യൂഡെൽഹി.

III

ഓതിക്കോൻ പറഞ്ഞതെല്ലാം ഓത്തല്ലെന്ന ഒരു പഴമൊഴിയാണ് 'മുട്ടത്തുവർക്കിയുടെ കത്തു്' വായിച്ചപ്പോൾ ആദ്യമായി ഓർമ്മയിൽ വന്നതു്. 380-ാം ലക്കം കലാകൗമുദിയിൽ വന്ന ഗംഗാധരൻ നമ്പൂതിരിയുടെ വാമൊഴിയും വരമൊഴിയും എന്ന ലേഖനത്തിലെ ആശയങ്ങളോടു് വക്കിയദ്ദേഹത്തിനുണ്ടായിട്ടുള്ള ഭിന്നാഭിപ്രായങ്ങളായല്ല നിരത്ഥകങ്ങളായ കുറെ പ്രലപനങ്ങളായേ അവ എനിക്കു തോന്നിയിട്ടുള്ളൂ. സ്ഥിരപ്രതിഷ്ഠനായ ഒരെഴുത്തുകാരന്റെ വാക്കുകൾ ഇത്രയും പാളിപ്പോയെന്നതു് വളരെ പരിതാപകരംതന്നെ!

സംസ്കൃതം ഇന്ത്യക്കാരിൽ പണ്ടു് അടിച്ചേല്പിക്കപ്പെട്ട ഒരു ഭാഷയാണെന്നാണദ്ദേഹത്തിന്റെ വാദം. അതാണോ അല്ലയോ എന്നതിനിപ്പോൾ പ്രസക്തിയില്ല. ഒരു ഭാഷ കൈകാര്യം ചെയ്യുന്നവെങ്കിൽ, അതിനെ തെററായി ഉച്ചരിക്കുകയും പ്രയോഗിക്കുകയും ചെയ്യുകയെന്നതു് ഒരിക്കലും ക്ഷമിക്കത്തക്കതല്ല. മേല്പറഞ്ഞ വാദം ആ തെററിനു് ഒരു ന്യായീകരണമാവുന്നില്ല താനും,

സംസ്കൃതവും മലയാളവും തമ്മിലുള്ള അഭേദ്യമായബന്ധം ഇന്നോ ഇന്നലെയോ തുടങ്ങിയതല്ല. മലയാളഭാഷയുടെ പിതാവെന്നു കരുതപ്പെടുന്ന തുഞ്ചത്തെഴുത്തച്ഛന്റെ കാവ്യങ്ങൾപോലും സംസ്കൃതപദബഹുലമാണ്. കാലാന്തരത്തിലുണ്ടായ മണിപ്രവാളപ്രസ്ഥാനങ്ങളും മററും ആ




ബന്ധത്തിനു് ഉപോൽബലകമായിട്ടേയുള്ളൂ.

സംസ്കൃത ഭാഷയിൽനിന്നും വലിയൊരു പദസമ്പത്തു തന്നെ നാം കടം കൊണ്ടിട്ടുണ്ടെന്ന വസ്തുത നിഷേധിക്കത്തക്കതല്ല. പല വാക്കുകളും തൽസമമായ പദങ്ങളില്ലാതെ മലയാളഭാഷയിൽ ലയിച്ചു കഴിഞ്ഞിരിക്കുന്നു. ഉച്ചാരണക്ലിഷ്ടങ്ങളെന്നു വിശേഷിപ്പിക്കപ്പെട്ട അതിഖരങ്ങളും ഘോഷങ്ങളും വർജ്ജിച്ചുകൊണ്ടു് മലയാളഭാഷയെ എത്രമേൽ വളത്താമെന്നു കാണേണ്ടിയിരിക്കുന്നു.

അങ്ങനെ വർക്കിയുടെ കത്തിലെ ഏതു കാര്യമെടുത്തു നോക്കുമ്പോഴും അതിനോടെല്ലാം സയുക്തികം വിയോജിക്കാനേ എനിക്കു കഴിയുന്നുള്ളൂ. എന്തിനധികം? പണ്ഡിതാഗ്രണികളും വിഗ്രഹധ്വംസകരും സംസ്കൃതപദങ്ങളെക്കൊണ്ടു് ദുരൂഹത സൃഷ്ടിക്കുമ്പോൾ ശുദ്ധവും സുന്ദരവും സംസ്കൃതകലുഷിതമല്ലാത്തതുമായ ഗദ്യമെഴുതിയ സി. വി. കുഞ്ഞുരാമനെ നമസ്കരിക്കാൻ നമ്മോടനുശാസിക്കുന്ന അദ്ദേഹം തന്നെ ഹ്രസ്വമായ ഒരു കത്തിൽ എത്രമാത്രം തത്വദീക്ഷയോടു കൂടിയാണ് മലയാള ഭാഷ കൈകാര്യം ചെയ്തിരിക്കുന്നതെന്ന കാര്യം ചിന്തനീയമാണ്.

എ. സി. നാരായണൻ
നമ്പൂതിരി,
ആലപ്പടമ്പ്.

## കത്തിയെരിഞ്ഞ നഗരം

ഡിസംബർ 30. ദുസ്സഹമായ ഒരു ദുരന്തത്തിന്റെ ദുഃഖവ്യാഴാഴ്ച! എന്റെ നഗരത്തിന്റെ ആത്മാവിനു് ആരോ തീപിടിപ്പിച്ച ദുർദ്ദിനം! മതസഹിഷ്ണുതയുടേയും പരസ്പര സൗഹാർദ്ദതയുടേയും നഗര ശാദ്വലതയിൽ ഏതോ കാപാലികന്മാർ കനലെറിഞ്ഞു. ചിരപുരാതനമായ സംസ്കാര പൈതൃകം കൊള്ളയടിച്ചു. മതാന്ധതയുടെ മറപിടിച്ചു് പച്ചമനുഷ്യനെ ചുട്ടുകരിച്ചു. നിരപരാധികളുടെ മുറിവേററ സ്വപ്നങ്ങൾ കൊത്തിവിഴുങ്ങി. അശരണരുടെ കണ്ണുനീരുപോലും മലിനമാക്കി.

ഒരു പററം തെമ്മാടികൾക്ക് തീറെഴുതിയ നഗരത്തിന്റെ തെങ്ങലുകൾ, ഉത്തരകേരളത്തിന്റെ ഒരു മൂലയിൽ 'നിന്നമിരുന്നും' ശ്രവിക്കുമ്പോൾ മനസ്സിലെ വിശുദ്ധമായ മാതൃത്വം ഒരു മഹാദുരന്തത്തിന്റെ കെടുതികളിൽ കൈനഷ്ടം വരികയായിരുന്നോ! മണിയൻപിള്ളയുടെ കത്തിക്കരിവാളിച്ച ശരീരത്തിലൊട്ടിപ്പിടിച്ച 'പണയവാച്ചി'ന്റെ നിലച്ച താളങ്ങളിൽ, അസ്ഥിമാടങ്ങളുടെ ചാരക്കൂമ്പാരങ്ങളിൽ, സ്വന്തം മനസ്സാക്ഷി ഒരു ഫീനിക്സായി ചിറകടിച്ചുയരുവാൻ ബദ്ധപ്പെടുകയായിരുന്നുവോ!

അധികാരിവർഗ്ഗം അടക്കിപ്പിടിച്ച പുകമറയ്ക്കുള്ളിൽ വെളിച്ചം തേടിയ കലാകൗമുദി പത്രധർമ്മം എന്തായിരിക്കണമെന്നു് ഒരിക്കൽക്കൂടി വ്യക്തമാക്കിയിരിക്കുന്നു. മഹാനഗരത്തിൽ കത്തിപ്പടർന്ന തീനാവുകൾകൊണ്ടു് സമാധാനത്തിന്റെയും സന്തുഷ്ടിയുടെയും നവവത്സരമാശംസിക്കുന്ന 'കടമ്മനിട്ട'യുടെ അഗ്നിഗായത്രിയും കൃതഹസ്തനായ 'രാജേന്ദ്ര'ന്റെ കവർ ഡിസൈനിങ്ങും കത്തുന്ന മൊഴികൾ പകർത്തിയിരിക്കുന്നു.

എം. എ. അക്ബർ,
തിക്കോടി.

## ശിക്ഷാർഹമായ നടപടി

മാസങ്ങൾ വളരെയായി ഒരു കുറിപ്പ് എഴുതി അറിയിക്കണമെന്നു് കരുതിയിട്ട്. അതു് നമ്പൂതിരിയുടെ ചിത്രീകരണം നിങ്ങളുടെ വാരികയിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങിയ ആ നാളോളം നീണ്ടു കിടക്കുന്നു. ഇന്നു് ഇങ്ങനെ ഒന്നെഴുതാൻ പ്രധാനമായും ഒരു കാരണമുണ്ടു്. 'തിരുവനന്തപുരം കത്തിയെരിഞ്ഞ ദിവസത്തിന്റെ മുഖചിത്രമാണതിന്നു് കാരണം. അതു് ഡിസൈൻ ചെയ്ത രാജേന്ദ്രനെയാണ് ഞാൻ ന്യായമായും അഭിനന്ദിക്കേണ്ടതു്. എന്നാൽ ഞാൻ അങ്ങനെ ചെയ്യുന്നില്ല. കാരണം 'നമ്പൂതിരി'യുടെ പ്രതിഭ കണ്ടെത്തിയതു് 'മാതൃഭൂമി'യല്ല നിങ്ങളാണ്. ചിത്രകാരന്റെ പേരും പത്രാധിപന്മാരോടൊപ്പം എഴുതിച്ചേർക്കാൻ കഴിഞ്ഞതും നിങ്ങൾക്കു മാത്രമാണ്. ആ കലാകൗമുദിക്കു തന്നെ ഞാനെന്റെ പൂച്ചെണ്ടുകളും അർപ്പിക്കുന്നു.

ഇങ്ങനെയൊക്കെയാണെങ്കിലും ചില നല്ല മുഖചിത്രങ്ങളിടുമ്പോൾ ഫോട്ടോ കെ. എൻ. എസ്. പിക്ചർ ഗ്യാലറി എന്നെഴുതിച്ചേർത്തു് ഫോട്ടോഗ്രാഫറെ മറവിൽ നിറുത്തുന്ന ആ രീതിയുണ്ടല്ലോ അതു തികച്ചും ശിക്ഷാർഹമാണ്.

കെ. ജനാർദ്ദനൻ,
കോഴിക്കോട്.

## കവർ ഡിസൈൻ

ലക്കം 384 'കലാകൗമുദി' കൂടുതൽ ശ്രദ്ധേയമായി. 'കത്തിയെരിഞ്ഞ തിരുവനന്തപുര'ത്തെ പ്രതിനിധീകരിക്കുന്ന ആ കവർ ഡിസൈൻ ഉന്നത നിലവാരം പുലർത്തുക തന്നെ ചെയ്യുന്നു. കളർ ട്രാൻസ്പരൻസി'കൾ മാത്രം മുഖചിത്രങ്ങളായി തിരഞ്ഞെടുക്കുമ്പോൾ ഈ മാതിരി ഡിസൈൻവാല്യുവുള്ള നല്ല 'ലേഔട്ടുകൾ'ക്കും പരിഗണന കൊടുക്കുന്നതു നന്നായിരിക്കും.

ബി. ജി. വർമ്മ,
ബഹറിൻ.

# പാഠങ്ങൾ

നമ്മുടെ ഭരണാധികാരികൾക്ക് ഇപ്പോൾ ഒരു പരീക്ഷക്കാലം പോലെയാണ്. അവരൊക്കെ പാഠങ്ങൾ പഠിച്ചുകൊണ്ടിരിക്കുന്നു. ചിലർ കർണ്ണാടക പാഠം ഉരുവിടുന്നു. ചിലർ ആന്ധ്രാ പാഠം പകർത്തിയെഴുതുന്നു. ചിലർ ആസാമിന്റെ പുതിയ ഭൂപടം വരച്ചുനോക്കുന്നു. ചിലർ ഡെൽഹിയിലെ പഴയ പാദുഷമാരുടെ പരിണാമചരിത്രം വായിക്കുന്നു. പാഠപുസ്തകങ്ങളും നോട്ടുബുക്കുകളും കൈമോശം വന്ന ചിലർ ഗൈഡുകൾ തേടി നടക്കുന്നു. കണ്ടെഴുതി ജയിച്ചുകളയാമെന്ന ഹുങ്കിൽ കൈയുംകെട്ടി ഇരിക്കുന്നവരും പഠിച്ചിട്ടും പഠിച്ചിട്ടും തലയിൽ കയറാതെ കണ്ണുംതള്ളി ഇരിക്കുന്നവരും ഇതിനിടയിലുണ്ട്. ഇവർക്കെല്ലാം പരീക്ഷയെ പേടിയായിരിക്കുന്നു—ജനങ്ങൾ വിധികർത്താക്കളാവുന്ന ആ നിർണ്ണായക പരീക്ഷയെ.

കേരളത്തിലുമുണ്ട് ഈ പരീക്ഷയ്ക്കു പഠിത്തം. ആണ്ടുമുഴുവൻ കളിച്ചുനടന്ന ശേഷം, പരീക്ഷക്കാലമാവുമ്പോൾ പുസ്തകം പൊടിതട്ടിയെടുക്കുന്ന ആ പഴയ ശീലം പ്രയോജനപ്പെടുകയില്ലെന്നു കണ്ട് ഇവിടെ ചിലർ ഇപ്പോഴേ മാപ്പു പറയാനും തുടങ്ങിയിട്ടുണ്ട്. തിരുവനന്തപുരത്തെയും ആലപ്പുഴയിലെയും വർഷാന്ത കലാപത്തിൽ നിന്ന് ഒരു (ആദ്യത്തെ?) പാഠംപഠിച്ചുകഴിഞ്ഞതായി മുഖ്യമന്ത്രി സമ്മതിച്ചതു് ഓർക്കുന്നുണ്ടല്ലോ. പഠിച്ച പാഠങ്ങളെല്ലാം മറക്കാതെ എഴുതിയോ എന്നു ജനങ്ങൾ ഒരുദിവസം പരിശോധിച്ചുനോക്കുമെന്ന് ഇവർക്കൊക്കെ ബോദ്ധ്യം വന്നിരിക്കുന്നു. നല്ലതു്.

ഇങ്ങനെ വെപ്രാളംപൂണ്ടുള്ള പാഠംപഠിത്തം നടന്നുകൊണ്ടിരിക്കെയാണ് ഇക്കഴിഞ്ഞ ചൊവ്വാഴ്ച കേരളത്തിൽ ഇടതുമുന്നണി ആഹ്വാനം നൽകി ബന്ത് നടന്നതു്. ഈ ബന്തൊഴിവാക്കാൻ മുഖ്യമന്ത്രി ഒരു അനുരഞ്ജന ചർച്ച നടത്തിയെങ്കിലും അവിടെ കാര്യമായ നേട്ടമൊന്നുമുണ്ടായില്ല.

ഈ ബന്തിനു തലേന്നാൾ കേരളത്തിൽ നിലനിന്നതുപോലൊരു സംഘർഷാവസ്ഥ അടുത്തകാലത്തൊന്നും ഇവിടെയാരും കണ്ടിട്ടില്ല. ബന്ത് നേരിടാനുള്ള വിപുലമായ ശക്തിസന്നാഹവും ബന്തിനെതിരെയുള്ള ആഹ്വാനങ്ങളും ഭീഷണികളും ഒരുവശത്തു്. ബന്ത് വിജയിപ്പിക്കാനുള്ള ഒരുക്കങ്ങളും ആഹ്വാനങ്ങളും മറുവശത്തു്. ബന്ത് നേരിടാൻ പൊലീസിനു പുറമെ അതിർത്തി രക്ഷാസേനയും സെൻട്രൽ റിസർവ് പൊലീസും. പണിമുടക്കുന്ന സർക്കാർ ജീവനക്കാർക്ക് ഒരുദിവസത്തെ പണി ചെയ്യില്ലെങ്കിൽ എട്ടു ദിവസത്തെ വേതനം പോകുമെന്ന താക്കീതു്. ഇരുഭാഗത്തും പ്രസംഗങ്ങൾ, പ്രസ്താവനകൾ, പത്രസമ്മേളനങ്ങൾ. ജനങ്ങൾക്കു ശ്വാസം മുട്ടുമ്പോലെയായി. രാഷ്ട്രീയരംഗം

**കേരള ബന്ത് കഴിഞ്ഞു. അതു ജയമെന്ന് പ്രതിപക്ഷം. പരാജയമെന്ന് ഭരണപക്ഷം. ജനങ്ങൾ ഇതൊക്കെ ശ്രദ്ധിക്കുന്നുണ്ട്. അടുത്ത വിധിയെഴുത്തിൽ അവർ നിശിതമായി പ്രതികരണം നടത്തുകയും ചെയ്യും. പാഠങ്ങൾ മറക്കാതെ പഠിച്ചുവയ്ക്കുന്നതാണ് നല്ലതു്.**

നെടുകേ കീറിയതുപോലെ രണ്ടായി. നേതാക്കളും അണികളും പരസ്പരം മല്പ്പിടിച്ചു...ഇത്തവണ പൊലീസ് കൈയും കെട്ടി നില്ക്കില്ലെന്ന് ആഭ്യന്തരമന്ത്രിയുടെ ഭീഷണി. റേഡിയോയിലൂടെ ആവർത്തിച്ചാവർത്തിച്ച് മുഖ്യമന്ത്രിയുടെ താക്കീതു്. എല്ലാ ജില്ലകളിലും ഇടതുപക്ഷ പ്രവർത്തകർ കൂട്ട അറസ്റ്റിൽ...എല്ലാം ചേർന്നപ്പോൾ പിറ്റേദിവസം "പലതും" നടന്നേക്കുമെന്ന ആശങ്കയുമായി. ഡിസംബർ ഒടുവിൽ കേരളംകണ്ട ലജ്ജാകരമായ സംഭവങ്ങളുടെ നിഴൽ ഈ ആശങ്കയ്ക്കു കൂടുതൽ കാളിമ നൽകുകയും ചെയ്തു.

ബന്ത് എന്നറിയപ്പെടുന്ന പൊതുജീവിതസ്തംഭനം ഒരു പ്രതിഷേധപ്രകടനമാണ്. സംസ്ഥാന ആഭ്യന്തരമന്ത്രി രവിയുടെതന്നെ വാക്കുകളിൽ "നാടിന്റെ പൊതുവായ പ്രശ്നങ്ങൾക്കു പരിഹാരമുണ്ടാക്കാനാണ് സാധാരണമായി ബന്ത് നടത്തുന്നതു്." ഇത്തരം പ്രശ്നങ്ങൾ പരിഹരിക്കാത്തതിലുള്ള പ്രതിഷേധപ്രകടനവും ഇനിയെങ്കിലും പരിഹരിച്ചേ തീരൂ എന്ന ആവശ്യമുന്നയിക്കലുമാണ് ബന്ത് എന്ന പ്രയാസമേറിയതും വേദനാകരവുമായ ആത്മപീഡനംവഴി ജനങ്ങൾ ഉന്നയിക്കുക.

ഇന്ത്യയൊട്ടാകെ ഇന്ന് പ്രശ്നഭരിതമാണ്. ജനജീവിതം ദുരിതമയമാണ്. അനുനിമിഷം ഇതു് മൂർച്ഛിച്ചുകൊണ്ടുമിരിക്കുന്നു. കേരളത്തിന് ഇതിനൊക്കെപ്പുറമേ തനതായ പ്രത്യേക പ്രശ്നങ്ങളുമുണ്ട്. തൊഴിലുള്ളവരുടെയും തൊഴിലില്ലാത്തവരുടെയും പ്രശ്നങ്ങൾ. കൃഷിയുടെയും വ്യവസായത്തിന്റെയും പ്രശ്നങ്ങൾ. വൈദ്യുതി, യാത്രാസൗകര്യം, ആരോഗ്യപാലനം തുടങ്ങിയ സർവീസുകളുടെ പ്രശ്നങ്ങൾ. സ്വൈരമായി ജീവിക്കുന്നതിന്റെ പ്രശ്നങ്ങൾ. നഗരങ്ങളിലപ്പോലെതന്നെ ഗ്രാമാന്തരങ്ങളിലും കേരളീയർക്ക് ഒരേപോലെ ഈ പ്രശ്നങ്ങളെക്കുറിച്ചൊക്കെ ബോധമുണ്ട്. ഇവ പരിഹരിക്കുന്നതിൽ സർക്കാർചെയ്യുന്നതും ചെയ്യാത്തതും ചെയ്യേണ്ടതും എന്തൊക്കെയാണെന്നും, ഭരണാധികാരികളെയും മറ്റു നേതാക്കളെയുംപോലെ, ഒരു പക്ഷേ, അതിലേറെത്തന്നെ, ജനങ്ങൾ അറിയുന്നു. അറിയുന്നുണ്ടെങ്കിലും, പൊതുജീവിതം അതിയായി രാഷ്ട്രീയവല്ക്കരിക്കപ്പെട്ട ഒരു സംസ്ഥാനമായതിനാൽ ഈ അറിവനുസരിച്ചുള്ള പ്രതികരണം പരസ്യമായി ഉണ്ടാകുന്നതു് "പൊതു" ആയിട്ടല്ല. രാഷ്ട്രീയ നേതാക്കളുടെ തടവിലുള്ളവരാണ് അണികൾ. പ്രശ്നം ഉണ്ട് എന്നു നേതാക്കൾ പറഞ്ഞാൽ അണികൾക്കും പ്രശ്നം ഉണ്ട്. പ്രശ്നം ഇല്ല എന്നു പറഞ്ഞാൽ ഇല്ല. ഈ രാഷ്ട്രീയവല്ക്കരണത്തിനിടയിലെവിടെയോ ജനങ്ങൾ ജീവിതം കടിച്ചുപിടിക്കുന്നു.

കേരളത്തിലെ കടലോരത്തെ ജീവിതം മാത്രം എടുത്തുനോക്കിയാൽ ഇവിടത്തെ ജീവിത പ്രശ്നങ്ങളുടെ ഭീകരത മനസ്സിലാകും. കടൽനിരപ്പിൽനിന്ന് 25 അടി വരെമാത്രം ഉയരമുള്ള പ്രദേശം ഈ സംസ്ഥാനത്തിന്റെ മൊത്തം വിസ്തൃതിയുടെ പത്തുശതമാനം വരും. ഈ പത്തുശതമാനം ഭൂമിയിൽ ലോകത്തെ ഏറ്റവും കൂടിയ ജനസാന്ദ്രത കാണാം. ഓരോ ചതുരശ്രകിലോമീറ്ററിലും 1500-ലേറെ ജനങ്ങൾ. മതിയായ തൊഴിലില്ലാതെ, കുടിവെള്ള സൗകര്യമോ ആരോഗ്യപാലനസൗകര്യമോ ഇല്ലാതെ, അരപ്പട്ടിണിയിൽ കഴിഞ്ഞു, കഴിഞ്ഞില്ല എന്ന മട്ടിലാണ് ഈ ലോകറെക്കോർഡുകാരുടെ ജീവിതം. ഇങ്ങനെ നോക്കിയാൽ സാധാരണ ജനങ്ങൾ കേരളമെമ്പാടും പൊറുതിമുട്ടിലാണ്. ഇന്നോ

**കൗമുദി ന്യൂസ് സർവീസ്**



## ചിത്രപ്രശ്നം

എസ്. എസ്. എൽ. സി. പാസാകാത്തവർക്ക് തൊഴിലില്ലായ്മ വേതനത്തിന് അർഹതയില്ലെങ്കിൽ എസ്. എസ്. എൽ. സി. പാസാകാത്ത മന്ത്രിമാർ രാജിവച്ച് ധർമ്മനീതി കാട്ടണമെന്ന് പ്രതിപക്ഷ നേതാവ് ഇ. കെ. നായനാർ ആവശ്യപ്പെട്ടു.

അവർ ആരെല്ലാമെന്ന് കണ്ടുപിടിക്കാമോ?

ഇന്നലെയോ ഉണ്ടായതല്ല ഈ പ്രശ്നങ്ങൾ എന്നായിരിക്കാം ഭരണകർത്താക്കളുടെ മറുപടി!

ബന്തിനു കാരണമായി ഇടതുമുന്നണി പല പ്രശ്നങ്ങളും ഉന്നയിച്ചു. കൃഷിത്തൊഴിലാളി പെൻഷനും തൊഴിലില്ലായ്മ വേതനവും ഉപാധികളും നിയന്ത്രണങ്ങളും കൂടാതെ വീണ്ടും നൽകൽ, കറന്റ്ചാർജ്, ബസ് ചാർജ് എന്നിവയിൽ വരുത്തിയ വർദ്ധനവു പിൻവലിക്കൽ, മത്സ്യത്തൊഴിലാളികൾക്കുവേണ്ടിയുള്ള ക്ഷേമപ്രവർത്തനങ്ങൾ ഊർജ്ജിതമാക്കൽ. കയർ, കശുഅണ്ടി തുടങ്ങിയ വ്യവസായങ്ങളിലെ പ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്തൽ. നാണ്യവിള കൃഷിക്കാരുടെ പ്രശ്നങ്ങൾ പരിഹരിക്കൽ, ദേശരക്ഷാനിയമം നടപ്പാക്കാനുള്ള സ്വാതന്ത്ര്യം ഉപേക്ഷിക്കൽ എന്നിങ്ങനെയാണിവ. ഇതെല്ലാം കേരളത്തിലെ ഓരോരോ ജനവിഭാഗത്തിന്റെ പ്രശ്നങ്ങളാണ്. പ്രതിപക്ഷത്തു വരുമ്പോൾ ഓരോ കക്ഷിയും മുന്നണിയും ഈ പ്രശ്നങ്ങൾക്കുവേണ്ടി മുറവിളി കൂട്ടും. ഭരണപക്ഷത്തു വരുമ്പോൾ ഞഞ്ഞാമിഞ്ഞാ ന്യായം പറഞ്ഞ് തടിതപ്പും. ഇതാണ് ഇവിടെ കണ്ടിട്ടുള്ളതു്. ഈ പ്രശ്നങ്ങൾ അടിയന്തരമായ പരിഹാരം കാണേണ്ടവയാണെന്ന് ഇടതുമുന്നണി പറഞ്ഞു. ഈ പ്രശ്നങ്ങളിൽ കഴിവുള്ളതെല്ലാം ചെയ്തിട്ടുണ്ടെന്ന് ഭരണമുന്നണി പറഞ്ഞു. ഓരോ സ്റ്റാൻഡെടുത്താൽ അതു മാറുന്നതെങ്ങനെ. ഭരണത്തിന് 'യെസ്' മൂളാൻ ഭരണമുന്നണി. 'നോ' പറയാൻ പ്രതിപക്ഷമുന്നണി. ഇതിനിടയിൽ പ്രശ്നങ്ങളാവട്ടേ രൂക്ഷമായിക്കൊണ്ടുമിരുന്നു.

ബന്തിന് രണ്ടുദിവസം മുമ്പുനടന്ന ഒരു ബന്ത്‌വിരുദ്ധ പ്രചരണ യോഗത്തിൽ ആഭ്യന്തരമന്ത്രി രവി പറഞ്ഞു: ഇവിടെ ഇപ്പോൾ ബന്തിന് ആവശ്യമായ സാഹചര്യമൊന്നുമില്ല. 'ഉണ്ട്' എന്ന് ഭരണാധികാരി പറയുമോ? പറയാമോ?

ബന്തിനുനിദാനമായി തങ്ങൾ സർക്കാരിനുനൽകിയ നിവേദനത്തിലെ ആവശ്യങ്ങളിൽ ഒന്നിനെപ്പറ്റിയെങ്കിലും വ്യക്തമായ തീരുമാനമെടുക്കാൻ ഗവണ്മെന്റ് മുതിർന്നിട്ടില്ലെന്ന് ഇടതുമുന്നണി കുറ്റപ്പെടുത്തി. വ്യക്തമായ തീരുമാനമെടുക്കണമെങ്കിൽ പ്രശ്നങ്ങൾ പഠിച്ചു മനസ്സിലാക്കണം. അതിനുപോലും ഭരണകർത്താക്കൾ മുതിർന്നിട്ടില്ലെന്ന് ഇടതുമുന്നണി കുറ്റപ്പെടുത്തി. അങ്ങനെ ബന്ത് അനിവാര്യമായി.

ബന്ത് പരാജയമെന്ന് മുഖ്യമന്ത്രിമുതൽ താഴോട്ടുള്ള ഭരണപക്ഷക്കാർ അന്നുവൈകുന്നേരത്തിനു മുമ്പുതന്നെ അവകാശപ്പെട്ടു. ബസ്സെല്ലാം ഓടിയെന്ന് ബസ്സുകളുടെ മന്ത്രിയും കറണ്ടെല്ലാം നൽകിയെന്ന് കറണ്ടിന്റെ മന്ത്രിയും കടയെല്ലാം തുറന്നുവെന്ന് കടകളുടെ മന്ത്രിയും പറഞ്ഞു.

ബന്ത് വിജയമായിരുന്നുവെന്ന് ബന്തിന്റെ സംഘാടകരും പറഞ്ഞു.

ഏതായാലും അന്ന് കടകളും കമ്പോളങ്ങളും തുറന്നില്ല. കടകൾ തുറന്നു എന്നു സ്ഥാപിക്കാനായി അങ്ങോ ഇങ്ങോ ഏതാനും കടകളുടെ കാര്യം മാത്രമേ പറയാനുണ്ടാവുമായിരുന്നുള്ളു. ബസ്സുകളോടി എന്നു പറയുന്ന മന്ത്രിമാർ, ബസ്സുകളും കാറുകളും ഓടാത്തതു കാരണം പലരെയും ആശുപത്രിയിൽ കൊണ്ടുപോകാൻ പൊലീസ് വാഹനങ്ങളെ ആശ്രയിക്കേണ്ടിവന്നു എന്നുകൂടി അതേ ശ്വാസത്തിൽ പറഞ്ഞു. ഇതുപോലൊരു പൊളിഞ്ഞ ബന്ത് ഇലക്ട്രിസിറ്റി



# ഗുരുജിയും ചുക്കും

വളരെ അപൂർവ്വമായേ മന്ത്രിമന്ദിരങ്ങളിൽ നമ്മുടെ മന്ത്രിമാരെ കണ്ടുകിട്ടാറുള്ളൂ. ജോലിത്തിരക്കും ജനസമ്പർക്കവുമൊക്കെ പണ്ടത്തേതിലും വളരെക്കൂടുതലാണിപ്പോൾ. ദിവസത്തിന്റെ അധികനേരവും കാറിലോ വിമാനത്തിലോ കഴിച്ചുകൂട്ടാൻ അവർ നിർബ്ബന്ധിതരാവുന്നു. ചിലർ ക്ലബ്ബിലും.

അപൂർവ്വമായി മാത്രം വീട്ടിലെത്തുന്നവരായതുകൊണ്ട് ആ വേളകളിൽ അവരെ മുഖം കാണിക്കാൻ പ്രജകൾ വളരെ ഉണ്ടാവും. സ്വീകരണ മുറിയിലും വരാന്തയിലും മാത്രമല്ല, മുററത്തും നല്ല തിരക്കനുഭവപ്പെട്ടെന്നിരിക്കും.

അത്തരം ഒരു സന്ദർഭത്തിലാണ് ഈ സംഭവം നടക്കുന്നത്.

സമയം രാവിലെ ഏഴരമണി. മന്ത്രിയുടെ പി. എ. ടെലിഫോണിൽ റവന്യൂബോർഡ് മെമ്പറെ വിളിക്കുന്നു:

"സാറില്ലേ?"

"ഉണ്ടല്ലോ. എവിടെനിന്നാണ്," ബോർഡ്മെമ്പറുടെ പത്നിയുടെശബ്ദം.

"സരസീന്നാണ്. മിനിസ്റ്റർക്ക് അദ്ദേഹത്തെ ഫോണിൽവേണം."

"അദ്ദേഹം എക്സർസൈസ് ചെയ്യുകയാണ്," വീണ്ടും ബോർഡ്മെമ്പറുടെ പത്നി അറിയിച്ചു.

"ശരി, പിന്നെ വിളിക്കാം," മന്ത്രിയുടെ പി. എ. റിസീവർ താഴെവച്ചു. മണി എട്ടുകഴിയുന്നു. സന്ദർശകരുടെ എണ്ണം കണ്ടമാനം പെരുകി. ആദ്യ സന്ദർശകൻ കള്ളകോൺട്രാക്ടർ മന്ത്രിയുമായുള്ള അഭിമുഖം അവസാനിപ്പിച്ചിട്ടില്ല. പി. എ. വീണ്ടും ബോർഡ് മെമ്പറുടെ വീട്ടിലേക്കുവിളിക്കുന്നു:

"അദ്ദേഹത്തോട് മിനിസ്റ്റർക്കു സംസാരിക്കണം."

"അദ്ദേഹം കുളിക്കുകയാണ്."

"എന്നാൽ പിന്നെ വിളിക്കാം." വീണ്ടും അരമണിക്കൂർകൂടി കടന്നുപോയി. ആദ്യസന്ദർശകൻ അപ്പോഴും മന്ത്രിയുടെ മുറിയിലുണ്ട്. പുറത്തുനിൽക്കുന്നവരിൽ പലരും അക്ഷമരാണ്. കാത്തുനിൽക്കുന്നവരുടെ ക്ഷമ മനസ്സിലാക്കിയ പി. എ. വീണ്ടും ബോർഡ് മെമ്പറുടെ വീട്ടിലേക്കു ടെലിഫോൺ കറക്കി. ഫോൺ എൻഗേജ്ഡ് ടോൺ നൽകുന്നു. ഡിസ്കണക്ട് ചെയ്തിട്ട് വീണ്ടും കറക്കി. പല പ്രാവശ്യം കറക്കിയിട്ടും ബോർഡ് മെമ്പറുടെ ഫോണിൽനിന്ന് എൻഗേജ്ഡ് ടോൺ മാത്രമേ കേൾക്കുന്നുള്ളൂ. അല്പംകൂടി കഴിഞ്ഞു വിളിക്കാമെന്ന ചിന്തയിൽ പി. എ. റിസീവർ താഴെ വച്ചു. പിന്നീടു വിളിച്ചപ്പോൾ:

"ഇതു് സരസീന്നാണ്."

"അദ്ദേഹം ഡ്രെസ്സു ചെയ്യുകയാണ്," ബോർഡ് മെമ്പറുടെ പത്നി അറിയിച്ചു.

"മിനിസ്റ്റർക്ക് അത്യാവശ്യമായി എന്തോ കാര്യം സംസാരിക്കാനുണ്ട്. ഒന്നു പറയണം."

"പറയാം."

അല്പനേരത്തിനുശേഷം ബോർഡ് മെമ്പറുടെ പത്നി സവിനയം അറിയിച്ചു:

"അദ്ദേഹം ഡ്രെസ്സുചെയ്തു തീരാൻ ഒത്തിരികൂടി സമയമെടുക്കും."

"എന്നാൽ പിന്നെ വിളിക്കാം."

കാൽ മണിക്കൂർ വീണ്ടും കഴിയുന്നു. മന്ത്രിമന്ദിരത്തിലെ തിരക്ക് പിന്നെയും വർദ്ധിച്ചിരിക്കുന്നു. മന്ത്രി വളരെ അസ്വസ്ഥനായിരുന്നു. അദ്ദേഹം പി.എ.യെ വിളിച്ചു കടഞ്ഞു. വീണ്ടും ബോർഡ് മെമ്പറുടെ വീട്ടിലേക്കു് ഫോൺ:

"അദ്ദേഹത്തെ ഒന്നു വേണം. ഞാൻ പി. എ. ആണ്. മിനിസ്റ്റർക്ക് വളരെ പ്രധാനപ്പെട്ട എന്തോ കാര്യം സംസാരിക്കണം. വിളിച്ചിരുന്നെന്നു പറഞ്ഞില്ലേ?"

"അദ്ദേഹം കാപ്പികുടിക്കുകയാണ്. അങ്ങോട്ടുവിളിക്കാൻ പറയാം."

പിന്നെയും സമയം കുറേ കടന്നുപോയി. മന്ത്രിക്കും അല്പം അരിശംവന്നു. പി. എ. വീണ്ടും വിളിച്ചു:

"അദ്ദേഹം ഇങ്ങോട്ടു വിളിച്ചില്ല. മിനിസ്റ്റർ ആ കാളും കാത്തിരിക്കുകയാണ്. അത്യാവശ്യമായി ഒന്ന് അദ്ദേഹത്തെ ഫോണിൽ വിളിക്കണം. "എത്ര നേരമായി വിളിക്കുന്നു!"

ബോർഡ് മെമ്പറുടെ പത്നി മറുപടി പറയുന്നതിനു മുമ്പ് മന്ത്രിതന്നെ പി. എ. യിൽ നിന്ന് ഫോൺ റിസീവർ പിടിച്ചു വാങ്ങി മന്ത്രി സംസാരിച്ചു തുടങ്ങി:

"ആരു്, മോളിയല്ലേ?"

മറുപടി: "തന്നെ."

"ഞാൻ ഗുരുജിയാ. 'ചുക്കി'നെയൊന്നു വിളി."

"അയ്യോ, ഇപ്പം ഇറങ്ങിയതേയുള്ളൂ."

"പൊയ്ക്കോട്ടെഞ്ഞാ. എന്നാൽ പിന്നെ വൈകുന്നേരം ഞാൻ ക്ലബ്ബിൽവച്ചു കണ്ടോളാം."

— അതിരുങ്കൽ

ബോർഡിന്റെ ചരിത്രത്തിൽ കണ്ടിട്ടില്ലെന്ന് മന്ത്രി പറഞ്ഞപ്പോൾ, ഒരു ദിവസം പണിമുടക്കാനുള്ള അവകാശം നിഷേധിക്കാൻ എട്ടു ദിവസത്തെ ശമ്പളം പിടിക്കുമെന്ന് ഭീഷണിപ്പെടുത്തിയ കാര്യം ജനങ്ങൾക്ക് ഓർമ്മിക്കാനായി വിട്ടു. പക്ഷേ, മുപ്പത്തിരണ്ടോളം കേന്ദ്രങ്ങളിൽ വൈദ്യുത ലൈനുകളിൽ അട്ടിമറി നടന്നതും ബന്ത് തുടങ്ങിയ രാത്രിയിലും അവസാനിച്ച രാത്രിയിലും മലബാറുകാർ ഇരുട്ടത്തു കഴിഞ്ഞതും വൈദ്യുതി ജീവനക്കാരുടെ അട്ടിമറി താല്പര്യമല്ല, രോഷ പ്രകടനമാണ് എന്നതും ജനങ്ങൾക്ക് കാണാനായി വിട്ടു. ബന്തിനോട് എതിർപ്പോ ആനുകൂല്യമോ ഇല്ലാത്ത വലിയൊരു ജനവിഭാഗം റോഡിലിറങ്ങാതെ കഴിച്ചു. പൊലീസിന്റെയും സി. ആർ. പി. യുടെയും ക്രമസമാധാനപാലന വ്യഗ്രതകൂടി ആയപ്പോൾ അന്ന് ബന്ത്സംഘാടകർക്ക് പൂർണ്ണവിജയവും ആയി.

ഇവിടെ പ്രശ്നമൊന്നുമില്ലെന്നു പറഞ്ഞൊഴിഞ്ഞ മന്ത്രിമാർതന്നെ പ്രശ്നങ്ങളുടെ വറചട്ടിയിൽ കിടന്ന് മൊരിയുകയാണ്. കഴിഞ്ഞ സീസണുകളിൽ കിട്ടിയ വെള്ളംമുഴുവൻ അശാസ്ത്രീയമായി വിനിയോഗിച്ചതിനാൽ ഇത്തവണ കറന്റു കട്ടായി. പണമില്ലാത്തതിനാൽ പുതിയ പദ്ധതിപ്പണികൾ ഇല്ലാതായി; റോഡിലിറക്കാൻ ബസ്സില്ലാതായി; റോഡുനന്നാക്കാൻ കഴിയാതായി; എന്തിന് ആശുപത്രികളിൽ ആവശ്യത്തിനു മരുന്നുവാങ്ങാൻപോലും വയ്യാതായി. ശമ്പളം കൊടുക്കൽപോലും പ്രയാസത്തിലാണ്. കേന്ദ്രനയങ്ങളുടെയും സംസ്ഥാന നയങ്ങളുടെയും വൈകല്യം കൊണ്ടല്ല ഇതൊക്കെയെങ്കിൽ, എന്തുകൊണ്ടാണിതു് എന്ന് മന്ത്രിമാർ പറയണം. നാണ്യവിളകൃഷിക്കാർ പ്രയാസം അനുഭവിക്കു



# ബോംബെയിലെ കോൺഗ്രസ്സുകൾ

ഇന്ദിരാ കോൺഗ്രസ്സിന് ശീതകാലം ക്രൂരമായിത്തീർന്നിരിക്കുന്നു. ആന്ധ്രയും കർണ്ണാടകവും കൈവിട്ടുപോയി. മഹാരാഷ്ട്രയിൽ കലാപകാരികൾ ഭോസ്ലേയുടെ ചോരകണ്ടേ അടങ്ങൂയെന്ന നിലപാടിലാണ്. തിരഞ്ഞെടുപ്പു പ്രഖ്യാപിക്കപ്പെട്ട ആസ്സാം കത്തിത്തുടങ്ങി. ചണ്ഡിഗറിനെ രണ്ടാക്കാനും പഞ്ചാബിലെ ഭരണത്തിൽ പങ്കാളികളാക്കാനും ഇന്ദിരാഗാന്ധി ഒരുക്കമാണെങ്കിലും അകാലികൾ സാന്ത്വനപ്പെടുമെന്നുറപ്പില്ല. അവരെ മയക്കാനായില്ലെങ്കിൽ ഡെൽഹിയിൽ നടക്കുന്ന വോട്ടെടുപ്പിൽ ഒരു തോൽവികൂടി നേരിടേണ്ടിവരുമെന്ന ഉൾഭീതിയിലാണ് ഇന്ദിരാഗാന്ധി. ആന്ധ്രയിലും കർണ്ണാടകത്തിലും തിരഞ്ഞെടുപ്പു നടത്തുക, അവിടെ വീണ്ടും ഭൂരിപക്ഷംനേടുക, ഒരു ഗ്രാൻറ് ഡിസൈന്റെ ഭാഗമായിരുന്നു ആ തന്ത്രം. അതു നടപ്പാക്കുന്നതിന്റെ ഭാഗമായാണ്, രാജീവ് ഗാന്ധിയെ കർണ്ണാടകത്തിൽ തിരഞ്ഞെടുപ്പിന്റെ ചുമതലക്കാരനാക്കിയതു്. രണ്ടു സ്റ്റേററുകളിലും ഭൂരിപക്ഷം നേടിയശേഷം, തന്റെ പിൻതുടർച്ചക്കാരനായി മനസാ തീരുമാനിച്ച രാജീവിനെ ഐ–കോൺഗ്രസ് പ്രസിഡന്റായി നിയോഗിക്കാനുള്ള ആ ഡിസൈൻ തകർന്നു എന്നതന്നെയല്ല, ആ തോൽവി കോൺഗ്രസ്സിന്റെ വോട്ടു ഗെററർ എന്ന ഇന്ദിരാഗാന്ധിയുടെ യശസ്സിന് മങ്ങലേല്പിക്കുകയും ചെയ്തു.

**കൗമുദി ന്യൂസ് സർവീസ്**

മഹാരാഷ്ട്രയിൽ ഭോസ്ലേയെ താഴത്തിറക്കാൻ രംഗത്തിറങ്ങിയവരുടെ നേതാവു് ബാലസാഹേബ് പവാറാണ്. അന്തുലേയുടെ അനുഗ്രഹാശിസ്സുകളോടെ അവർ, 140 എം. എൽ. എ. മാരുടെ പിന്തുണ നേടുകയും ഹൈക്കമാൻഡുമായി തുറന്ന പോരാട്ടത്തിനുള്ള കൊടിക്കൂറ ഉയർത്തുകയുംചെയ്തു. ഇന്ദിരാഗാന്ധിയുടെ ദൂതന്മാരായി കേന്ദ്രമന്ത്രിമാരായ പി. ശിവശങ്കറും ഭൂട്ടാസിംഗും നാലുദിവസം ബോംബെയിൽ തമ്പടിച്ച് പല ഗ്രൂപ്പുകാരെ കാണുകയും ചർച്ച നടത്തുകയും ചെയ്തു.

ഭോസ്ലേയെ മാററിയില്ലെങ്കിൽ അടുത്ത തിരഞ്ഞെടുപ്പിൽ ഐ–കോൺഗ്രസ് തവിടുപൊടിയാകുമെന്ന് ഭീഷണിപ്പെടുത്തിയ പവാർ ഗ്രൂപ്പ് യാതൊരു കാരണവശാലും ഭരണകൂടവുമായി സഹകരിക്കുകയില്ലെന്ന് പ്രഖ്യാപിച്ചിരിക്കയാണ്. അതേസമയം, എതിർ ഗ്രൂപ്പിൽപ്പെട്ട മൂന്നു മന്ത്രിമാരോടു രാജിവയ്ക്കാനാവശ്യപ്പെട്ടും മറെറാരു നേതാവിനെ മുഖ്യമന്ത്രിസ്ഥാനത്തേക്ക് നിയോഗിച്ചാൽ അംഗീകരിക്കാതെ പ്രത്യേക ബ്ലോക്കായി മാറുമെന്നും ഭോസ്ലേ ഗ്രൂപ്പ് വ്യക്തമാക്കിക്കഴിഞ്ഞു. ഇതിനിടയിൽ, ഒരു അഭിപ്രായ സമന്വയം സാദ്ധ്യമല്ലെന്ന് അറിഞ്ഞ കേന്ദ്ര ദൂതന്മാർ വന്ന വഴിയേ മടങ്ങി. ഐ–കോൺഗ്രസ്സിനെ എക്കാലവും പിന്താങ്ങുകയും ഇന്ദിരാഗാന്ധിയല്ലാതെ മറെറാരു ദേശീയ നേതാവില്ലെന്ന് ആവർത്തിച്ചു പറയുകയും ചെയ്തിട്ടുള്ള ടൈംസ് ഒഫ് ഇന്ത്യ മഹാരാഷ്ട്രയിലെ ചീഞ്ഞുനാററം സഹിയാഞ്ഞ് എഴുതിയ ഒരു മുഖപ്രസംഗത്തിൽ, മന്ത്രിസഭയെ ഡിസ്മിസ് ചെയ്യാൻ ഇനിയൊട്ടും വൈകരുതെന്ന് ആവശ്യപ്പെട്ടിരിക്കയാണ്. ടൈംസ് ഒഫ് ഇന്ത്യയ്ക്കുപോലും മടുത്തിരിക്കുകയാണ് മഹാരാഷ്ട്രയിലെ രാഷ്ട്രീയ ഉപജാപകങ്ങൾ. സ്വന്തം അനുയായികളെ മുൻനിറുത്തി, ഒരു പാവകളിക്കാരന്റെ കരവിരുതോടെ കരുക്കൾ നീക്കുന്ന അന്തുലെ, കണക്കു പറയാനുള്ള അവസരത്തിനായി കാത്തിരിക്കുകയാണ് അവിടെ. ഇന്ദിരാഗാന്ധിയോടു പ്രത്യക്ഷത്തിൽ എതിരിടാതെ, അവരോടൊത്തുനിന്ന് അവരെ തോല്പിക്കാനുള്ള ശ്രമത്തിലാണ് അദ്ദേഹമിപ്പോൾ. മുഖ്യമന്ത്രിയായിരുന്നപ്പോൾ, ലൈസൻസു നൽകിയും കൈക്കൂലിവാങ്ങാൻ അവസരങ്ങൾ ഉണ്ടാക്കിക്കൊടുത്തും എം. എൽ. എ. മാരിൽ ഭൂരിപക്ഷത്തെ സ്വന്തം ഇഷ്ടത്തിനെപ്പിച്ചു നിറുത്താൻ അന്തുലേക്കു സാധിച്ചിരുന്നു. അന്തുലെയുടെ കുപ്പായം തനിക്കു ചേരുകയില്ലെന്ന് ആദ്യമേ മനസ്സിലാക്കിയ ഭോസ്ലേ സ്വന്തം അധികാരം സുരക്ഷിതമാക്കാൻ കണ്ടെത്തിയ വഴി, അന്തുലേക്കെതിരെ നിന്നിരുന്നവരെ കൂട്ടുപിടിക്കലായിരുന്നു. പക്ഷേ, അതിലദ്ദേഹത്തിന് വിജയിക്കാനായില്ല. ഈ അധികാരപ്പോരാട്ടം നടക്കുമ്പോൾ, ബോംബെ ജീവിതത്തെ താറുമാറാക്കിയ തുണിമിൽ തൊഴിലാളികളുടെ സമരം ഒരുകൊല്ലം പിന്നിട്ടതു് ഡെൽഹിയിലെ ഭരണാധികാരികളോ ഭോസ്ലേ മന്ത്രിസഭയോ അറിഞ്ഞേയില്ല. ഇനിയൊരിക്കലും തുറക്കേണ്ടിവരികയില്ലെന്ന വിശ്വാസത്തിൽ, പല മില്ലുടമകളും അവരുടെ സ്ഥാപനങ്ങൾ ബോംബെയിൽ നിന്നും മാററിക്കഴിഞ്ഞു. പല മില്ലുകളിലെയും യന്ത്രസാമഗ്രികൾ കാലഹരണപ്പെട്ടവയാണ്. ചില മില്ലുകൾ സ്വയം കത്തിനശിച്ചു. മററു ചിലവയിലെ യന്ത്രങ്ങൾ തകർന്നു വീണുതുടങ്ങി. പണിമുടക്കിയ തൊഴിലാളികളിൽ ഭൂരിപക്ഷവും ഗ്രാമങ്ങളിലേക്ക് മടങ്ങിപ്പോയി. സോഷ്യലിസത്തിലേക്കു മുന്നേറിക്കൊണ്ടിരിക്കുന്ന ഒരു രാജ്യത്താണ് ഇതൊക്കെ നടക്കുന്നതെന്ന് നാമോർക്കുക.

ന്നതു് കേന്ദ്രത്തിന്റെ ഇറക്കുമതി നയംകൊണ്ടല്ലെങ്കിൽ മറെറന്തുകൊണ്ടാണെന്നു മന്ത്രിമാർ പറയണം. "കഴിവുള്ളതെല്ലാം ചെയ്തു." എന്നു പറയുമ്പോൾ, ബാക്കിയുള്ളവ ചെയ്യാൻ കഴിവില്ലാതെപോയതിനു കാരണംകൂടി പറയണം.

ബന്തിലൂടെ ജനവികാരം പൂർണ്ണമായും പ്രകടിപ്പിക്കുന്നതിൽ ഇടതുമുന്നണി ജയിച്ചോ ഇല്ലയോ എന്നതല്ല പ്രശ്നം. ഇടതുമുന്നണി അവർക്കു തോന്നിയമട്ടിൽ അവരുടെ കടമ ചെയ്തു.

ഇനി സർക്കാരിന്റെ ഭാഗത്താണു ബാക്കി. ഭരണം നടന്നില്ലെങ്കിൽ, പ്രശ്നങ്ങൾ തീർത്തില്ലെങ്കിൽ, "പാഠം പഠിച്ചു, പഠിക്കും" എന്നും മററുമുള്ള വാചകമടികൾ അപകടം ചെയ്യും. ജനങ്ങൾ എല്ലാം നോക്കിവയ്ക്കുന്നുണ്ട്.

ഇപ്പോഴത്തെ മന്ത്രിസഭ ഭരിക്കാൻ തുടങ്ങിയിട്ട് മാസം ആറേഴ കഴിഞ്ഞു. മന്ത്രിമാർ ഒററയെണ്ണം സ്വസ്ഥമായി അടങ്ങിയൊതുങ്ങിയിരുന്ന് ഒരുവക ചെയ്തിട്ടില്ല. എല്ലാം ഓട്ടത്തോടോട്ടം.

ഡസനിലേറെ ഭരണകക്ഷികൾ. ഓരോ കക്ഷിയിലും രണ്ടും മൂന്നും ഗ്രൂപ്പുകൾ. ഓരോ ഗ്രൂപ്പിനും മൂന്നും നാലും ദിശകൾ. പ്രസംഗവും പ്രസ്താവനയും തന്നെ ബാക്കി. എത്രനാൾ ഇങ്ങനെ പോകും എന്ന് ഭരണകക്ഷി എം. എൽ. എ.മാർ തന്നെ ചോദിച്ചിരിക്കുന്നു. ഭരണമുന്നണിയുടെ പ്രതിച്ഛായ മങ്ങിക്കൊണ്ടേയിരിക്കുന്നുവെന്ന് അവർക്കും തോന്നിത്തുടങ്ങി! എങ്ങനെ മങ്ങാതിരിക്കും? ഉദ്ധതന്മാരായ മന്ത്രിമാർ. പിടിപ്പുകെട്ട മന്ത്രിമാർ. പരസ്പരം കോക്രികാട്ടുന്ന ഭരണകക്ഷിനേതാക്കൾ. പിന്നിൽനിന്ന് അടക്കിച്ചിരിക്കുന്ന ഉദ്യോഗസ്ഥോപദേശിമാർ. കർണ്ണാടകവും ആന്ധ്രപ്രദേശും പഠിപ്പിച്ച പാഠം ഇത്രവേഗം മറക്കണമോ?

## അകാലത്തിൽ പൊലിഞ്ഞുപോയ ഗീതാഞ്ജലി എന്ന പതിനാറുകാരിയുടെ കവിതകൾ പ്രകാശം കണ്ടതിൻെറ പിന്നിലുള്ള കഥ




**മ**രണം, നിന്നോടു ഞാനൊരു സഹായം ചോദിക്കട്ടെ.
നീ വരുമ്പോൾ വന്നോളൂ
പക്ഷേ ആരോടും പറയാതെ വരണം
നോക്കൂ, ഈ ചുമരുകൾക്കുള്ളിൽ—
ഞെരിഞ്ഞമർന്ന ഹൃദയങ്ങളുണ്ട്
എന്നെ സ്നേഹിക്കുന്ന, ലാളിക്കുന്ന,
ഉള്ളിൽ ചോരകിനിയുന്ന ഹൃദയങ്ങൾ
പുറമെ അവർക്ക് വേദനയില്ല.
പക്ഷേ അവർ വേദനിക്കുന്നുണ്ട്
നീ സ്വന്തമാക്കാൻ കാത്തിരിക്കുന്ന
ആൾക്കായി–
അവരൊന്നു ഉറങ്ങിക്കോട്ടെ
അല്ലെങ്കിൽ ഞാനുറങ്ങുമ്പോൾ വരൂ...
വേർപാടു വേദനയാണ്
എന്നെ ഞാനാക്കിയവർക്ക് വിശേഷിച്ചും...
... ... ... ...
മരണമേ മെല്ലെ പോരൂ
എന്നെ ഓർത്തു തേങ്ങുന്നവരെ
ഉണർത്താതെ...

ഗീതാഞ്ജലിയുടെ കിടക്ക വിരിപ്പിനുള്ളിൽനിന്നു അവളുടെ അമ്മ ഖുഷിബദറുദ്ദീൻ കണ്ടെത്തിയ ഒരു കവിതയിലെ വരികളാണിത്. ഗീതാഞ്ജലി അവളുടെ കവിതകൾ ഒളിച്ചുവച്ചിരുന്നു, കുഷ്യൻ കവറിനുള്ളിൽ പുസ്തകങ്ങളുടെ മറവിൽ, തൻെറ മുറിയുടെ മൂലയിൽ, ഒളിപ്പിച്ചു വയ്ക്കാൻ കഴിയുന്നിടത്തെല്ലാം ഗീതാഞ്ജലിയുടെ കവിതയുണ്ടായിരുന്നു. ആരോടും പറയാതെ കവിതയെഴുതി ആരും കാണാതെ ഒളിപ്പിച്ചുവച്ച മകളോടു പരിഭവം പറയാൻ അമ്മയ്ക്കു കഴിഞ്ഞില്ല. കാരണം മകൾ മുകളിൽ നക്ഷത്രങ്ങളുടെ ലോകത്ത് ദൈവത്തിനു കൂട്ടുചെന്നിരുന്നു. മകൾ മരിച്ചു മാസങ്ങൾ കഴിഞ്ഞാണ് അമ്മ അവളുടെ മുറിതുറന്നു ചെന്നതും കവിതകൾ കണ്ടെടുത്തതും. ആ കവിതകൾ വായിച്ച് ആ അമ്മ കരയുകയും തളരുകയും ചെയ്തു.

'ഗീതാഞ്ജലിയുടെ കവിതകൾ' എന്ന കാവ്യപുസ്തകം പ്രസിദ്ധീകരിച്ചിരിക്കുന്നു. ഇംഗ്ലണ്ടിലെ ഓറിയൽ പ്രസ്സാണ് പ്രസാധകർ. ഗീതാഞ്ജലിയുടെ കവിതകൾക്ക് പ്രിതീഷ് നന്ദി എഴുതിയ ആമുഖക്കുറിപ്പിൽനിന്ന് ഗീതാഞ്ജലിയെ നമുക്കു മനസ്സിലാക്കാം. അവളുടെ കുഞ്ഞിക്കവിതകൾ എങ്ങനെ വെളിച്ചം കണ്ടുവെന്നു നാം അറിയുകയും ചെയ്യും.

പതിനാറാമത്തെ വയസ്സിലാണ് ഗീതാഞ്ജലിയെ മൃത്യു കൂട്ടിക്കൊണ്ടുപോയത്. പെൺകുട്ടികളുടെ മനസ്സിൽ മധുരം കിനിഞ്ഞു തുടങ്ങുന്ന പ്രായത്തിൽ മരണം വന്നു വിളിക്കുക. കാൻസറായിരുന്നു പതിനാറാം വയസ്സിൽ ഗീതാഞ്ജലി എന്ന പെൺകുട്ടിയുടെ ജീവൻ കെടുത്തിയത്. മരണം തന്നെ കൊണ്ടുപോകാൻ കാത്തു നിൽക്കുന്നുവെന്നു അറിഞ്ഞിട്ടും ഗീതാഞ്ജലി അധീരയായില്ല. അവൾ കവിതയെഴുതി, ചിത്രം വരച്ചു തനിക്കും മരണത്തിനും ഇടയ്ക്കുള്ള നിമിഷങ്ങളെ കൊണ്ടാടുകി. ചിലപ്പോൾ ജാലകതിരശ്ശീലമാററി, കൈകൊട്ടി വിളിക്കുന്ന കടലിനെ നോക്കി നില്ക്കുമായിരുന്നു. തൻെറ ലോലമായ ശരീരം തളർന്നിട്ടും മനസ്സ് തളരാൻ ഗീതാഞ്ജലി അനുവദിച്ചില്ല. വേദന മനസ്സിൽത്തന്നെ അടക്കിപ്പിടിച്ചു. ഒടുവിൽ താങ്ങാവുന്നതിലും അപ്പുറമുള്ള വേദന വന്ന് ഉപദ്രവിച്ചപ്പോൾ കിടക്കയിൽ വീണുപോയി. ഇരുട്ടിൻെറ മേഖലയിലേക്കുള്ള യാത്രയെക്കുറിച്ചോർത്ത് അവൾ ഭയപ്പെട്ടിരുന്നതേയില്ല. പ്രിയപ്പെട്ടവർ തന്നെ നോക്കിനിന്നു വിതുമ്പുമ്പോൾ അവരെ ആശ്വസിപ്പിക്കുമായിരുന്നുവത്രേ ഗീതാഞ്ജലി.



മകളുടേ മരണംകഴിഞ്ഞു മാസങ്ങൾക്കു ശേഷം കണ്ടെത്തിയ കവിതകൾ ഖുഷിബദറുദ്ദീൻ പ്രിതീഷ് നന്ദിക്കെത്തിച്ചു. പ്രിതീഷായിരുന്നു അന്നു ഇലസ്ട്രേറ്റഡ് വീക്കിലിക്കുവേണ്ടി കവിതകൾ എഡിററു ചെയ്തിരുന്നത്. മരണം വന്നു പുണരുന്ന നിമിഷങ്ങൾക്കായി കാത്തിരുന്ന പതിനാറുകാരിയുടെ കവിതകൾ വായിച്ച പ്രിതീഷ്നന്ദിയുടെ മനസ്സ് ഉലഞ്ഞു. ഗീതാഞ്ജലിയുടെ കവിതകൾ ഇലസ്ട്രേറ്റഡ് വീക്കിലിയുടെ താളുകളിൽ പ്രത്യക്ഷപ്പെട്ടു.

ഗീതാഞ്ജലിയുടെ കവിതകൾ വീക്കിലിയിൽ വന്നതോടെ അതു് പുസ്തകരൂപത്തിലാക്കാനുള്ള ആലോചന തുടങ്ങി. പ്രിതീഷ നന്ദിയും ഖുഷിബദറുദ്ദീനും ചേന്നു കവിതകൾ തിരഞ്ഞെടുത്ത് ഏതെങ്കിലും പ്രസിദ്ധീകരണകമ്പനിക്കാരെ സമീപിക്കാൻ ഒരുമ്പെടുമ്പോഴാണ് പ്രതീഷ്നന്തിക്ക് ഒരു ഫോൺസന്ദേശം ലഭിച്ചത്. ഗോർഡോൻ ഫോക്സ് എന്ന ആളിനുവേണ്ടി മറെറാരാളാണ് സംസാരിക്കുന്നതെന്നു കേട്ടപ്പോൾ നന്തിക്കു തോന്നിയത് സന്ദേശം വഴിതെററി എത്തിയതായിരിക്കുമെന്നാണ്. കവിയായ പ്രിതീഷ് നന്തിയുമായി തേയില കച്ചവടക്കാരനായ ഗോർഡോൻ ഫോക്സ് ബന്ധപ്പെടേണ്ട കാര്യമില്ലല്ലോ. ഗോർഡോൻഫോക്സിൻെറ സന്ദേശം ഇതായിരുന്നു: "ഗീതാഞ്ജലിയുടെ കവിതകൾ പുസ്തകരൂപത്തിലാക്കാൻ എനിക്കു താല്പര്യമുണ്ട്, അതിലെന്നെ സഹായിക്കാമോ?" ഗീതാഞ്ജലിയുടെ കവിത പുസ്തകരൂപത്തിലാക്കാൻ താല്പര്യംകാണിച്ച വൻകിട തേയിലകച്ചവടക്കാരൻെറ വിചിത്രമായ മനസ്സിനെക്കുറിച്ച് ആലോചിക്കുകയായിരുന്നു പ്രിതീഷ് നന്തി.

ഗോർഡോൻ ഫോക്സിനെ കാണാൻ പ്രിതീഷ്നന്തി കൽക്കട്ടയിൽ നിന്നു ബോംബെയിലേക്കു പറന്നു. ആദ്യ കൂടിക്കാഴ്ചയിൽ, ഫോക്സ് താനെങ്ങനെ ഗീതാഞ്ജലിയുടെ കവിതകൾ കണ്ടെത്തിയെന്നു വിശദീകരിച്ചു. അതൊരു വിചിത്രമായ കഥപോലെതോന്നിച്ചു.

ഗോർഡോൻ ഫോക്സ് ഇടയ്ക്കിടെ ബോംബെയിലെത്താറുണ്ട്. അത്തരം ഒരു വരവിനിടയിൽ ഒരു വൈകുന്നേരം അപ്പോളോ ബന്ദറിൽ താൻ താമസിക്കുന്ന ഹോട്ടലിലേക്ക് നടക്കുകയായിരുന്നു. കടലിനു മുകളിൽ വന്നണയുന്ന മൂവന്തി





ഗീതാഞ്ജലി

യുടെ ചന്തം കണ്ടപ്പോൾ കാലുകൾ ചലനമററു നിന്നു. പെട്ടെന്നാണ് കാലിൽ എന്തോ വന്നു തട്ടിയെന്നു ഫോക്സിനു തോന്നിയത്. ഒരു കഷണം പേപ്പർ. ആരോ എന്തോ പൊതിയാൻ ഉപയോഗിച്ച കടലാസു കഷണം. വെറും ഒരു കൗതുകത്തിനു കടലാസ് കഷണം കൈയിലെടുത്തു. അതു് ഇലസ്ട്രേറ്റഡ് വീക്കിലിയുടെ ഒരു താളായിരുന്നു. ആ താളിൽ പ്രിതീഷ് നന്തി എഡിററ് ചെയ്ത ഗീതാഞ്ജലിയുടെ കവിതയുണ്ടായിരുന്നു. ഹോട്ടൽമുറിയിൽ ചെന്നിരുന്ന് വീണ്ടും വീണ്ടും കവിതവായിച്ചു. പതിനാറുകാരി മരണത്തിൻെറ തീരത്തുനിന്നുകൊണ്ടു എഴുതിയ കവിതവായിച്ചു. ആ ഒരു രാത്രിയിൽ മാത്രമല്ല പിന്നീടുള്ള പല രാത്രികളിലും തേയിലക്കച്ചവടക്കാരനായ ഗോർഡോൻ ഫോക്സിൻെറ മനസ്സ് കരഞ്ഞു. ഫോക്സ് പ്രിതീഷിനെ തിരക്കിപ്പിടിച്ചു കൽക്കട്ടയിലെത്തി. പിന്നീടു അവരൊന്നിച്ചു അങ്ങനെ ഗീതാഞ്ജലിയുടെ കവിതകൾ പുസ്തകമാക്കി. (ടെലഗ്രാഫിൽ നിന്ന്)



# ജനുവരി മുപ്പത്

**ശിവകാശിയിൽനിന്നു വരുന്ന കലണ്ടറിലെ ചിത്രമായിത്തീർന്നിരിക്കുന്നു ഇന്നു മോഹൻദാസ് കരംചന്ദ് ഗാന്ധി. ദരിദ്രനു് ആത്മാഭിമാനവും നട്ടെല്ലും കൊടുത്ത ഗാന്ധിജിക്കു് നാം നൽകിയ ശിക്ഷയാണിതു്.**

എം. പി. നാരായണപിള്ള

**നാ**ട്ടുനടപ്പനുസരിച്ചു് നമ്മൾ രാഷ്ട്രപിതാവിനെ ഓർമ്മിക്കേണ്ട ദിവസം ഏതാണു്? അദ്ദേഹം ഭൂജാതനായ ഒക്ടോബർ രണ്ടാം തീയതിയോ കൊലചെയ്യപ്പെട്ട ജനവരി മുപ്പതിനോ?

മരിച്ചവർക്കു് ചാത്തമൂട്ടുന്നതു് ജന്മനക്ഷത്രത്തിനല്ല. ജീവിച്ചിരിക്കുമ്പോൾ മാത്രമാണു് പിറന്നാൾ ആഘോഷിക്കുക. അതിന്റെ തന്നെ പ്രസക്തി പ്രായം എത്രയായി എന്ന വിവരം കഥാപാത്രത്തിനെ ഓർമ്മിപ്പിക്കാനും.

എന്നാൽ അവതാരങ്ങളെ ഓർക്കുന്നതു് അവർ ഭൂജാതരായ ദിവസം തന്നെയാണു്. കാരണം, അവർ ജനിച്ചശേഷം എന്തൊക്കെ ചെയ്യണമെന്നു് മുൻകൂട്ടി പ്രോഗ്രാം ചെയ്തിട്ടുണ്ടു്. പരിപാടിതീരുമ്പോൾ അവർ മടങ്ങിപ്പോകുന്നു.

മനുഷ്യരുടെ കാര്യത്തിൽ ചെയ്തകാര്യങ്ങളുടെ ബാലൻസ്ഷീറ്റ് മരണത്തോടെ മാത്രമേ എടുക്കാൻ പറ്റൂ. തുടർന്നുള്ള വർഷങ്ങളിലായിരിക്കും ചരിത്രത്തിന്റെ നിർദ്ദയമായ ഓഡിററ്.

സ്വന്തം തന്തയുടെ ചാത്തം മരണദിവസം നോക്കി ഊട്ടുന്ന നമുക്കു് അതേ നടപടി രാഷ്ട്രപിതാവിന്റെ കാര്യത്തിലും ആയിക്കൂടേ. ഒക്ടോബർ രണ്ടിനു് ഒരു സ്പെഷ്യൽ അഷ്ടമിരോഹിണിയുടെ ആവശ്യമുണ്ടോ?

മോഹൻദാസ് കരംചന്ദ്ഗാന്ധി ഒരു മനുഷ്യനായിരുന്നു. ദൈവമോ അവതാരമോ ആയിരുന്നുവെന്നതിനു് പ്രത്യേകിച്ചു് തെളിവൊന്നുമില്ല. 1869 ഒക്ടോബർ രണ്ടാംതീയതി പോർബന്തറിലെ കാബാഗാന്ധിയുടെ നാലാമത്തെ ഭാര്യയുടെ അവസാനത്തെ മകനായി ജനിച്ച മോഹൻദാസിനു് എന്തും സംഭവിക്കാമായിരുന്നു. സ്വന്തം അച്ഛനെപ്പോലെ, ഒരു പഞ്ചായത്തിന്റത്ര വലിപ്പമുള്ള കത്തിയവാഡിലെ അസംഖ്യം നാട്ടുരാജ്യങ്ങളിലൊന്നിലെ ദിവാൻ, അല്ലെങ്കിൽ രാജ്കോട്ടിലെ ഒരു പ്ലീഡർ, അതുമല്ലെങ്കിൽ ബോംബെ ഹൈക്കോടതിയിലെ ഡസൻ കണക്കിനു് ബാരിസ്റ്റർമാരിലൊരുവൻ, അതൊന്നുമല്ലെങ്കിൽ ആഫ്രോ—ഏഷ്യൻ പ്രേമത്തിന്റെ പേരിൽ സ്വതന്ത്രഭാരതം മറന്നിട്ടിരിക്കുന്ന ദക്ഷിണാഫ്രിക്കയിലെ ഏഴരലക്ഷം ഇന്ത്യൻ വംശജരിലൊരുവൻ.

ജനനവും ജാതകവുമല്ല മോഹൻദാസ് കരംചന്ദിനെ ചരിത്രത്തിൽ പ്രതിഷ്ഠിച്ചതു്. പത്തുപത്തു് വർഷത്തെ പൊതുപ്രവർത്തനമായിരുന്നു. അതോർക്കേണ്ടതു് മരണദിവസമല്ലേ — സ്വന്തം വീട്ടിലെ പിതൃക്കളെ ഓർക്കുന്ന ദിവസം.

പക്ഷേ, രാഷ്ട്രപിതാവിന്റെ ചാത്തമൂട്ടുന്ന കാര്യത്തിൽ രാഷ്ട്രം അതിനു തയ്യാറല്ല.

ഇതിനെന്തെങ്കിലും കാരണമുണ്ടോ?

ഒരു ചരിത്ര പുരുഷന്റെ ആദർശങ്ങളിൽനിന്നു് രക്ഷപ്പെടാൻ എളുപ്പമുള്ള മാർഗ്ഗങ്ങൾ രണ്ടെണ്ണമാണു്. ഒന്നുകിൽ അയാളെ ശത്രുവായി മുദ്രകുത്തുക. അല്ലെങ്കിൽ അയാളെ ദൈവമാക്കി ചുമരിൽ തൂക്കുക. ഗാന്ധിജിയെ നമ്മൾ ശിവകാശി കലണ്ടറിൽ കയററി.

അതൊരാവശ്യമാണെന്നു് ജീവിച്ചിരിക്കേതന്നെ അനുയായികൾ അദ്ദേഹത്തെ വിനയപൂർവ്വം അറിയിച്ചിരുന്നു. ആ വിവരം അദ്ദേഹം നിരാകരിച്ച ചുരുക്കം സന്ദർഭങ്ങളുണ്ടായിരുന്നു. പാകിസ്ഥാനു കൊടുക്കാനുള്ള ട്രഷറിയിലെ പങ്കു് അമ്പത്തഞ്ചുകോടിരൂപ കൊടുക്കാൻ കേന്ദ്രമന്ത്രിസഭ മടികാണിച്ചപ്പോൾ അദ്ദേഹം നിരാഹാര സത്യഗ്രഹം നടത്തി ഗവണ്മെന്റിനെ തോല്പിച്ചു.

അദ്ദേഹത്തിനോടുണ്ടായിരുന്ന ഭക്തിബഹുമാനങ്ങളുള്ള നമ്മുടെ നേതാക്കന്മാരെ— പ്രത്യേകിച്ചും സ്വാതന്ത്ര്യസമരത്തിലെ ചരിത്രപുരുഷന്മാരെ — ഗാന്ധിജിയുടെ അനുയായികളും വളർത്തുപുത്രന്മാരുമാക്കിയതു്. പേടിയായിരുന്നു. ജനങ്ങൾ എപ്പോഴും ഗാന്ധിജിയുടെ പിന്നാലെയായിരുന്നു. അതുകൊണ്ടു് എല്ലാ ഉദ്യോഗാർത്ഥികൾക്കും അദ്ദേഹത്തിന്റെകൂടെ കൂടേണ്ടിവന്നു. അവർ ഇഷ്ടപ്പെടാത്ത കോമാളിവേഷങ്ങൾ പലപ്പോഴും കെട്ടേണ്ടിവന്നു.

1919-ലെ വേനൽക്കാലത്തു് റൗളത് ആക്ടിനെതിരെ അദ്ദേഹം നയിച്ച സമരംതൊട്ടു് മരണംവരെ ബഹുഭൂരിപക്ഷം ഇന്ത്യക്കാരും ഗാന്ധിജിയുടെ പിന്നാലെ നിന്നു. നേതാക്കന്മാർക്കു് അദ്ദേഹത്തെ മറികടന്നു നടക്കാൻ വേറൊരു വഴി ഇല്ലാതെ പോയി.

ഗുണപാഠം: ജനങ്ങൾ ആരുടെ പിന്നാലെയാണോ, അയാളുടെ (അവളുടെ) പിന്നാലെ ഉദ്യോഗാർത്ഥികളായി എല്ലാ നേതാക്കന്മാരും കൂടും. ഇതിൽ വലിപ്പച്ചെറുപ്പമില്ല.

ജനങ്ങൾ നെഹ്റുവിന്റെ പിന്നാലെയായിരുന്നപ്പോൾ ഇതേ പരിവാരം അദ്ദേഹത്തിനുണ്ടായിരുന്നു. ജനങ്ങൾ ഇന്ദിരാഗാന്ധിയുടെ പിന്നാലെയായിരുന്നപ്പോൾ അവരുടെ കൂടെ. നാളെ ഇന്ത്യക്കാർ മേനകയുടെ പിന്നാലെ പോയാൽ, രാമറാവുവിന്റെ പിന്നാലെ പോയാൽ, കുതിരവട്ടം പപ്പുവിന്റെയോ ആലുമ്മൂടന്റെയോ പിന്നാലെ പോയാൽ, വലിയ നേതാക്കന്മാരെന്നു് നമ്മൾ ധരിക്കുന്നവർ ഇടംവലംനോക്കാതെ അവരുടെ ആരാധകരാകും.

അപ്പോൾ ന്യായമായും വേറൊരു ചോദ്യംകൂടി ഉദിക്കുന്നു. എന്തുകൊണ്ടു ജനങ്ങൾ ഗാന്ധിജിയുടെ പിന്നാലെ പോയി? പോവുകമാത്രമല്ല; നല്ലപോലെ പരിശീലനം കിട്ടിയ ഡോബർമാൻ നായകളെപ്പോലെ അദ്ദേഹം പറഞ്ഞതൊക്കെ അനുസരിച്ചു? സമരം ചെയ്യാൻ പറയുമ്പോൾ സമരം; നിറുത്താൻ പറയുമ്പോൾ ഫുൾസ്റ്റോപ്പ്.

ഗാന്ധിജി അവർക്കു് ഒന്നും വാഗ്ദാനം ചെയ്തിരുന്നില്ല. സ്വരാജ് പോലും. തേനും പാലും ഒഴുക്കാമെന്നോ ഭൂനയബില്ല് നടപ്പിലാക്കാമെന്നോ, എന്തിനു് വാർദ്ധക്യകാലപെൻഷൻ കൊടുക്കാമെന്നുപോലുമോ പറഞ്ഞില്ല. ഇതൊന്നും ഇല്ലാതെ ജനങ്ങൾ അദ്ദേഹത്തിന്റെ ചൊല്പടിക്കു നിന്നു.

എഴുപത്തഞ്ചു ശതമാനവും നിർദ്ധനരായ ഭാരതത്തിൽ ദാരിദ്ര്യം അപമാനകരമല്ലെന്നു് ഗാന്ധിജി കാണിച്ചുകൊടുത്തു. അതായിരുന്നു അദ്ദേഹത്തിന്റെ പൈതൃകം. അങ്ങനെ ദരിദ്രനു് ആത്മാഭിമാനം കൊടുത്തു. അവനൊരിക്കലും വിലകൊടുത്തു വാങ്ങാൻ കഴിയാത്ത ഒരു സ്വത്തു്.

നാട്ടുരാജാക്കന്മാരെ തോല്പിക്കുന്ന പ്രൗഢിയിൽ ജീവിച്ചിരുന്ന മോത്തിലാൽ നെഹ്റുമാരും തീവണ്ടിയിൽ സ്പെഷ്യലായി സലൂൺ ബുക്ക്ചെയ്തു മാത്രം യാത്ര ചെയ്തിരുന്ന ഫിറോസ്ഷാ മേത്തമാരുമായിരുന്നു അന്നു നേതാക്കൾ.

അവരുടെ കളിക്കിടയിൽ മൂന്നാം ക്ലാസ് യാത്രക്കാരൻ ഗാന്ധി വന്നു. വൈസ്രോയിയെ കാണാൻ പോകേണ്ട സമയത്തു് ഇംഗ്ലീഷ് മോഡൽ കോട്ടും സൂട്ടും പ്രത്യേകം തുന്നിച്ചവരുടെയിടയിൽ ഒററമുണ്ടുമായി ദാരിദ്ര്യത്തിന്റെ ശപഥമെടുത്തു് ഗാന്ധി വന്നു. തോട്ടികളുടെ കൂടെ താമസിച്ചു. മക്കളെ ഇംഗ്ലീഷുകാരാക്കാൻ നടന്ന കോൺഗ്രസ് നേതാക്കളുടെയിടയിൽ ഒരിന്ത്യാക്കാരനായിവന്ന ഗാന്ധി വൈസ്രോയിയുടെ സദസ്സിൽ ചരിത്രത്തിലാദ്യമായി ഹിന്ദി സംസാരിച്ചു. ദരിദ്രനു് ''എന്റെ'' എന്നു പറയാവുന്ന ഒരു വക്താവുണ്ടായി.

എഴുപത്തഞ്ചു ശതമാനവും നിർദ്ധനരും ഗ്രാമീണരുമായ ഒരു രാജ്യത്തു് ദരിദ്രനാകുന്നതും കൺട്രിയാകുന്നതും അപമാനമല്ലെന്ന രാഷ്ട്രീയത്തിന്റെ ബാലപാഠം പഠിപ്പിച്ചു. ദാരിദ്ര്യം മാറുന്നതിനേക്കാൾ, ദരിദ്രനായിരിക്കേ തന്നെ നട്ടെല്ലുണ്ടാക്കാൻ, അവനെ പഠിപ്പിച്ചു. ശരീരം അടിയറവച്ചാലും മനസ്സ് സ്വതന്ത്രമാക്കി വയ്ക്കാനുള്ള ആത്മാഭിമാനം കൊടുത്തു.

ഗാന്ധിജി മരിച്ചു് മുപ്പതു് വർഷത്തിനകം രാഷ്ട്രം ഇന്നു് പഴയ നിലയിലെത്തിയിരിക്കുന്നു. കേന്ദ്രത്തിലുള്ളവർ ഇന്നു് സായിപ്പന്മാരായിത്തീർന്നിരിക്കുന്നു. ഗവർണ്ണർമാർ അവരുടെ പൊളിററിക്കൽ ഏജൻറുമാരായി. സ്കോച്ച് ഇറക്കുമതി ചെയ്യാൻ ലൈസൻസുള്ള റസിഡൻറുമാർ. സംസ്ഥാനങ്ങളിൽ പുതിയ നാട്ടുരാജാക്കന്മാരുണ്ടായി. ജനങ്ങൾ മനസ്സിലും ദരിദ്രരായി. അഭിമാനത്തിന്റെ സ്ഥാനത്തു് വിഷ്ഫുൾ തിങ്കിങ് വന്നു. നേടാൻ വയ്യാത്തതു് കണ്ടുകണ്ടു് രസിച്ചാൽ മതിയെന്നായി. രസിപ്പിക്കുന്ന സിനിമക്കാർ അതനുസരിച്ചു് പുതിയ നേതാക്കന്മാരായി രാജ്യങ്ങൾ പിടിച്ചടക്കുന്നു.

അഞ്ചുവർഷത്തിനകം ഒരു ഗാന്ധി വന്നില്ലെങ്കിൽ നമുക്കു് കേന്ദ്രത്തിൽ പ്രധാനമന്ത്രിയായി അമിതാഭ് ബച്ചൻ വരും.

അമിതാഭ് ബച്ചനു് എന്താണൊരു യോഗ്യത? അമേരിക്കൻ പ്രസിഡൻറു് ഒരു സിനിമക്കാരനല്ലേ. രാമറാവു എം. ജി. ആർ. എന്ന ലിസ്ററിനി നീണ്ടുവരും. ഭരണത്തിന്റെ കാര്യം ഇനി നോക്കണ്ട. പ്രതിപക്ഷത്തെങ്കിലും ദാരിദ്ര്യത്തിന്റെ വ്രതവുമായി ഒരു ഗാന്ധി എന്നാണു വരിക!

# 9 iffi

## ഒൻപതാം രാജ്യാന്തര ചലച്ചിത്ര മേള സമാപിച്ചു. മുൻ മേളകളെ അപേക്ഷിച്ച് ഇത്തവണ ഡെൽഹിയിൽ മത്സരത്തിനെത്തിയ ചലച്ചിത്രങ്ങൾ നിലവാരം കുറഞ്ഞതായിപ്പോയി.

9 iffi



ഡെൽഹിചലച്ചിത്രമേളയിൽ സ്പെഷ്യൽ ജൂറി അവാർഡ് 'ചോഖി'ന്റെ സംവിധായകൻ ഉല്പലേന്ദു ചക്രവർത്തി ഉപരാഷ്ട്രപതി ഹിദായത്തുള്ളയിൽ നിന്ന് ഏറ്റുവാങ്ങുന്നു

**ഇ**ന്ത്യയിൽ സംഘടിപ്പിച്ചുവരുന്ന രാജ്യാന്തര ചലച്ചിത്ര മേളയ്ക്ക് അധികം വൈകാതെതന്നെ ഒരു ചരമഗീതം എഴുതേണ്ടിവരുമെന്നു തോന്നുന്നു. ലിൻഡ്സേ ആൻഡേഴ്സൻ ചെയർമാനായുള്ള ഒൻപതാം ഇൻറർ നാഷണൽ ഫിലിം ഫെസ്റ്റിവൽ ജൂറി സങ്കടത്തോടെ എഴുതിവച്ച വിധിതീർപ്പിലെ ജീവനുള്ള വരികളെ ചരമഗീതത്തിന്റെ ആമുഖക്കുറിപ്പായി കണക്കാക്കാമെന്നു തോന്നുന്നു. "സംവേദനശക്തിയോ പ്രമേയോൽകൃഷ്ടതയോ ഉള്ള ഒരൊററ ചിത്രംപോലും ഈ മേളയിൽ മത്സരിക്കാൻ ഉണ്ടായിരുന്നില്ലെന്ന കാര്യം ഞങ്ങൾ വേദനയോടെ രേഖപ്പെടുത്തട്ടെ" എന്ന ജൂറിയുടെ വാക്കുകൾ ചലച്ചിത്രമാദ്ധ്യമത്തെ സ്നേഹിക്കുന്നവരുടെ മനസ്സിനെയെങ്കിലും ശല്യപ്പെടുത്താതിരിക്കില്ല. സ്നേഹിക്കുന്നുവെന്നു നടിക്കുന്നവർക്ക് ഇതിനെക്കുറിച്ചൊന്നും വേവലാതിപ്പെടേണ്ട കാര്യമില്ലല്ലോ.

രണ്ടുവർഷം കൂടുമ്പോൾ ഡെൽഹിയിൽ മത്സരാടിസ്ഥാനത്തിലുള്ള ചലച്ചിത്രമേള സംഘടിപ്പിക്കാൻ നിയുക്തരാകപ്പെടുന്നവരേയും മേളയിൽ മത്സരിക്കാൻ യോഗ്യതയുള്ള 'അമൂല്യ സൃഷ്ടികൾ' തിരഞ്ഞെടുക്കുന്ന സെലക്ഷൻ കമ്മിററിയേയും ജൂറി നന്നായി ഒന്നു കുത്തിയിരിക്കുന്നു. ഹൃദയമുള്ളവർ സംഘാടകരുടെ കൂട്ടത്തിലോ സെലക്ഷൻ കമ്മിററിയിലോ ഉണ്ടെങ്കിൽ ഈ കുത്ത് അവരുടെ ഹൃദയം പിളർക്കുക തന്നെ ചെയ്യും... "ഒരു ചിത്രത്തിൽ ഗ്രാൻഡ്-പ്രി അവാർഡായ സുവർണ്ണമയൂരം നല്കേണ്ടതില്ലെന്ന ഞങ്ങളുടെ തീരുമാനം, ചലച്ചിത്രമേള സംഘടിപ്പിക്കാൻ ചുമതലപ്പെട്ടവരേയും മത്സരത്തിനുള്ള ചിത്രങ്ങൾ തിരഞ്ഞെടുക്കുന്നവരേയും അവരുടെ ഇപ്പോഴത്തെ രീതികളിൽനിന്നു മാറിപ്പോകാൻ പ്രേരണ നൽകുമെന്നു ഞങ്ങൾ ആത്മാർത്ഥമായി വിശ്വസിക്കുന്നു," എന്നു ജൂറി രേഖപ്പെടുത്തിയിട്ടുണ്ട്.

മൂന്നാംലോക സിനിമയുടെ രക്ഷിതാക്കളാണ് തങ്ങളെന്ന സംഘാടകരുടെ ജാടയും തകർന്നു. മൂന്നാംലോകസിനിമയ്ക്ക് സംരക്ഷകരല്ല ആവശ്യം; മറിച്ച് പ്രോത്സാഹനവും പിന്തുണയുമാണ് ആവശ്യമെന്ന് ലിൻഡ്സേ ആൻഡേഴ്സനും സംഘവും പറഞ്ഞുവച്ചിരിക്കുന്നു. ബ്രിട്ടീഷുകാരൻ സായിപ്പിന്റെ പൂതി അങ്ങു മനസ്സിലിരിക്കട്ടെ. മൂന്നാംലോക സിനിമയെ തകർക്കാൻ ജൂറി ചെയർമാൻ വേഷം കെട്ടി എത്തിയ ആൻഡേഴ്സൻ സായിപ്പ്! ഈ സായിപ്പിന്റെ 'ഇഫ്' എന്ന ചിത്രത്തിനു് അടിച്ചമർത്തപ്പെട്ടവന്റെ നാട്ടിൽനിന്നും വരുന്ന ചിത്രങ്ങളിലുള്ളതിനെക്കാൾ കലാപതീവ്രത ഉണ്ടായിരുന്നുവെന്ന കാര്യം ഡെൽഹി സായിപ്പന്മാർക്ക് അറിയില്ലല്ലോ.

ഫിലിം ഫെസ്റ്റിവലിന്റെ ആരംഭദിനത്തിൽ, തന്റെ മുൻഗാമികളെപ്പോലെ വലിയ വിഡ്ഢിത്തമൊന്നും കാച്ചിവിടാതെ രംഗം വിട്ട വാർത്താവിതരണവകുപ്പ മന്ത്രി എൻ. പി. കെ. സാൽവേ സമാപനദിനത്തിൽ യഥാർത്ഥ ഇന്ത്യൻമന്ത്രിയുടെ തനിനിറം കാട്ടി ഒന്നു വിലപിച്ചു. "ലോകമെങ്ങും ചലച്ചിത്രമേളകളുടെ എണ്ണംപെരുത്തതുകാരണം ഞങ്ങൾക്ക് ഒരു ദാക്ഷിണ്യവുമില്ലാത്ത മത്സരം അഭിമുഖീകരിക്കേണ്ടി വന്നു." ഈ സങ്കടംപറച്ചിലിലൂടെ മന്ത്രിതന്നെ സമ്മതിക്കുന്നു ഒൻപതാം ഇൻറർ നാഷണൽ ഫിലിം ഫെസ്റ്റിവൽ തല്ലിപ്പൊളിയായിരുന്നുവെന്ന്. ഒടുവിൽ മന്ത്രി ഇങ്ങനെ ആശ്വസിക്കുന്നു. ഇൻറർ നാഷണൽ ഫെഡറേഷൻ അംഗീകരിച്ച, ജാതിയിൽ കൂടിയ ഏഴ് ഫിലിം ഫെസ്റ്റിവലുകളിൽ ഒന്നല്ലേ നമ്മുടേത്.

എന്നാൽ ഇവിടെ ഒരു ചോദ്യം ഉത്തരമില്ലാതെ ഉയർന്നു നിൽക്കുന്നു. സെലക്ഷൻ കമ്മിററി, ജൂറിയുടെ പരിഗണനയ്ക്ക് സമർപ്പിച്ചതു് ഇരുപത്തിമൂന്നു ചിത്രങ്ങളാണ്. ആ ചിത്രങ്ങൾക്കൊന്നും വിശേഷാത്തര സിനിമയുടെ കലാമൂല്യം ഉണ്ടായിരുന്നില്ലെന്ന ജൂറിയുടെ നിഗമനം നമുക്ക് അംഗീകരിക്കാം. എന്നാൽ തങ്ങളുടെ വിധിതീർപ്പിനായി സമർപ്പിക്കപ്പെട്ട ചിത്രങ്ങളിൽനിന്നു മികച്ച ഒരു ചിത്രം കണ്ടുപിടിക്കാൻ ജൂറി ബാദ്ധ്യസ്ഥരല്ലേ? ജൂറി അംഗങ്ങളുടെ നിലവാരമല്ല ഇവിടെ പരീക്ഷിക്കപ്പെടുന്നതു്. മറിച്ച് അവരുടെ മുമ്പിലെത്തിയിട്ടുള്ള ചിത്രങ്ങളെ വച്ചുവേണം അവർ ഒരു വിധിതീർപ്പു നടത്തേണ്ടതു്. എന്തുകൊണ്ട് ജൂറി അതിനു തയ്യാറായില്ല? കൈയിൽക്കിട്ടിയ ചിത്രങ്ങളിൽ ഒരെണ്ണത്തിനു് അവാർഡ് നൽകിയ ശേഷം, അവർക്കു പറയാമായിരുന്നല്ലോ മൽസരചിത്രങ്ങൾ പൊതുവേ നിലവാരം കുറഞ്ഞതായിരുന്നുവെന്ന്.

സമാപന ചടങ്ങിൽ മുഖ്യാതിഥിയായിരുന്ന ഉപരാഷ്ട്രപതി ഹിദായത്തുള്ള അവാർഡ്ദാനത്തോടനുബന്ധിച്ചു നടത്തിയ പ്രസംഗത്തിൽ തങ്ങളുടെ ഉല്പന്നം വില്ക്കപ്പെടാൻവേണ്ടി, കഥയ്ക്കു നിരക്കാത്തവണ്ണം സെക്സും വയലൻസും ഏച്ചുകെട്ടുന്ന നിർമ്മാതാക്കളേയും സംവിധായകരേയും ശരിക്കും ശകാരിക്കുകയുണ്ടായി. ലോകസിനിമയുടെ നവീന താളങ്ങളെ ഇന്ത്യക്കാരന്റെ ഹൃദയത്തിൽവച്ചു കേൾപ്പിക്കാൻ നിയുക്തരായ ഫിലിം ഫെസ്റ്റിവൽ ഡയറക്ടറേറ്റുപോലും ബഹുമാനിക്കുന്നതു് ശപിക്കപ്പെട്ട അക്കൂട്ടരെയാണെന്ന കാര്യം ഉപരാഷ്ട്രപതിക്ക് അറിയില്ലെന്നു തോന്നുന്നു. ഉദ്ഘാടന ദിവസം ബോംബെയിൽനിന്നും പരിമളം പരത്തി എത്താറുള്ള താരങ്ങളെ കാണുമ്പോൾ ഫെസ്റ്റിവൽ ഡയറക്ടറേററിലെ ഉദ്യോഗവൃന്ദം കവാത്തു മറക്കുന്നു. ആയിരം രേഖമാരുടെ മൂല്യമുള്ള ബ്രിജിത്ത് ഫോസേയെപ്പോലുള്ള ഒരു നടി ഹാളിനുള്ളിൽ കടന്നുകയറാൻ അപ്പോൾ തിക്കി തിരക്കുകയായിരിക്കും.

ഡെൽഹിയിൽനിന്നും ഫിലിം ഫെസ്റ്റിവലും കണ്ടു മടങ്ങിയെത്തിയ സഹൃദയനായ ഒരാൾ പറഞ്ഞതു് ഒരു രാജ്യാന്തര ചലച്ചിത്രമേള നടത്താൻ ഡെൽഹി പററിയ ഇടമല്ലെന്നാണ്. പെണ്ണിന്റെ തുണി മാററുന്ന രംഗമുണ്ടോ എന്ന് അന്വേഷിച്ചു നടക്കുന്ന ചപ്രാസികളുടെ നാട്ടിൽ നടക്കുന്ന മേളയ്ക്ക് എങ്ങനെ അന്തസ്സുണ്ടാകുമെന്ന് അദ്ദേഹം ചോദിക്കുന്നു. സിനിമ കാണാൻ വരുന്ന ചപ്രാസികളെക്കാൾ വിവരംകെട്ടവരാണ് ഫെസ്റ്റിവൽ ഡയറക്ടറേററിലുള്ളതെന്ന കാര്യം മനസ്സു പൊള്ളിക്കുന്ന വാസ്തവമാണ്.



മികച്ച അഭിനയത്തിനുള്ള അവാർഡ് ആർ. എൽ. ഷെരീഫ് (ബസ് ഡ്രൈവർ) ഉപരാഷ്ട്രപതി ഹിദായത്തുള്ളയിൽനിന്നും സ്വീകരിക്കുന്നു

ചലച്ചിത്രമേളയിലെ മത്സരവിഭാഗത്തിൽ അവസാനനിമിഷം മൂന്നു ചിത്രങ്ങൾ ഉൾപ്പെടുത്തുകയുണ്ടായി. തങ്ങളുടെ 'രേഖാമൂലമുള്ള സമ്മതമോ അറിവോ കൂടാതെ' ഫിലിം ഫെസ്റ്റിവലിൽ മത്സരിക്കാൻ മൂന്നു ചിത്രങ്ങൾ ഉൾക്കൊള്ളിച്ചതിൽ ചലച്ചിത്രബോധമുള്ള ദിവ്യന്മാരായ സെലക്ഷൻ കമ്മിററി അംഗങ്ങൾ പ്രതിഷേധിച്ചുവെന്നും പറഞ്ഞുകേട്ടു. എന്തിനേറെപ്പറയുന്നു, തമ്മിൽ ഭേദപ്പെട്ട ഒരു തൊമ്മനെ കണ്ടുകിട്ടിയതു് അവസാനം വലിഞ്ഞുകയറി വന്ന ആ മൂന്നിൽനിന്നാണ്. അതുകൊണ്ട് ആ മൂന്നും വാഴ്ത്തപ്പെടട്ടേ. ആ മൂന്നിലൊരു ചിത്രമാണ് മികച്ച സംവിധായകനും മികച്ച നടിക്കുമുള്ള സമ്മാനം വാങ്ങി ഒൻപതാം ഇൻറർ നാഷണൽ ഫിലിം ഫെസ്റ്റിവൽ എന്ന ഏർപ്പാടിന്റെ മുഖം അല്പമെങ്കിലും രക്ഷിക്കാൻ സഹായിച്ച 'ഓപ്പൺ ഹാർട്ട്' എന്ന റഷ്യൻ ചിത്രം. ആപൽ സന്ദർഭങ്ങളിൽ ഇന്ത്യയുടെ യഥാർത്ഥതോഴൻ റഷ്യയായിരിക്കുമെന്നുള്ളതിനു് ഇതിലും കൂടിയ ഉദാഹരണം ഇനി വേണോ?

അലക്സി പോളിയക്കോവ് സംവിധാനംചെയ്ത 'ഓപ്പൺ ഹാർട്ട്സ്' ഉരുവിടുന്ന ഏററവും വലിയ സത്യം സോവിയററ് സിനിമയിലെ കാലാവസ്ഥ മാറിയെന്നതാണ്. വിപ്ലവകാല വീരേതിഹാസങ്ങളിലും വിപ്ലവാനന്തര രാഷ്ട്ര പുനർനിർമ്മാണ വിഷയങ്ങളിലും ചടച്ചുനിന്നിരുന്ന റഷ്യൻ സിനിമയ്ക്ക് പുതുജീവൻ ലഭിച്ചിരിക്കുന്നതുപോലെ തോന്നുന്നു.

(ശേഷം 37-ാം പേജിൽ)



രജത മയൂരം നേടിയ ഓപ്പൺ ഹാർട്ടിൽ നിന്നും

കൗമുദി ന്യൂസ് സർവീസ്

# പ്രതിഭയുടെ പരകോടി

**മാർകേസിന്റെ പുതിയ നോവൽ പുലർത്തുന്ന നൂതനത്വവും അസാധാരണത്വവും ആ സാഹിത്യകാരന്റെ വിസ്മയാവഹമായ പ്രതിഭയുടെ ഉന്നതമായ നിദർശനമാണ്**

എം. കൃഷ്ണൻ നായർ

ഏതാനും ആഴ്ചകൾക്കു മുമ്പ് സാഹിത്യത്തിനുള്ള നോബൽ സമ്മാനം നേടിയ കൊളമ്പിയൻ നോവലിസ്റ്റ് ഗാബ്രിയൽ ഗാർസിയ മാർകേസിനോട് ഒരു ബ്രിട്ടീഷ് മാസികയുടെ പ്രതിനിധി ചോദിച്ചു: "താങ്കളുടെ പുസ്തകങ്ങളിൽ താങ്കൾക്കു കൂടുതലിഷ്ടപ്പെട്ടതു് ഏതാണ്?" മാർകേസ് മറുപടി നൽകി: "എപ്പോഴും അതു് ഏറ്റവും പുതിയ പുസ്തകമായിരിക്കും. അതുകൊണ്ടു് അതിപ്പോൾ 'Chronicle of a Death Foretold' (ഒരു പൂർവ്വകഥിത മരണത്തിന്റെ പുരാവൃത്തം) എന്നതുതന്നെ..." നവീന സാഹിത്യസംസ്കാരത്തിന്റെ സ്രഷ്ടാവായ മാർകേസിനു മാത്രമല്ല ഉത്കൃഷ്ടസാഹിത്യം വായിച്ചാസ്വദിക്കുന്ന ഏതു സഹൃദയനും ഇതുതന്നെയായിരിക്കും അഭിപ്രായം. "പുരാവൃത്തം" അത്രയ്ക്കു ചേതോഹരമായ കലാസൃഷ്ടിയാണ്. കാമുകന്മാരെ ഹർഷോന്മാദത്തിലേക്കു വലിച്ചെറിയുകയും ഭർത്താവിനെ പേടിപ്പിക്കുകയും ചെയ്യുന്ന സ്ത്രീയുടെ ശക്തിവിശേഷമാണു സൗന്ദര്യമെന്നു് ആരോ പറഞ്ഞിട്ടുണ്ടു്. "പുരാവൃത്ത" [illegible] അംഗനയായി കരുതൂ. അവളുടെ സൗന്ദര്യം അനുവാചകരെ മാത്രമല്ല മാർകേസിനെയും ആഹ്ലാദിപ്പിക്കുന്നു. വായനക്കാർക്കു മറ്റൊരഭിപ്രായമുണ്ടായേക്കാം എന്നു് നോവലിസ്റ്റ് സംശയിക്കുന്നു. ഇല്ല. നമ്മെ ഉദ്ബുദ്ധരാക്കുകയും നമ്മുടെ സത്വത്തിനു സമ്പന്നത കൈവരുത്തുകയും ചെയ്യുന്ന നോവൽ തന്നെയാണ് "പുരാവൃത്തം."

### കഥ

നോവൽ ആരംഭിക്കുന്നു:

"അവർ സാൻറിയാഗോ നാസറെ കൊല്ലാൻ പോകുന്ന ദിവസം അയാൾ കാലത്തു് അഞ്ചരമണിക്കു് എഴുന്നേറ്റു; ബിഷപ്പ് വരുന്ന ബോട്ടിനുവേണ്ടി കാത്തുനിൽക്കാനായി." ഈ സാൻറിയാഗോ നാസറെ അവർ—പേദ്രോ വീക്കേറിയോ, പാവ്‌ലോ വീക്കേറിയോ എന്ന ഇരട്ടപെറ്റ സഹോദരന്മാർ കുത്തിക്കൊല്ലുന്നതിന്റെ നാടകീയാവിഷ്കാരമാണ് ഈ നോവലെന്നു പറയാം. എന്നാൽ കഥാഖ്യാനം വർത്തമാനകാലത്തല്ല നിർവ്വഹിക്കപ്പെടുന്നതു്. കൊലപാതകത്തിനുശേഷം ഇരുപത്തേഴുവർഷം കഴിഞ്ഞു. കഥ പറയുന്നയാൾ അവിടെ തിരിച്ചെത്തി ആ കൊലപാതകത്തെക്കുറിച്ച് അന്വേഷിക്കുന്നു. പണ്ടു് ആ പ്രദേശത്തു് വസിച്ചിരുന്ന ആളാണ് അയാൾ. പലരെയും അയാൾ കണ്ടു സംസാരിക്കുന്നു. അവർ നൽകുന്ന വിവരങ്ങൾ കൂട്ടിച്ചേർത്തുവയ്ക്കുമ്പോൾ 'പുരാവൃത്ത'മായി. സന്ദിഗ്ദ്ധാർത്ഥതയും മാന്ത്രികത്വവും മഹാദ്ഭുതവും ഉൾക്കൊള്ളുന്ന പുരാവൃത്തം.

"അവൻ എപ്പോഴും മരങ്ങളെ സ്വപ്നം കാണുമായിരുന്നു." അസുഖപ്രദമായ ആ തിങ്കളാഴ്ചയിലെ വിശദാംശങ്ങൾ ഓർമ്മിച്ചുകൊണ്ടു് സാൻറിയാഗോയുടെ അമ്മ കഥ പറയുന്ന ആളിനോടു പറഞ്ഞു: "വെളുത്തീയത്തിന്റെ താളുകൊണ്ടുണ്ടാക്കിയ വിമാനത്തിൽ കയറി ബദാംമരങ്ങളുടെ ഇടയിലൂടെ ഒന്നിലും തട്ടാതെ പറന്നുപോയിയെന്നു് അവൻ സ്വപ്നം കണ്ടു." പക്ഷേ, ആ സ്വപ്നത്തിലോ മരിക്കുന്നതിന്റെ തലേദിവസം രാത്രി കണ്ട സ്വപ്നത്തിലോ അമംഗളസൂചകമായി അവർ ഒന്നും കണ്ടില്ല. എങ്കിലും സാൻറിയാഗോ വധിക്കപ്പെട്ടു. മൃതദേഹത്തിൽ അനേകം കത്തിക്കുത്തുകൾ. അവയിൽ ഏഴെണ്ണം മാരകങ്ങളായിരുന്നു. കരൾ കഷ്ണംകഷ്ണമായിപ്പോയി. അഗ്ന്യാശയം—പാങ്ക്രിയസ്—പൂർണ്ണമായും നശിപ്പിക്കപ്പെട്ടു. വലതുഭാഗത്തെ വൃക്കയിൽ കത്തി ഇറങ്ങി. ആമാശയം മുഴുവനും ചോരക്കട്ടകൾ. അവയുടെ ഇടയിൽ സാൻറിയാഗോ നാലാമത്തെ വയസ്സിൽ വിഴുങ്ങിയ ഒരു മെഡലും. അതിൽ കാർമൽ കന്യകയുടെ രൂപം. ശവത്തിന്റെ വലതു കൈയിൽ താഴ്ചയാർന്ന കത്തിക്കുത്തു്. "കുരിശിലേറ്റിയ ക്രിസ്തുവിന്റെ ആണിമുറിവു പോലെ അതു കാണപ്പെട്ടു" എന്നായിരുന്നു റിപ്പോർട്ടു്.

(It looked like a stigma of the crucified Christ. Page 76. Chronicle of a Death Foretold—Jonathan Cape, London. £ 5 = 95)

ഇരട്ടപെറ്റവർ എന്തിനാണ് ഇരുപത്തൊന്നുവയസ്സുണ്ടായിരുന്ന സാൻറിയാഗോയെ കൊന്നതു്? ധിഷണാവൈഭവം മാർന്ന ആ യുവാവു് എന്തിനുവേണ്ടി ഇങ്ങനെ നിഗ്രഹിക്കപ്പെട്ടു? മുപ്പതുവയസ്സുള്ള ബേയാർതോ സാൻ റോമാൻ അയാളുടെ വിവാഹത്തിനു് ആറുമാസം മുൻപു് അവിടെയെത്തി. ആകർഷകത്വമുള്ള ചെറുപ്പക്കാരൻ. വിവാഹം കഴിക്കാൻവേണ്ടി മാത്രം അയാൾ പട്ടണങ്ങളിലെല്ലാം സഞ്ചരിച്ചു. തനിക്കു് ഇഷ്ടപ്പെട്ട പെൺകുട്ടിയെ കണ്ടില്ല. അങ്ങനെ അവിടെ ചെന്നു. നാലും കൂടുന്ന വഴിയിൽവച്ചു് ആഞ്ചില വീക്കേറിയോ എന്ന പെൺകുട്ടിയെ ഒരിക്കൽ മാത്രം കണ്ടു. "നല്ല പേരുതന്നെ. ഞാൻ ഉണർന്നെഴുന്നേൽക്കുമ്പോൾ ഞാനവളെ വിവാഹം കഴിക്കാൻ പോകുകയാണെന്നു് എന്നെ ഓർമ്മിപ്പിക്കൂ" എന്നു് ബേയാർതോ നിർദ്ദേശിച്ചു. അങ്ങനെയാണ് ആകൃതിസൗഭഗത്തിന്റെ ഉടലെടുത്ത രൂപമായ, സമ്പന്നനായ ആ യുവാവു് ആഞ്ചിലയെ കല്യാണം കഴിച്ചതു്. അവളോ? അതിസുന്ദരി. ചരിത്രത്തിലെ മഹാരാജ്ഞികളെപ്പോലെ പൊക്കിൾക്കൊടി കഴുത്തിൽ ചുറ്റിക്കെട്ടിക്കൊണ്ടാണ് അവൾ അമ്മയുടെ വയററിൽ നിന്നു പോന്നതു്. അവളാണ് പ്രേമം ഒട്ടുമില്ലാതെ ബേയാർതോയുടെ സഹധർമ്മിണിയായതു്. ആഞ്ചിലയുടെ വിവാഹമാണെന്നു് അറിഞ്ഞു് സാൻറിയാഗോ മരണത്തിന്റെ തലേ ദിവസം എന്തെന്നില്ലാതെ ആഹ്ലാദിച്ചു. പക്ഷേ, ഫലമെന്തു്? പ്രഥമരാത്രി. ആഞ്ചില ഭർത്താവിനോടു പറഞ്ഞു താൻ കന്യകാത്വം നഷ്ടപ്പെട്ടവളാണെന്നു്; തന്നെ വഴിപിഴപ്പിച്ചതു് സാൻറിയാഗോയാണെന്നു്. ബേയാർതോ ഭാര്യയെ അവളുടെ വീട്ടിൽകൊണ്ടാക്കി. അപ്പോൾത്തന്നെ അവളുടെ സഹോദരന്മാർ ശപഥം ചെയ്തു കശാപ്പുകത്തികൊണ്ടു് അവർ സാൻറിയാഗോയെ കുത്തിക്കൊല്ലുമെന്നു്. മാനം രക്ഷിക്കാനുള്ള വധമായി അവർ അതിനെക്കണ്ടു. കഥ പറയുന്ന ആളിനോടു് ആഞ്ചില പറഞ്ഞു: "ഞാൻ ഈശ്വരനോടു പ്രാർത്ഥിച്ചതു് 'ആത്മഹത്യ ചെയ്യാനുള്ള ധൈര്യം എനിക്കു തരണമേ' എന്നാണ്. "പക്ഷേ അദ്ദേഹം എനിക്കു് ആ ധൈര്യം തന്നില്ല." കൂട്ടുകാരികളോടു് ആഞ്ചില തന്റെ പ്രയാസത്തെക്കുറിച്ചു പറഞ്ഞു. കുട്ടിക്കാലത്തെ അപകടങ്ങളിൽപ്പെട്ടു് മിക്കവാറും പെണ്ണുങ്ങളുടെ കന്യകാത്വം നഷ്ടപ്പെട്ടുപോകാറുണ്ടെന്നു് അവർ അവളോടു പറഞ്ഞു. പുരുഷന്മാർ കിടക്കവിരിപ്പിൽ കാണുന്നതേ വിശ്വസിക്കൂ" എന്നാണ് കൂട്ടുകാരികളുടെ മതം (പുറം 38). അതുകൊണ്ടു് വിരിപ്പിൽ മെർക്കുറോ ക്രോം കൊണ്ടു പാടുണ്ടാക്കിയാൽ മതി (പുറം 91). ആ ഉപദേശമൊന്നും ആഞ്ചില സ്വീകരിച്ചില്ല. ആരോടും അത്തരത്തിൽ വഞ്ചനയരുതു് എന്നായിരുന്നു അവളുടെ വിചാരം. കള്ളം കാണിക്കാൻ മടിച്ചതുകൊണ്ടു് അവൾക്കു വീട്ടിലേക്കു തിരിച്ചു പോരേണ്ടതായി വന്നു.

സാൻറിയാഗോ വധിക്കപ്പെട്ടു. ഇരട്ടപെറ്റ സഹോദരന്മാർ ആരുമറിയാതെയല്ല അയാളെ കൊന്നതു്. വഞ്ചനാത്മകമായ രീതിയിലുമായിരുന്നില്ല വധം. വർത്തമാനപ്പത്രംകൊണ്ടു കത്തികൾ പൊതിഞ്ഞുവച്ചുകൊണ്ടു്, സഹോദരിയുടെ 'പ്രഥമരാത്രി'യുടെ പിറ്റേദിവസം കാലത്തു ചന്തസ്ഥലത്തുചെന്നു് അവർ പ്രഖ്യാപിച്ചു തങ്ങൾ സാൻറിയാഗോയെ കൊല്ലാൻ പോകുകയാണെന്നു്. ഇരുപത്തിരണ്ടുപേർ ആ പ്രഖ്യാപനം കേട്ടു. ആരും തടസ്സം പറഞ്ഞില്ല. പേദ്രോ വീക്കേറിയോ പള്ളിയിലെ പാതിരി അമാദോറിനോടു പറഞ്ഞു:

"ഞങ്ങൾ പരസ്യമായി അവനെ കൊന്നു. പക്ഷേ ഞങ്ങൾ കുറ്റക്കാരല്ല."

"ഒരുപക്ഷേ, ഈശ്വരന്റെ മുൻപിലായിരിക്കും" അമാദോർ മറുപടി നൽകി. പാവ്‌ലോ വീക്കേറിയോ അതു കേട്ടു് അറിയിച്ചു:—"ഈശ്വരന്റെ മുൻപിലും മനുഷ്യരുടെ മുൻപിലും അപരാധം ചെയ്യാത്തവരാണ് [ഞങ്ങൾ]. ഇതു് മാനത്തിന്റെ കാര്യമാണ്."

### മച്ചിസ്മോ

മാനം രക്ഷിക്കാൻ വേണ്ടിയുള്ള കൊലപാതകം. പുരുഷത്വത്തെയും നിർഭയത്വത്തെയും പ്രദർശിപ്പിക്കാനുള്ള പ്രവണതയെ സ്പാനിഷ്ഭാഷയിൽ 'മച്ചിസ്മോ' (Machismo) എന്നു പറയുന്നു. ഈ പ്രേരണയിൽ പെട്ടാണ് സഹോദരന്മാർ സാൻറിയാഗോയെ കൊന്നതു്. അതുപോലെ മുൻകൂട്ടി അറിയിക്കപ്പെട്ട ഒരു കൊലപാതകം ചരിത്രത്തിൽ വേറെയില്ല. യഥാർത്ഥത്തിൽ സാൻറിയാഗോ കുറ്റക്കാരനായിരുന്നോ? സംശയമാണ്. ആഞ്ചിലയെ നിർവ്യാജം സ്നേഹിച്ചിരുന്ന ഏതോ പുരുഷനെ രക്ഷിക്കാൻ വേണ്ടി അവൾ സാൻറിയാഗോ എന്ന പേരു പറഞ്ഞുകൊടുത്തതല്ലേ? സാൻറിയാഗോ എന്നു പറഞ്ഞാൽ സഹോദരന്മാർ അയാളെ സമീപിക്കാൻ ധൈര്യപ്പെടുകയില്ല എന്നു് അവൾ കരുതിയതാവില്ലേ? ഈ സംശയം തീർക്കാൻ കഥ പറയുന്ന ആൾ അവളുടെ അടുക്കലെത്തി കാര്യം ചോദിച്ചു. ആഞ്ചില മറുപടി നൽകി: "കസിൻ, അയാളായിരുന്നു ആള്. (പുറം 91)." എങ്കിലും സാൻറിയാഗോ സാപരാധനാണെന്നു വരുന്നില്ല. അയാളുടെ പാതകത്തെക്കുറിച്ചു സംശയം. അയാളുടെ നിഷ്കളങ്കതയെക്കുറിച്ചു സംശയം. ഈ സന്ദിഗ്ദ്ധത നോവലിനു് മൂടൽമഞ്ഞിന്റെ അവ്യക്തത നൽകുന്നു. ഒന്നു മാത്രമേ വ്യക്തതയാർജ്ജിക്കുന്നുള്ളു. 'മച്ചിസ്മോ'മാത്രം.

പ്രകടമായ പ്രചാരണത്തിൽ മാർകേസ് വിശ്വസിക്കുന്നില്ലെങ്കിലും വായനക്കാരുടെ ധർമ്മബോധത്തെ ജ്വലിപ്പിച്ചു



ക്രോണിക്കിൾ ഓഫ് ഡെത്ത് എന്ന കൃതിയുടെ മുഖചിത്രം

വിടേണ്ടവനാണ് കലാകാരൻ എന്നു് അദ്ദേഹം കരുതുന്നു. അദ്ദേഹത്തിന്റെ ഉജ്ജ്വലമായ No-one writes to the Colonel എന്ന കൊച്ചു നോവലിൽ ജന്മിത്വത്തിനു് എതിരായുള്ള പരിഹാസത്തിന്റെ ശബ്ദം കേൾക്കാം. കർഷകരെ ജന്മിമാരും അധികാരികളും പീഡിപ്പിക്കുന്നതിന്റെ ചിത്രങ്ങൾ കാണാം. The Autumn of the Patriarch എന്ന ഉദാത്തമായ നോവലിൽ സ്വേച്ഛാധിപതിയുടെ ക്രൂരതകളെ നാടകീയമായി അവതരിപ്പിച്ചിരിക്കുന്നു. ഈശ്വരതുല്യനായി ആരാധിക്കപ്പെട്ടിരുന്ന ആ ഡിക്റ്റേറ്റർ താഴെ വീഴുമ്പോൾ അയാളുടെ നൃശംസത എത്രമാത്രം പരിഹാസ്യമായിരുന്നു എന്നു നമ്മൾ മനസ്സിലാക്കുന്നു. 'പുരാവൃത്ത'ത്തിൽ സമൂഹത്തിന്റെ വധവാഞ്ഛ എത്ര അർത്ഥശൂന്യമാണെന്നു് സ്പഷ്ടമാക്കിത്തരുന്നു മാർകേസ്. സമുന്നതങ്ങളായ സാമ്പത്തിക മൂല്യങ്ങൾ സോഷ്യലിസത്തിനു ലഭിച്ചതു് വധവാഞ്ഛയിൽ നിന്നാകാം. അക്രമത്തിനും ജീവിതത്തിനും സൃഷ്ടിപരങ്ങളായ പ്രവർത്തനങ്ങൾക്കും ബന്ധമുണ്ടെന്നും വേണമെങ്കിൽ സമ്മതിക്കാം. പക്ഷേ അഭിമാനം സംരക്ഷിക്കാൻ വേണ്ടിയുള്ള കൊലപാതകം നിന്ദ്യമാണ്. അതും മിഥ്യാഭിമാനത്താൽനിർവ്വഹിക്കപ്പെടുന്ന കൊലപാതകം. അതിനെയാണ്—ആ 'മച്ചിസ്മോ'യെയാണ് മാർകേസ് പരിഹസിക്കുന്നതു്. ഈ പരിഹാസം ബൂർഷ്വാ പരിഹാസമാണെന്നു തെറ്റിദ്ധരിക്കരുതു്. കാരണം കൂടാതെയുള്ള വധം അപമാനവീകരണം തന്നെ. അതിനെതിരായി മാർകേസ് ശബ്ദമുയർത്തുന്നു. ആ ശബ്ദമുയർത്തൽ ഗർജ്ജനമായി കരുതരുതു്. ഫ്രഞ്ചെഴുത്തുകാരൻ ഫ്രാങ്സ്വാ റബ്ലേയിൽനിന്നു് താൻ സ്വീകരിച്ച സ്ഥൂലീകരണത്തിലൂടെയാണ്, ഹാസ്യാവിഷ്കാരത്തിലൂടെയാണ് മാർകേസ് അതിനു് അനുഷ്ഠിക്കുന്നതു്. ബീഭത്സമായി സാൻറിയാഗോ മരിക്കുമ്പോൾ അതിനെക്കാൾ ബീഭത്സമായി മരണാനന്തര പരിശോധന നടക്കുമ്പോൾ വായനക്കാരൻ ഞെട്ടുന്നു. 'മച്ചിസ്മോ' എത്ര അർത്ഥശൂന്യമാണെന്നു് അയാൾ ഗ്രഹിക്കുന്നു. മെഡിസിനും സർജറിയും പഠിച്ച പാതിരി അമാദോർ പോസ്റ്റ്മോർട്ടം പരിശോധന നടത്തി. ശവത്തിൽനിന്നു കുടലുകൾ മുറിച്ചെടുത്ത അയാൾ, എന്താണ് ചെയ്യേണ്ടതെന്നറിയാതെ ദ്വേഷ്യത്തോടെ അനുഗ്രഹവചനം അരുളിയിട്ടു് അവയെ എച്ചിൽക്കുഴിയിലേക്കു് എറിഞ്ഞു. പഴന്തുണിയും കുമ്മായവുമൊക്കെ കുത്തിനിറച്ച ശവം പരുക്കൻ ട്വയിൻ കൊണ്ടാണ് കുത്തിക്കെട്ടിയതു്. ആ കുത്തിക്കെട്ടു് എപ്പോഴാണ് പൊട്ടിപ്പോകുന്നതെന്നു് അറിഞ്ഞുകൂടാ. എന്നിട്ടു് പട്ടുവിരിച്ച ശവപ്പെട്ടിയിൽ അതിനെകിടത്തി. പ്രഭാതത്തിൽ അതു കുഴിച്ചുമൂടുകയും ചെയ്തു. നിരപരാധനാകാവുന്ന ഒരു മനുഷ്യനു സംഭവിച്ച ദുരന്തം നോക്കൂ. മച്ചിസ്മോക്കു് ഇതിനെക്കാൾ വലിയ അടികൊടുക്കുന്നതെങ്ങനെ?

### യാഥാതഥ്യത്തിന്റെ സ്വഭാവം

നമ്മൾ കാണുന്നതുപോലെ, സങ്കല്പിക്കുന്നതുപോലെ, അനുഭവപ്പെടുന്നതുപോലെയാണോ ഈ ലോകം. അല്ലെന്നു കരുതുന്ന ലാററിനമേരിക്കൻ നോവലിസ്റ്റുകളുടെ കൂട്ടത്തിലാണ് മാർകേസ്. ആ സങ്കല്പത്തിൽനിന്നും അനുഭവത്തിൽനിന്നുംവായനക്കാരനെമോചിപ്പിക്കാനായി അദ്ദേഹം സറിയലിസ്റ്റുകളുടെ മട്ടിൽ 'ഫാൻറസി' കൊണ്ടുവരുന്നു. ഹൂലിയോ കോർട്ടസാറിന്റെ ഒരു ചെറുകഥയിൽ ഒരു കഥാപാത്രം മുയലുകളെ ഛർദ്ദിക്കുന്നതായി പ്രസ്താവമുണ്ടു്. അത്തരത്തിലുള്ള ഫാൻറസികൾ 'പുരാവൃത്ത'ത്തിലുമുണ്ടു്. ചിലതൊക്കെ സൂചിപ്പിച്ചുകഴിഞ്ഞു. ഒന്നുകൂടി പറയട്ടെ. പേദ്രോ വീക്കേറിയോ സാൻറിയാഗോയുടെ കണങ്കൈയിൽ ഒന്നു കുത്തി. അതേ സ്ഥാനത്തു് വീണ്ടും കുത്തി. പക്ഷേ, കത്തി ശുദ്ധമായിത്തന്നെ പുറത്തേക്കു പോന്നു. ഒരു തുള്ളി രക്തംപോലും അതിൽ പുരണ്ടിരുന്നില്ല. (The strange thing is that the knife kept coming out clean....There wasn't a drop of blood. Pages 119, 120) കണങ്കൈയിൽ കുത്തുക എന്നതു് യാഥാതഥ്യം; നമ്മൾ കാണുന്ന സത്യം. അതിൽനിന്നു് വേറൊരു യാഥാതഥ്യത്തിലേക്കു് അല്ലെങ്കിൽ സത്യത്തിലേക്കു നോവലിസ്റ്റ്

(ശേഷം 37-ാം പേജിൽ)

# മലമ്പാമ്പുകൾ

കെ. രാജേന്ദ്രബാബു എം. എസ്‌സി.

**ചൈന**യുടെ ഡ്രാഗൺ ഒരു സങ്കല്പജീവിയാണ്. ഉടലാകെ ഉയർന്നുനിൽക്കുന്ന കൂർത്ത ശരംപോലുള്ള മുള്ളുകളും തുറന്ന വായിൽ നിറയെ തീജ്വാലകളുമുള്ള ഭീകരസത്വം. പാമ്പ് എന്നർത്ഥം വരുന്ന ഒരു ഗ്രീക്ക് വാക്കിൽ നിന്നാണ് ഡ്രാഗൺ എന്ന പേർ ഉടലെടുത്തത്. കൂററൻ പാമ്പുകളെ ഒക്കെ പ്രാചീനകാല പ്രകൃതിനിരീക്ഷകർ ഡ്രാഗൺ എന്നു വിളിച്ചുപോന്നു. എഡ്‌വേഡ് ടോപ്സെൽ എന്നൊരു പണ്ഡിതൻ ക്രിസ്ത്വബ്ദം 1608-ൽ "ഹിസ്റ്റോറിയെ ഓഫ് സർപ്പെൻറ്സ്" എന്ന പേരിൽ ഒരു പുസ്തകം പുറത്തിറക്കി. ഡ്രാഗൺ എങ്ങനെയാണ് ആനയെ വകവരുത്തുന്നതെന്ന് അദ്ദേഹം ആ പുസ്തകത്തിൽ സരസമായി വിവരിക്കുന്നുണ്ട്. നിറയെ ശിഖരങ്ങളും ഇലകളുമുള്ള ഏതെങ്കിലും മരത്തിൽ കയറി തല ഒളിച്ചുവച്ചു, ഉടൽ ചുവട്ടിലേക്ക് ഒരു വടംപോലെ ഞാത്തിയിട്ടു കിടക്കുന്ന ഡ്രാഗൺ, ആ വഴി നടന്നുവരുന്ന ഏതോ ഒരാനയെ കാത്തുകിടക്കുകയാണ്. മരത്തിലെ പച്ചിലകൾ എത്തിപ്പിടിക്കാനൊരുങ്ങുന്ന ആനയെ ലക്ഷ്യം തെററാതെ കടന്നാക്രമിക്കുന്ന ഡ്രാഗൺ അതിവേഗം അതിന്റെ കണ്ണുകൾ ചൂഴ്ന്നെടുക്കും. ഒപ്പം ഉടലിന്റെ പിൻഭാഗം കൊണ്ട് ആനയുടെ മർമ്മംനോക്കി തല്ലുകയും ചെയ്യും. തല്ലുകൊണ്ട് തളർന്ന ആന നിലത്തു വീഴും. പിന്നെ ആ ഡ്രാഗൺകൂടി നിലത്തിറങ്ങി ആനയെ ചുററിവരിഞ്ഞു് ശ്വാസം മുട്ടിച്ചു കൊല്ലും. തീരെ അസംഭവ്യമായ ഒന്നാണ് ടോപ്സെല്ലിന്റെ കഥ എന്ന വരികിലും ഡ്രാഗൺ എന്ന ഉരഗം എന്തായിരുന്നു എന്നൂഹിക്കുന്നതിന് ഈ വിവരണം സഹായകമാണ്. വാലുകൊണ്ടു തല്ലുകയും, ഉടലാകെ ശത്രുവിന്റെ മേൽ കെട്ടിവരിഞ്ഞു ശ്വാസംമുട്ടിച്ചു കൊല്ലുകയും ചെയ്യുന്ന സ്വഭാവമുള്ള കൂററൻ പാമ്പുകൾ ഇന്നും ജീവിച്ചിരിപ്പുണ്ട്. മലമ്പാമ്പെന്നും, പെരുമ്പാമ്പെന്നും നാം വിളിക്കുന്ന പൈഥൺ ആയിരിക്കണം എഡ്‌വേഡ് ടോപ്സെല്ലിനെക്കൊണ്ട് യക്ഷിക്കഥ വിരചിപ്പിച്ച വിരുതൻ.

മലകളിൽ വളരുന്നതുകൊണ്ട് മലമ്പാമ്പെന്നും, പെരുകിയ ഉടലിന്റെ ഉടമയായതുകൊണ്ട് പെരുമ്പാമ്പെന്നും നാം വിളിക്കുന്ന പൈഥണിന്റെ ഏഴ് ഇനങ്ങളാണ് ഇന്നു് ലോകത്തിന്റെ പല ഭാഗങ്ങളിലായി ജീവിച്ചിരിപ്പുള്ളതു്. പത്തു മീററോളം വലിപ്പംവയ്ക്കുന്ന രണ്ടിനങ്ങൾ ഇന്ത്യയിലെ കാടുകളിൽ വളരുന്നു. മററുള്ളവയുടെ ജന്മദേശം ആഫ്രിക്ക, മലേഷ്യ, സുമാട്ര, ബോർണിയോ എന്നിവിടങ്ങളാണ്. ഇവയിൽ ഇന്ത്യൻ ഇനങ്ങളെയാണ് സർക്കസ് കമ്പനികളിലും, മൃഗശാലകളിലും സാധാരണയായി കാണാൻ കഴിയുന്നതു്. കൂട്ടത്തിൽ അഴകും ഗാംഭീര്യവും ഈ ഇനങ്ങൾക്കുതന്നെ. ഇന്നു ജീവിച്ചിരിപ്പുള്ള ഏററവും വലിയ പാമ്പായ "ആനക്കൊണ്ട"യുടെ അത്രയും നീളം വരില്ലെന്നു വരികിലും, വലിപ്പത്തിന്റെ കാര്യത്തിൽ നമ്മുടെ മലമ്പാമ്പുകൾ ഒട്ടും മോശക്കാരല്ല. പുൽക്കാടുകൾക്കിടയിലും, വൻ മരങ്ങൾക്കു മുകളിലും കുളിരുപററിക്കിടക്കുന്ന മലമ്പാമ്പുകൾക്ക് വെള്ളം ഒരു ഹരമാണ്. ജലാശയങ്ങൾക്കു സമീപം താവളമുറപ്പിക്കാനിഷ്ടപ്പെടുന്ന ഈ ഉരഗങ്ങൾ നല്ല നീന്തൽകാർ കൂടിയാണ്. ചില ഇനം മലമ്പാമ്പുകൾ മനുഷ്യവാസമുള്ളിടത്തു് ചുററിപ്പററിക്കഴിയുന്നു. ഒരു കാലത്തു് മലമ്പാമ്പുകൾ ബാങ്കോക് നഗരത്തിൽ ഒരു സാധാരണ ദൃശ്യമായിരുന്നു. പകൽ ഏതെങ്കിലും മാളത്തിൽ ഒളിച്ചിരിക്കുന്ന അവ സൂര്യൻ അസ്തമിക്കുന്നതോടെ വീടുകളുടെ സമീപംചെന്ന് എലി, പൂച്ച, പട്ടി, കോഴി തുടങ്ങി കിട്ടുന്നവയെ ഒക്കെ പിടിച്ചു തിന്നുമായിരുന്നു. അവിടത്തെ രാജാവിന്റെ കൊട്ടാരത്തിൽനിന്നുപോലും അന്ന് ഈ പാമ്പുകളെ പിടികൂടിയിട്ടുണ്ട്. കണ്ടിടത്തൊക്കെ കടന്നുചെല്ലുന്ന സ്വഭാവം ഇക്കൂട്ടത്തെ തുറമുഖങ്ങളിൽ നങ്കൂരമടിച്ച കപ്പലുകളിൽപ്പോലും കൊണ്ടുചെന്നെത്തിച്ചിട്ടുണ്ട്. കപ്പലിൽ കയററി അയയ്ക്കുന്ന ചരക്കുപെട്ടികളിൽ കടന്നുകൂടിയ മലമ്പാമ്പുകൾ ലണ്ടൻ പട്ടണത്തിൽ പോയിറങ്ങിയിട്ടുണ്ട്. ഈ നീന്തൽ വിദഗ്ദ്ധൻ യാനപാത്രത്തിന്റെ സഹായം കൂടാതെ സ്വയം നീന്തി വിദേശരാജ്യങ്ങൾ സന്ദർശിച്ച സംഭവങ്ങൾ സുലഭമാണ്. 1888-ലെ പ്രകൃതിക്ഷോഭത്തിൽ മലയയിലെ ക്രാക്കട്ടോവാ ദ്വീപ് നശിച്ചുനാമാവശേഷമായി. ജീവന്റെ പൊടിപോലും അന്ന് അവിടെ ബാക്കിയുണ്ടായില്ല. കുറച്ചുനാൾ കഴിഞ്ഞു് ആ അനാഥ ദ്വീപിൽ പുതിയ ഒരു ജീവിതം തുടങ്ങിവയ്ക്കാനായി കടൽനീന്തിച്ചെന്നെത്തിയ ജീവികളിൽ ഒന്നാമൻ എന്ന ബഹുമതിയും പൈഥണുതന്നെ ലഭിച്ചു.

അടയിരിക്കുന്ന തള്ളപ്പാമ്പ്



ഒത്തുകിട്ടുന്ന എന്തും ഉള്ളിലാക്കാൻ മടികാണിക്കാത്ത ഒരു ജീവിയാണ് മലമ്പാമ്പ്. വിഷപ്പല്ലുകളോ, വിഷസഞ്ചിയോ ഇല്ലാത്ത ഈ പാമ്പ് ഇരയെ വരിഞ്ഞുചുററി ശ്വാസം മുട്ടിച്ചാണു കൊല്ലുന്നതു്. ഉടലിന്റെ കുറെ ഭാഗം ഇരയെ ചുററിയിരിക്കവേതന്നെ, അതിന്റെ തല തന്റെ വായുടെ നേർക്കു കൊണ്ടുവന്ന് വിഴുങ്ങാൻ തുടങ്ങും. ഇരയെ കാത്തു് അനങ്ങാതെ കിടക്കുന്ന പാമ്പ് എത്തിപ്പിടിക്കാൻകഴിയുമാറ് ഇര അടുത്തെത്തിയാൽ ക്ഷണം അതിനെ തലകൊണ്ടുതട്ടി വായ്ക്കുള്ളിൽ അമർത്തി ഉടൽ കൊണ്ട് വലയം ചെയ്യും. സസ്തനങ്ങളാണ് ഇവയ്ക്കു് ഏറെ ഇഷ്ടപ്പെട്ട ആഹാരം. തരംകിട്ടിയാൽ പറവയും മത്സ്യവും ഒക്കെ ഇതിന്റെ വായ്ക്കുള്ളിൽ എത്തിയതുതന്നെ. ഒരു കൂററൻ മലമ്പാമ്പിനു് അറുപതു കിലോഗ്രാം ഭാരമുള്ള ഒരു ജീവിയെ അനായാസം വിഴുങ്ങാൻ കഴിയും. കുറുക്കനെയും കുരങ്ങനെയും, മാനിനെയും, മുള്ളൻപന്നിയെയും ഒക്കെ ഇവ പിടിച്ചുതിന്നിട്ടുണ്ട്. ആറുമീററർ നീളമുള്ള ഒരു മലമ്പാമ്പ് ആഫ്രിക്കയിൽ വച്ച് ഒരു പുലിയെ വകവരുത്തി വിഴുങ്ങുകയുണ്ടായി. അതിഭീകരമായ ആ ദ്വന്ദ്വയുദ്ധത്തിൽ പറയത്തക്ക കേടുപാടുകളൊന്നുംതന്നെ പാമ്പിനു സംഭവിച്ചതുമില്ല. തീററകഴിഞ്ഞയുടൻ മുള്ളൻപന്നിയുടെ മുള്ളും, മാനിന്റെ കൊമ്പും ഒക്കെ ഇവയുടെ ഉദരത്തിൽ മുഴച്ചുനിൽക്കാറുണ്ട്. പക്ഷേ, ഈ മുഴകൾ അപകടകാരികളായിമാറുന്നതിനു മുമ്പുതന്നെ ശരീരത്തിൽ ദഹിച്ചുചേരുന്നു. ഇര വലുതാണെങ്കിൽ കൂടുതൽ സമയം എടുത്തേ വിഴുങ്ങിത്തീർക്കാറുള്ളു. എന്നാൽ, ചില മലമ്പാമ്പുകൾ അല്പസമയത്തിനുള്ളിൽ ഒന്നിലധികം ജീവികളെ പിടിച്ചുതിന്നാറുണ്ട്. ഒരിക്കൽ ഒരു പാമ്പ് മൂന്നു കുറുക്കന്മാരെ ഉള്ളിലാക്കിയശേഷം ഉടൻതന്നെ രണ്ടു കിളികളെ കൂടിപിടിച്ചു. ഒപ്പം മൂന്നാമതൊരു കിളിയെ വാലററംകൊണ്ടു നിലത്തമർത്തി കൊല്ലുകയും ചെയ്തു. മലമ്പാമ്പുകൾ മനുഷ്യരെ വിഴുങ്ങിയതിനു് വിശ്വാസയോഗ്യമായ തെളിവുകൾ കുറവാണ്. ഒരിക്കൽ ഈ വിരുതൻ മലയയിൽ വച്ചു ഒരു പതിന്നാലുവയസ്സുകാരനെ വരിഞ്ഞുമുറുക്കി കൊന്നു വിഴുങ്ങിയിട്ടുള്ളതായി ചില രേഖകളിൽ കാണുന്നു.



ഇരയെ വിഴുങ്ങുന്നതിനിടയിൽ

മൂന്നു വയസ്സ് പ്രായമാകുന്നതോടെ മലമ്പാമ്പ് ഇണചേരാൻ തയ്യാറാകുന്നു. ലൈംഗികോന്മാദത്തിലെത്തുന്ന പെൺപാമ്പിന്റെ ആസനഗ്രന്ഥിയിൽനിന്നൂറിവരുന്ന ദ്രാവകത്തിന്റെ ഗന്ധം കാമുകൻ ഗ്രഹിക്കുകയും, വിവരം മനസ്സിലാക്കുന്ന അവൻ ക്ഷണം അവളുടെ സമീപം പ്രേമവിവശനായി എത്തുകയുംചെയ്യും. പിന്നെ ആൺപാമ്പ് പെണ്ണിന്റെ പിറകേ ഓടാൻതുടങ്ങും. ഇടയ്ക്കിടെ ഇരുവരും ചുററിപ്പിണയുകയും ചെയ്യും. കുറെ നേരത്തെ പ്രേമലീലകൾക്കു ശേഷം ആൺപാമ്പ്, പെണ്ണിന്റെ വിസർജ്ജനദ്വാരം (Cloaca) പുറമേ കാണത്തക്കവണ്ണം അവളെ മലർത്തുകയും, അതിൽ തന്റേതു് അമർത്തി വയ്ക്കുകയും ചെയ്യും. ഇണചേർന്ന് മൂന്നു നാലു മാസം കഴിയുമ്പോൾ പെണ്ണ് മുട്ടയിടാൻതുടങ്ങും. ഒരവസരത്തിൽ അതു് നൂറുമുട്ടകളോളമിടാറുണ്ട്. മുട്ടകളൊക്കെ ഒരു കൂമ്പാരമാക്കി പെൺപാമ്പ് അതിനെ ചുററി ഇരിക്കും. മുട്ട വിരിഞ്ഞുവരാൻ ചൂടും ഈർപ്പവും ആവശ്യമാണ്. മൂന്നുമാസത്തിനുള്ളിൽ മുട്ടകൾ പൊട്ടിവിരിഞ്ഞുതുടങ്ങും. ഇണചേർന്നു കഴിഞ്ഞാലുടൻ നിരാഹാരത്തിൽ പ്രവേശിക്കുന്ന പെൺപാമ്പ് മുട്ടകൾവിരിഞ്ഞു കഴിഞ്ഞശേഷം മാത്രമേ തീററ തിന്നുതുടങ്ങുകയുള്ളു. ജനിക്കുമ്പോൾമുപ്പതുസെൻറിമീററോളം വലിപ്പംവരുന്ന കുഞ്ഞുങ്ങൾ ആണ്ടിൽ മുപ്പതു സെൻറിമീററർ എന്ന കണക്കിനു് പ്രായപൂർത്തിയെത്തുന്നതുവരെ വളരും. ഒരു വർഷത്തിനുള്ളിൽ മൂന്നിരട്ടി വലിപ്പംവച്ച ഇനങ്ങളും ഇവയുടെ കൂട്ടത്തിലുണ്ട്. മലമ്പാമ്പിന്റെ ശരാശരി ആയുസ്സ് ഇരുപതുവർഷമാണ്.

മലമ്പാമ്പിനു് മനുഷ്യരൊഴികെ മററു ശത്രുക്കളൊന്നുമില്ല എന്നുതന്നെ പറയാം. എന്നാൽ, കടുവ, മുതല, ഹയെന എന്നിവയുടെഉദരത്തിൽനിന്നു് ഈ പാമ്പിന്റെ അവശിഷ്ടങ്ങൾ കണ്ടുകിട്ടിയതായി ചില പഠനങ്ങളിൽനിന്നു് മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്.

പരിഷ്കാരിയായ മനുഷ്യൻ മലമ്പാമ്പിന്റെ യഥാർത്ഥ ശത്രുവായി മാറിയിരിക്കുന്നു. 1951-ൽ എട്ടു ദശലക്ഷം പാമ്പിൻ തോലാണ് അമേരിക്കയിൽ ഇറക്കുമതി ചെയ്തതു്; പന്ത്രണ്ടു ദശലക്ഷം ഇംഗ്ലണ്ടിലും. ഇവയിൽ ഒട്ടുമുക്കാലും മലമ്പാമ്പിന്റെ തോലുകളായിരുന്നു. ഇത്രയും പാമ്പിൻ തോലുകൾ ചേർത്തുവച്ച് ഒരു നീണ്ട ബെൽററുണ്ടാക്കിയാൽ, അതിനു് ഭൂമദ്ധ്യരേഖയ്ക്കു പുറത്തുകൂടി ഒരു വലയംചുററാൻ തക്ക നീളം വരും! പൊങ്ങച്ച സഞ്ചികളും, മററു കൗതുകവസ്തുക്കളും ഉണ്ടാക്കാൻവേണ്ടി മാത്രമല്ല മലമ്പാമ്പിനെ കൊല്ലുന്നതു്. ചൈനക്കാർക്കു് ഇതിന്റെ ഇറച്ചി വളരെ ഇഷ്ടമാണ്. എട്ടുമീററർ നീളമുള്ള ഒരു മലമ്പാമ്പിനെ അന്നൊരു ദിവസം ബോർണിയോയിലെ ചില ആളുകൾ ചേർന്നു പിടിച്ച കഥ ഹെൻറി റാവൽ പറയുന്നുണ്ട്. നദിയിൽ ചാടാനൊരുങ്ങിയ ഒരു പാമ്പിനെയാണ് അന്ന് അവർ പിടികൂടിയതു്. കിട്ടിയപാടേ വെട്ടിക്കീറി നോക്കിയപ്പോൾ അതിന്റെ വയററിൽ രണ്ടു പന്നിക്കുട്ടികളെ കണ്ടു. ഒരു വെടിക്കു രണ്ടു പക്ഷിയെ കിട്ടി എന്നു പറയുന്നതുപോലെ പന്നിയിറച്ചിയും, പാമ്പിറച്ചിയും ഒരുമിച്ചു തിന്നാനുള്ള ഭാഗ്യമാണ് അന്നവർക്കുണ്ടായതു്.

ദഹോമിയിലെ സന്ന്യാസിനിമാർ തീർത്ഥാടനവേളകളിൽ മലമ്പാമ്പിനെ ചുമലിലേററി തെരുവീഥികളിലൂടെ ഭക്ത്യാദരപുരഃസരം നടന്നുപോകാറുണ്ട്. മലമ്പാമ്പ് അവർക്കു് ദൈവമാണ്. ആ ജീവിയെ ആരെങ്കിലും കൊല്ലുകയാണെങ്കിൽ അങ്ങനെ ചെയ്ത ആളിനെ ഒരു കുടിലിനുള്ളിൽകെട്ടിയിട്ട് കുടിലിനു തീ വയ്ക്കും. ആഫ്രിക്കയിൽ താമസിച്ചിരുന്ന ഒരു യൂറോപ്യൻ വംശജൻ തന്റെ മുറിയിൽ കടന്നുവന്ന ഒരു മലമ്പാമ്പിനെ കൊന്നു. വിവരമറിഞ്ഞ നാട്ടുകാർ സായിപ്പിന്റെ കാലു് രണ്ടും കൂട്ടിക്കെട്ടി, തുണി ഉരിഞ്ഞുകളഞ്ഞു്, മുഖത്തു് കാക്കിച്ചുതുപ്പി അയാളോടു പകരംവീട്ടി. നൈജീരിയയിലെ രാജാവ് ഇംഗ്ലണ്ടുമായുണ്ടാക്കിയ ഉടമ്പടിയിൽ വളരെ പ്രാധാന്യംകൊടുത്തു് ഒരു കാര്യം എഴുതിച്ചേർത്തിരുന്നു. ആഫ്രിക്കയിലെ മലമ്പാമ്പുകളെ സംരക്ഷിക്കുന്നതിൽ ഇംഗ്ലീഷുകാർ ഒരിക്കലും വീഴ്ച വരുത്തരുതെന്നായിരുന്നു രാജാവിന്റെ പ്രധാന നിർദ്ദേശം.




## സച്ചിദാനന്ദൻ

പാവകളുടെ പെരുന്നാളാണിന്നു്.
വീടുകളിൽനിന്നു് അലങ്കരിച്ച പാവകൾ
തെരുവുകളിലേക്കിറങ്ങി വരുന്നു.
ആകാശത്തിലെ നക്ഷത്രങ്ങൾ കെട്ടുപോയതുകൊണ്ടു്
നാമും വീട്ടിൽ ഒരു നക്ഷത്രവിളക്കു തൂക്കുന്നു
പ്ലാസ്റ്റിക്പുൽക്കൂട്ടിലെ പാവക്രിസ്തുവിന്റെ പിറവി
ഈ കടലാസ്സുനക്ഷത്രങ്ങൾ മതി.           [യറിയിക്കാൻ
കിഴക്കുനിന്നോ പടിഞ്ഞാറുനിന്നോ
ജ്ഞാനികളിനി വരാനില്ല.
വന്നവർ വന്നവർ ഈ ഭൂമിയിൽ പാവകളായി.
അനീതിക്കു മുന്നിൽ മൗനികളായ ജ്ഞാനികൾക്കു്
ഒരു ജനനത്തിനും സാക്ഷ്യംവഹിക്കാനാവില്ല.
രക്ഷകരുടെ പൊയ്മുഖങ്ങൾക്കു പിറകിൽ
പ്രസവം കാക്കുന്നവൻ മരണംകാക്കുന്നവനുമായി
വാർഡു വച്ചുമാറുന്നു.
ഇനിയും ജ്വലിക്കുന്ന കണ്ണുകളാരുടേതാണു്?
ആരുംമരിക്കാത്ത വീടേതാണു്?
എന്നെ വിട്ടയയ്ക്കൂ.

ii

നമ്മുടെ പ്രണയത്തിന്റെ സ്മാരകമായി
നാം ഈ രാധാകൃഷ്ണപ്രതിമ
നമ്മുടെ വീടിന്റെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചു.
കാലികൾ ഇടയന്റെ വിളിയെത്താത്ത
വനദൂരങ്ങളിലേക്കു പൊയ്ക്കഴിഞ്ഞു.
കടമ്പുകൊണ്ടുപണിത തീൻമേശമേൽ
ഗോകുലത്തിലെ ഒടുവിലത്തെ പശുവും
തളികകളിൽ നിരന്നുകഴിഞ്ഞു.
ഇനിയും പ്രതിമകളെ പൂജിക്കണമെങ്കിൽ
ചുടലയിൽ നൃത്തംവയ്ക്കുന്ന ശിവനെ പകരം പ്രതി
എന്നെ വിട്ടയയ്ക്കൂ.           [ഷ്ഠിക്കൂ

iii

ഈ സുവർണ്ണപഞ്ജരത്തിൽ
നാമിരുവരും ബന്ധനസ്ഥരാണു്.
നമുക്കു പരസ്പരം കെട്ടഴിക്കാനാവുന്നില്ല.
നമ്മുടെ കട്ടിലുകളിൽക്കിടന്നു് ശവങ്ങൾ കത്തിയെ
രിയുന്നു.
ജാലകപ്പഴുതിലൂടെ നാം ആരെയോ കാത്തുനില്ക്കുന്നു.
നമ്മുടെ തടവറയുടെ കാവൽക്കാരെപ്പോലെ
തെരുവിൽ നിഴലുകളലാത്തുന്നു.
അവരും തടവിലാണു്.
മുക്കിക്കൊല്ലുന്ന കൈ നീണ്ടെത്തുംമുമ്പു്
ഈ കെണി പൊളിച്ചു മാറൂ.
എന്നെ വിട്ടയയ്ക്കൂ.

iv

പനിനീർച്ചങ്ങലയുടെ കണ്ണികളിലൂടെ
വർഷങ്ങളുടെ എലികൾ നമ്മെ കരണ്ടുതിന്നുന്നു.
എനിക്കു വയസ്സാകുന്നു, നിനക്കു വയസ്സാകുന്നു.
കോശങ്ങളുടെനഗരങ്ങളിൽഎച്ചിൽകുമിഞ്ഞുനാറുന്നു.
രാജാവിനു വിഷവുംകൊണ്ടുവരുന്ന അടിമയെ
മരണം തെക്കുനിന്നു പുറപ്പെടുന്നു.           [പ്പോലെ
എങ്കിലും പശ്ചാത്തപിക്കാത്തവർ
പൂമ്പൊടി നാവിലേററി പരാഗണംതുടരുന്നു.
ഗോപുരത്തിന്റെ ഉച്ചിയിലെ ഭ്രാന്തൻ
കോപത്തിന്റെ വർഷങ്ങളെക്കുറിച്ചു പാടുന്നു.
സവാരിക്കാരൻ വഴിയിൽവീണു മരിച്ച കുതിര
ഒഴിഞ്ഞ ജീനിയുമായി തിരിച്ചെത്തുന്നു.
എന്നെ വിട്ടയയ്ക്കൂ.

v

എനിക്കു മനസ്സിലായി:
നാം വീടുകളിൽ സൂക്ഷിക്കപ്പെടുന്ന
അവസാനത്തെ വംശമാതൃകകളാണു്.
നാമാണു് പരിണാമത്തിലെ നഷ്ടപ്പെട്ട കണ്ണി.
മനുഷ്യവർഗ്ഗം പിറക്കാനിരിക്കുന്നതേയുള്ളൂ.
എന്നെ വിട്ടയയ്ക്കൂ.
എന്നെ വിട്ടയയ്ക്കൂ.



# സ്മൃതിധാരയിലെ മുത്ത്

**വിഷ്ണുനാരായണൻ നമ്പൂതിരി**

എന്നും കത്തിനിറസ്സാവുന്ന ഒരു കാലിച്ചാക്കു് എന്നു് നോവലിനെ വിശേഷിപ്പിച്ചതു് ആരാണെന്നറിയില്ല. ആരും വിശേഷിപ്പിച്ചിട്ടില്ലെങ്കിൽകൂടി ആരെയും അതിനു് പ്രേരിപ്പിക്കുന്നവിധത്തിലാണു് നോവൽ എണ്ണത്തിലും വണ്ണത്തിലും പെരുകാറുള്ളതു്. ഉപരിപ്ലവങ്ങളായ സംഭവങ്ങളിലും മാനസിക വ്യാപാരങ്ങളിലും ഒതുങ്ങിനിൽക്കാൻ നിർബ്ബന്ധിക്കുന്ന സ്ഥൂലപരായണത്വം ഒരു കലാരൂപമെന്ന നിലയ്ക്കു് നോവലിന്റെ പരിമിതിയാണു്. ഈ പരിമിതിയെ ഉല്ലംഘിക്കാൻ അപൂർവ്വമായേ എഴുത്തുകാർ ശ്രമിക്കാറുള്ളൂ. തേജോമയമായ അത്തരം അപവാദങ്ങളെന്നനിലയ്ക്കു് ഹെർമൻഹെസ്സ്, വിഷ്ണുസഖാറാം ഖൊണ്ഡേക്കർ, വിഭൂതിഭൂഷൺ വന്ദ്യോപാധ്യായ തുടങ്ങിയ പേരുകൾ നക്ഷത്രംപോലെ തിളങ്ങി നിൽക്കുന്നു. അഞ്ചാറു കൊല്ലം മുമ്പു വായിച്ച ജൊനാതൻ ലിവിങ്സ്റ്റൺ സീഗൾ എന്ന വിശിഷ്ടാഖ്യായികയും ഓർമ്മിക്കപ്പെടുന്നു. ഇവിടെയെല്ലാം കഥ കവിതയോടു് അടുക്കുന്നു; കഥയ്ക്കപ്പുറത്തേക്കു് കടന്നുചെല്ലുന്നു, പലപ്പോഴും കടംകഥ ആയിത്തീരുന്നു. പത്തിനൊമ്പതും അബോധമായ മനുഷ്യചേതനയിലേക്കു് സാഹസികയാത്രയ്ക്കൊരുങ്ങുന്ന പടക്കുതിരകൾ ആണല്ലോ കടംകഥകൾ. ആ വഴി താണ്ടിച്ചെല്ലുന്ന വായനക്കാരൻ എഴുത്തുകാരനോടൊപ്പം അസ്തിത്വത്തിന്റെ ആദിമൂലതലങ്ങളുമായി സല്ലപിക്കുന്നു. ഇതിഹാസവും കാവ്യവും ഉപനിഷത്തും നോവലടക്കം ഏതു കലാരൂപവും സൂക്ഷ്മമായ ഒരേ സാർത്ഥകാനുഭവത്തിന്റെ നാനാപ്രസൃതമായ രശ്മികൾമാത്രം ആണെന്നു് അത്തരം കൃതികൾ നമ്മെ ബോധപ്പെടുത്തുന്നു. കലയിൽ സൗന്ദര്യമോ പ്രചാരണമോ വേണ്ടതു്? കലയുടെ ജീവൻ വികാരമോ ഭാവനയോ ചിന്തയോ? എന്നിത്യാദി ബാലിശവാദങ്ങൾ ഉദാത്തമായ അത്തരം കലാസ്വാദനത്തിന്റെ മുമ്പിൽ അസ്തമിക്കുന്നു.

യശശ്ശരീരനായ കാരൂരിന്റെ "മരപ്പാവകൾ" ആണു് മലയാളത്തിൽ ഇത്തരം ഒരനുഭവത്തിലേക്കു് എന്നെ കൊണ്ടെത്തിച്ച ആദ്യത്തെ കൃതി. ഉണ്ടും ഉറങ്ങിയും ഇണചേർന്നും കൊന്നും വെന്നുമുള്ള നിലനിൽപ്പെന്ന നിരർത്ഥകപ്രായമായ അനുഭവത്തിന്റെ ആഴത്തിലേക്കു് എത്ര ദുർല്ലഭമായേ നമ്മുടെ എഴുത്തുകാർ ഇറങ്ങിച്ചെല്ലുന്നുള്ളൂ! വല്ലപ്പോഴും അത്തരമൊരെഴുത്തുകാരനെ കണ്ടുമുട്ടുമ്പോൾ അവതാരത്തെപ്പോലെ നാം അയാളെ നോക്കിക്കാണുന്നു. ക്രൂരത എന്റെ സംസ്കാരപൈതൃകം ആണെന്നും മർത്ത്യൻ സുന്ദരനാണെന്നും ശിപോതി അകത്താണെന്നും ചൊല്ലിത്തന്ന ഇടശ്ശേരിയെ ഞാൻ ആ നിലയ്ക്കു് നോക്കിക്കണ്ടിട്ടുണ്ടു്. പക്ഷേ, ഋഷികളെ പിന്നിൽ നീണ്ട പരമ്പര കാണില്ലല്ലോ.

> വേറിട്ടുനിൽക്കാനും ആകെ നോക്കിക്കാണാനും വേണ്ട പ്രാണബലം ആർജ്ജിച്ച സാഹിത്യകാരനാണു് സംസ്കൃതിയുടെ അഗാധതയിൽ നിന്നു് ഉയ്പുവാരാൻ വിധിക്കപ്പെട്ടവൻ. ഏകാന്ത ധീരമായ ആ പരിശ്രമമാണു് സ്മൃതി കാവ്യത്തിലൂടെ വൈക്കം ചന്ദ്രശേഖരൻ നായർ നടത്തിയിരിക്കുന്നതു്.

"സ്മൃതികാവ്യം" കലാകൗമുദിയുടെ താളുകളിൽ വായിച്ചുകൊണ്ടിരുന്നപ്പോൾ തന്നെ പാടേ വ്യത്യസ്തമായൊരു മുഖപരിചയമാണു് ഇതിലൂടെ ഞാൻ സമ്പാദിക്കുന്നതെന്നു തോന്നിയിരുന്നു. ഗ്രന്ഥരൂപത്തിൽ ഇപ്പോൾ ഇതു പുറത്തു വന്നു കണ്ടപ്പോഴാകട്ടെ ഇതിന്റെ പ്രസക്തിയും സാർത്ഥകതയും എനിക്കു് ഏറെ ബോദ്ധ്യമായിരിക്കുന്നു. പുതിയ ഒരു മരുപ്പച്ചയെന്നോ, സാഹിത്യത്തിലെ ദാർശനിക വസന്തമെന്നോ ഒന്നും ഞാനിതിനെ വിളിക്കുന്നില്ല. പക്ഷേ, ചെടിക്കു് പുതിയ നാമ്പു പൊട്ടുമ്പോൾ അടിവേരുകളിൽ ഉളവാകുന്ന ദിവ്യമായ അസ്വാസ്ഥ്യംപോലെ എന്തോ ഒന്നു് ഈ ഗ്രന്ഥം വായിക്കുമ്പോൾ എന്റെ മനസ്സിലേക്കു സംക്രമിക്കുന്നു എന്നു സത്യസന്ധമായി കുറിച്ചിട്ടുകൊള്ളട്ടെ. കാരണം, യുഗാദി തൊട്ടിന്നോളമുള്ള മനുഷ്യചേതനയുടെ ആന്തരമായ വളർച്ചയിൽ സംഭരിക്കപ്പെട്ട ഊർജ്ജവും മാധുര്യവുമെല്ലാം കല്പനകൊണ്ടു് ഒപ്പിയെടുക്കാനും വാക്കുകൊണ്ടു് വാററിയെടുക്കാനുമുള്ള മഹത്തായൊരു യത്നമാണിവിടെ നടക്കുന്നതു്. ഒരുതരം മധുവിദ്യ എന്നു് വേണമെങ്കിൽ ഇതിനെ വിളിക്കാം. എഴുത്തുകാരനും ശാസ്ത്രജ്ഞനുമെല്ലാം സത്യത്തിന്റെ മധുമക്ഷികകളാണല്ലോ.




അറിഞ്ഞുകൊണ്ടു തന്നെയാണു് ഞാനിതിനെ ഗ്രന്ഥമെന്നു വിളിക്കുന്നതു്. വന്നവഴിക്കു് എഴുതുകയും ചെന്നവഴിക്കു് ചെലവാക്കുകയുംചെയ്യുന്ന വാങ്മയം അല്ല ഇതിൽ ഞാൻ അനുഭവിച്ചതു്. സത്യത്തിന്റെ കേവലമായ രുചി ഇതിൽ പലേടത്തും അടങ്ങിയിരിക്കുന്നു. വൈക്കം ചന്ദ്രശേഖരൻനായർ എന്ന മനുഷ്യാത്മാവു് വായിച്ചും എഴുതിയും അനുഭവിച്ചും നേടിയിട്ടുള്ളതെല്ലാം ഈ രചനയുടെ ഹോമകുണ്ഡത്തിലേക്കു് സ്വയം പൂർണ്ണാഹുതി ചെയ്തിരിക്കുന്നു. മാത്രമല്ല, ഇത്തരമൊരു യജ്ഞത്തിലേക്കു് ആവശ്യമായ വള്ളി തേടി അദ്ദേഹം ബഹുദൂരം സഞ്ചരിക്കയും ചെയ്തിരിക്കുന്നു. ഇത്ര സന്നാഹത്തോടെ ഇത്രയധികം കരുക്കൾ ശേഖരിച്ചു് ഒരു നോവൽ എഴുതാൻ ആർ മുതിർന്നിട്ടുണ്ടാകും എന്നു് ഞാൻ ആശ്ചര്യപ്പെടുകയാണു്.

സ്ഫോടനം, പ്രവാഹം, പ്രകാശം, അനുഷ്ഠാനം, സാക്ഷാത്കാരം എന്നീ ഖണ്ഡങ്ങളിലൂടെ അഞ്ചു വൻകരകളെയും പുൽകിനിൽക്കുന്ന പശ്ചാത്തലമാണു് ഈ ഗ്രന്ഥത്തിൽ വിരിഞ്ഞുവരുന്നതു്. മനുഷ്യസംസ്കാരത്തിന്റെ ഈററില്ലങ്ങളായ സിന്ധു-ഗംഗാ സമതലം, മെസപ്പൊട്ടേമിയ, നൈൽനദീതടം, ഗ്രീസ്, ഇങ്ക—മയാ ദേശമായ മെക്സിക്കോ തുടങ്ങിയ ഭൂവിഭാഗങ്ങളെല്ലാം ഇവിടെ അനാവൃതമാകുന്നു. അതതു സംസ്കൃതികളിലെ നിർണ്ണായകങ്ങളായ അന്തരീക്ഷസവിശേഷതകൾ, ആചാരങ്ങൾ, മതം, ദർശനം, കവിത എല്ലാം ഒരു മഹാനാടകത്തി

ലെ രംഗങ്ങളെന്നവിധം ഒന്നൊന്നായി കൺമുമ്പിൽ ഉണർന്നുവരുന്നു. ചിന്തയുടെ ഉത്തുംഗശൃംഗങ്ങളെ ആശ്ലേഷിച്ചും, സൂക്ഷ്മമായ ചിത്താനുഭവസ്മൃതികളുടെ അഗാധതകളിൽ ആണ്ടുമുങ്ങിയും, വികാരസഹസ്രങ്ങളിൽ വീണുരുണ്ടും ഓരോ ജനസംസ്കൃതിയും പിറന്നുവളർന്നു കളംപിരിയുന്ന കാഴ്ച നിരതിശയമായ കലാചാതുരിയോടെ ഇതൾവിടരുന്നു. പ്രാചീനനാഗരികതകൾക്കെല്ലാം അടിയൊഴുക്കായി ഒരേ സ്മൃതിധാരയാണ് വർത്തിക്കുന്നതു് എന്ന സാരാർത്ഥം വിപുലമായ ഈ പരിക്രമണത്തിലൂടെ നമുക്കു കണ്ടറിയാം. പ്രകൃതിദേവതകൾ, അനുഷ്ഠാനശൈലികൾ, മന്ത്രോദ്ഗാനങ്ങൾ, തത്ത്വശാസ്ത്രപദ്ധതികൾ എന്നിവയ്ക്കെല്ലാം ദേശാതീതമായ ഒരു ഐക്യം കണ്ടെത്താം. സ്മൃതികാവ്യത്തിലെ അനുഭവത്തിന് ഇങ്ങനെ സാർവ്വലൗകികമായ മാനം കൈവരുന്നുണ്ട്. ഭിന്നവർഗ്ഗസ്മൃതികളുടെ സംഗമധാര എന്ന നിലയ്ക്കു് ഗ്രന്ഥത്തിന് സ്മൃതികാവ്യം എന്ന പേരു് ഇവിടെ അന്വർത്ഥമായിത്തീരുന്നു.

പ്രാചീനകാലത്തു് നാനാസംസ്കൃതികൾ സാക്ഷാത്കരിച്ച ആ ജീവിതസത്ത തന്നെയാണ് എക്കാലത്തെയും ജീവിതസത്ത, അഥവാ ശാശ്വതസത്യം എന്ന ബോധപ്പെടലാണ് ഗ്രന്ഥത്തിൻെറ ആത്യന്തികമായ ലക്ഷ്യം. ഇതിലേക്കു് കാലത്തിലൂടെ മുന്നോട്ടും പിന്നോട്ടും മുറിച്ചുകടക്കേണ്ടതു് ആവശ്യമായി വരുന്നു. ഊർജ്ജതന്ത്രം, ജനിതകശാസ്ത്രം, മനോവിജ്ഞാനീയം, സാമൂഹ്യ സാമ്പത്തികരാഷ്ട്രീയ ദർശനങ്ങൾ എന്നിവയിലൂടെയെല്ലാം ആധുനികകാലത്തെ മനുഷ്യമനസ്സ് വിളയിച്ചെടുത്തിട്ടുള്ള അറിവും വിവേകവും, സാരാംശത്തിൽ, ചിരാർജ്ജിതമായ സംസ്കൃതി സത്തയിൽനിന്ന് ഭിന്നമല്ല എന്നതാണല്ലോ പ്രമേയം. ഇതിന്നേററവും ഉപയുക്തമായ ഒരു ബിംബവും ആദിരൂപവും വൈക്കം സൃഷ്ടിച്ചിരിക്കുന്നു. മഹർഷിയും ശിഷ്യനുമാണ് ബിംബം; ത്രികാലങ്ങളിലൂടെ പണ്ടു് ബുദ്ധൻ നിർവ്വഹിച്ചതുപോലുള്ള ഒരു യാത്ര ആദിരൂപമായി വർത്തിക്കുന്നു. ആവർത്തനംവഴി സ്വയം സന്തർപ്പണം ചെയ്യപ്പെടുന്ന ആദിരൂപത്തിൻെറ (ആർക്കിടൈപ്പ്) സമസ്ത സാദ്ധ്യതകളും ഇവിടെ വൈക്കം കവിനിർവ്വിശേഷമായി അനുപ്രയോഗിച്ചിരിക്കുന്നു.

സത്യം തേടിയുള്ള യാത്രയിൽ മഹർഷി ശിഷ്യന് കാട്ടിക്കൊടുക്കുന്ന ദൃശ്യങ്ങളാണ് പ്രതിപാദ്യം. പ്ലേറേറാവിൽ നിന്നും മാർക്സിലേക്കോ, വ്യാസനിൽനിന്ന് ഐൻസ്റൈറനിലേക്കോ അരനിമിഷം കൊണ്ടു് നിർബ്ബാധം കടന്നുചെല്ലാൻ മഹർഷിയുടെ സങ്കേതം ഉപകരിക്കുന്നു. എങ്കിലും ഇടസ്സിടസ്സ് കാലം എന്ന പ്രഹേളിക തൻെറ ശിഷ്യനെ കുഴക്കുന്ന എന്ന വാസ്തവം മഹർഷി മനസ്സിലാക്കുന്നുണ്ട്. കാലത്തെ കീഴടക്കാൻ ശിഷ്യനെ സഹായിക്കുന്നുമുണ്ട്. സ്മൃതിധാരയിൽ യുക്തിചിന്തയുടെ, കാര്യകാരണബന്ധത്തിൻെറ, പൂർവ്വാപരക്രമത്തിൻെറ മുനതൊടുമ്പോൾ ഉളവാകുന്ന ഈ വിച്ഛിത്തിയാകട്ടെ, ഒരു കലാരൂപമെന്നനിലയ്ക്കു് ഗ്രന്ഥത്തിൻെറ നാടകീയഭംഗി വർദ്ധിപ്പിക്കുന്നതേയുള്ളൂ. ശിഷ്യൻ യാത്രയുടെ അവസാനം ഓങ്കാരത്തിലൂടെ പുനർജ്ജനിക്കുന്നതുവരെ തൻെറ മനുഷ്യഭാവം—വ്യക്തിസത്ത—കൈവിടുന്നില്ല.

വ്യക്തിതലത്തിലായാലും സമൂഹതലത്തിലായാലും ചിന്താമണ്ഡലത്തിലായാലും കർമ്മമണ്ഡലത്തിലായാലും മനുഷ്യനെ നയിക്കേണ്ടതു് താൻ എന്നൊരാൾ താൻ മാത്രമല്ലെന്നും, സമഷ്ടിയുടെ ഭാഗമാണെന്നുമുള്ള ബോധമാണ്. പ്രവൃത്തിയിൽ വിവേകമായും, വികാരത്തിൽ സ്നേഹമായും, ഭാവനയിൽ സൗന്ദര്യമായും അനാവൃതമാകുന്നതു് പരമമായ ഈ സത്യമത്രേ. മാണ്ഡൂക്യ-ഉപനിഷത്തു തൊട്ടു് ആത്മോപദേശശതകംവരെ നിറഞ്ഞുനില്ക്കുന്ന ഇതേ നിറമാണ് സ്മൃതികാവ്യത്തിൻെറ അന്തിമഖണ്ഡത്തിലും മറവില്ലാതെ വെളിപ്പെടുന്നതു്. സാർവ്വദേശീയവും സാർവ്വ കാലികവും ആയ ഒരു ദർശന സമന്വയത്തിലൂടെ കലാബന്ധുരമായി ഇതു സാധിച്ചതു് വൈക്കത്തിൻെറ ചെറുതല്ലാത്ത നേട്ടമായി ഞാൻ കരുതുന്നു. അതുകൊണ്ടുതന്നെ ഞാൻ വിശദാംശങ്ങളിലേക്കു കടന്നിട്ടുള്ള ഭിന്നാഭിപ്രായക്കുറിപ്പുകളൊക്കെ ഈ പ്രകരണത്തിൽ മാററിവയ്ക്കുന്നു.

പാശ്ചാത്യ ചരിത്രകാരൻമാരുടെ ശിലായുഗം തുടങ്ങിയ സങ്കേതങ്ങളും പൗരസ്ത്യരുടെ കല്പഗണനയും തമ്മിൽ എവിടെയെങ്കിലുംവച്ചു പൊരുത്തപ്പെടുന്നുണ്ടോ? ആര്യ-ദ്രാവിഡ സംഘർഷങ്ങളിൽ പഴയ ആൽപ്പനോയിഡുകളും ആസ്ട്രലോയിഡുകളും തമ്മിലുള്ള മത്സരങ്ങളെ പ്രക്ഷേപിക്കാമോ? പല വർഗ്ഗങ്ങളിലും ഗോത്രങ്ങളിലും ദേശകാലങ്ങളിലും ഉരുത്തിരിഞ്ഞ ചിന്താപദ്ധതികളെ കോർത്തുകെട്ടുന്ന സമയത്തു് പടലപിണക്കം ഒഴിവാക്കാൻ പററുമോ? ഇതൊക്കെ കൗതുകപൂർവ്വം ചിന്തിച്ച് സമാധാനം കണ്ടെത്താവുന്നതാണ്. ആവക വിചിന്തനങ്ങൾക്കു് പ്രേരണയരുളുന്നു എന്നതുതന്നെ അന്യഥാ ദരിദ്രമായ നമ്മുടെ സാഹിത്യരംഗത്തു് ശുഭസൂചനയാണല്ലോ.

വിവേകാനന്ദൻ ഒരിക്കൽ പറഞ്ഞു, രാഷ്ട്രമെന്ന നിലയ്ക്കു് ഇന്ത്യക്കാരൻ തൻെറ വ്യക്തിത്വം കളഞ്ഞു കുളിച്ചിരിക്കുന്നു, അവനു് അതു കണ്ടെത്തേണ്ടതുണ്ടു്,” എന്നു്. ദേശീയസ്വാതന്ത്ര്യത്തിൻെറ നാലാംദശകം പകുതികടന്നിട്ടും സ്ഥിതി വ്യത്യസ്തമല്ല. കലങ്ങിമറിയുന്ന ജനജീവിതസമുദ്രത്തിൽ കപ്പലോടിക്കുന്ന ഭരണാധികാരികൾക്കോ, വലവീശി അലയുന്ന രാഷ്ട്രീയപ്രവർത്തകർക്കോ കടലിൻെറ ഉപ്പ് കണ്ടെത്താൻ കഴിയില്ല, അവർക്ക് അതു് അറിയില്ല. വേറിട്ടുനിൽക്കാനും ആകെ നോക്കിക്കാണാനും വേണ്ട പ്രാണബലം ആർജ്ജിച്ച സാഹിത്യകാരനാണ് സംസ്കൃതിയുടെ അഗാധതയിൽ നിന്ന് ഉപ്പു വാരാൻ വിധിക്കപ്പെട്ടവൻ. ഇന്ത്യക്കാരൻെറ വ്യതിരിക്തമായ വ്യക്തിത്വം, അവൻെറ ഉപ്പ്, കണ്ടെത്താനും കാത്തുസൂക്ഷിക്കാനും വിശാലമായ മനുഷ്യത്വത്തിൻെറ ഇളം ചൂടിൽ അതിൻെറ മാററു തെളിയിക്കാനുമുള്ള ഏകാന്തധീരമായ പരിശ്രമം സ്മൃതികാവ്യത്തെ ശ്രദ്ധേയമാക്കുന്നു.

ഇതുകൊണ്ടുള്ള മെച്ചം സാഹിത്യത്തിനു മാത്രമല്ലെന്നും ഞാൻ വിചാരിക്കുന്നു. റിച്ചാർഡ് ബാക്കിനെപ്പോലുള്ള എഴുത്തുകാരും, എർവിൻഷ് റോഡിംഗറെ പോലുള്ള ശാസ്ത്രജ്ഞന്മാരും, ഇ. എഫ്. ഷൂമാക്കറെപ്പോലുള്ള ധനതത്ത്വജ്ഞാനികളും അതുപോലെ ലോകത്തെമ്പാടുമുള്ള മനീഷിമാരും അർത്ഥവത്തായ മറെറാരു ഉപദർശനം ഇരുപതാം നൂററാണ്ടിൻെറ ചരമശയ്യക്കരികെ ആനയിച്ചുവച്ചിട്ടുണ്ട്. ബഹുശാഖമായ നവീനവിജ്ഞാനങ്ങളുടെ വെളിച്ചത്തിൽ അപ്രസക്തവും നിരർത്ഥകവുമായിക്കൊണ്ടിരിക്കുന്ന ഭൗതികദർശനത്തിൻെറ ചിത്രമാണതു്. രണ്ടു നൂററാണ്ടുകാലം ആ വിഴുപ്പ് ചുമന്നുനടന്ന മനുഷ്യവർഗ്ഗം ഇന്നു് ആത്മഹത്യയുടെ വക്കത്തു് അമ്പരന്നും അടിപതറിയും നിലകൊള്ളുന്നു. സ്വാഭാവികമായി മനുഷ്യചേതന ഭൗതികത്തിന്നപ്പുറം സ്മൃതിയുടെ ആഴങ്ങളിലേക്ക്, മനസ്സിൻെറ കാരകപ്രഭവങ്ങളിലേക്കു് ദൃഷ്ടിപായിച്ചു തുടങ്ങിയിരിക്കുന്നു. അടുത്ത നൂററാണ്ടിൽ മനുഷ്യന് ഒരുവേള ഏററവും ഉപകരിക്കുക സ്മൃതിയുടെ ഉപാദാനങ്ങളായിരിക്കും. സ്മൃതിയിൽ നിന്ന് ആകാശവും, അവിടെനിന്ന് അഗ്നിയും തുടർന്ന് സൃഷ്ടിയും—എന്നാണല്ലോ ഉപനിഷത്തിലെ ക്രമം.

---

* “സ്മൃതികാവ്യം.” (നോവൽ)
—വൈക്കം ചന്ദ്രശേഖരൻനായർ
ഡി. സി. ബുക്സ്, കോട്ടയം.
1982
വില: 22 രൂപ.

---



ആത്മഗതം: ഒടുവിൽ സ്വന്തം അനുയായികളും കല്ലേറു് തുടങ്ങി! അങ്ങനെ ചുരുങ്ങിയ കാലംകൊണ്ടു് ഞാനൊരു തലമൂത്ത നേതാവായിത്തീർന്നിരിക്കയാണ്.

# കളമൊഴിയുന്ന കളരിപ്പയറ്റ്

**കേരള ജീവിതത്തിൽ അലിഞ്ഞുചേർന്നിരുന്ന കളരിപ്പയററ് ഇന്ന് ചില കേന്ദ്രങ്ങളിൽ മാത്രമായി ഒതുങ്ങിത്തീർന്നിരിക്കുന്നു. പ്രശസ്തമായ ആ ആയോധന കലയുടെ വേരുകൾ കണ്ടെത്താനാണ് ലേഖകൻ ശ്രമിക്കുന്നതു്.**

ഋഷി ജി. നടേശ്

സ്വദേശിപത്തിലേക്കുള്ളവഴി. ഉണ്ണുനീലി സന്ദേശത്തിൽ ഒരു തുറമുഖ പട്ടണമെന്ന സൂചനയുള്ള കടുത്തുരുത്തി. എന്തോ ഓർമ്മിച്ചിട്ടെന്നവിധം ഒരർദ്ധവിരാമം പോലെ പൊടുന്നനേ നിശ്ചലമാകുന്ന ചിങ്ങത്തിലെ ചാററൽമഴ. ദൂരെ, രുദ്രഭക്തനായ ഖരൻ പ്രതിഷ്ഠാകർമ്മം നിറവേററിയ ക്ഷേത്രം. അതിനുമുകളിൽ സൂര്യൻ ഒരു വാൻഗോഗ് ചിത്രത്തിലെന്നോണം തൂങ്ങിയാടുന്നുണ്ടായിരുന്നു. പഴമയുടെ ഏടുകൾ പരതുന്ന ഭ്രാന്തൻകാററ്. വെറുതെ പ്രാഗ് മന്ത്രങ്ങളെക്കുറിച്ചോർത്തു. ആരോടാണു വഴി ചോദിക്കുക?

അല്പാല്പമായി തെളിഞ്ഞുതുടങ്ങുന്ന ആകാശത്തിനു ചുവട്ടിൽനിന്ന് ചുററുപാടും കണ്ണോടിച്ചു. ഭാഗ്യം. കളത്തിനപ്പുറം ബോർഡുണ്ട്. അടുത്തുചെല്ലുമ്പോൾ എതിരേൽക്കാനായി അടഞ്ഞ വാതിലുകൾ. പറഞ്ഞനേരം കഴിഞ്ഞിരിക്കുന്നു. തൊട്ടത്തു്, കളത്തിലെ പായൽപ്പടർപ്പിൽ ഉടുവസ്ത്രങ്ങളുടെ കളങ്കം മായ്ച്ചുകളയുന്ന കറുമ്പൻ. അയാൾ മാർഗ്ഗമന്ത്രമോതിത്തന്നു. ഇടവഴിയും നിരത്തും തിയേററും ചരൽപ്പാതയും പിന്നിട്ടു ചെല്ലുമ്പോൾ ജാലകവിരികൾക്കപ്പുറത്തുനിന്ന്, ശരത്കാലത്തു് സൗവർണ്ണികനദിയിൽ വീഴുന്ന മൂകാംബിയിലെ പൂർണ്ണനിലാവുപോലെ ചിരിച്ചുകൊണ്ട് ഓടിയണയുന്ന സുമുഖനും ദൃഢഗാത്രനുമായ ആചാര്യൻ. ഞാൻ ആദരപൂർവ്വം കൈകൂപ്പി. ആഷാഢത്തിലെ ഒരു വൈകുന്നേരം ഒരു നാൽക്കൂട്ടപ്പെരുവഴിയിൽ ബസ് കാത്തുനില്ക്കുമ്പോഴാണു ആകസ്മികമായി കണ്ടതു്. സൗമ്യവും ദീപ്തവുമായ കണ്ണുകളിൽ പ്രശാന്തതയുടെ നനവ്; വാത്സല്യം. 'മ'കാര പട്ടണത്തിലേക്കുള്ള വണ്ടിയിൽത്തുടങ്ങി സംഭാഷണം കളരിപ്പയററിലെത്തി. പലപ്പോഴും യാദൃച്ഛികത്വം ദൈവമാകുന്നു. നാം ആരായുന്ന ചിലതൊക്കെ അപ്രതീക്ഷിതമായൊരർദ്ധമാത്രയിൽ ഒരു കൈപ്പാടകലെ വന്നുനിൽക്കുന്നതായി തോന്നുമ്പോൾ, മനസ്സ് പൊടുന്നനേ മറെറാരു ബർണാഡ്സ് നക്ഷത്രവ്യൂഹമാകുന്നു. അതു് ജീവനും ജ്യോതിസ്സും മാത്രമായി പരിണമിച്ചുപോകുന്നു. വീണ്ടും കണ്ടുമുട്ടാം എന്ന പ്രത്യാശയോടെ ബസ് കയറുമ്പോൾ ഇത്രവേഗം ഒരിക്കൽക്കൂടി സന്ധിക്കാനാവുമെന്നോർത്തതേയില്ല. പക്ഷേ, ഞാൻ ഇതാ ഇവിടെ— ഒരാചാര്യൻെറ പടിവാതിലിൽ ജ്ഞാനാർത്ഥിയായ സത്യകാമജാബാലയെപ്പോലെ, നൂറും ആയിരവും ചക്ഷുസ്സുകൾ തുറന്നു മലർത്തി വെളിച്ചത്തിനായി പാരവശ്യത്തോടെ ചിറകിട്ടടിച്ച്...

അദ്ദേഹം വാക്കുകളും മുഖങ്ങളും പൊടിതട്ടിയെടുത്തു. ഗ്രന്ഥക്കെട്ടുകളിലെ ചവിണ്ടുമങ്ങിയ താളുകൾക്കുള്ളിൽ നിന്ന് ഓർമ്മയും വിദ്യയും അനേകം വടിവുകളോടെ അശ്വാരൂഢരെപ്പോലെ ഉയിർത്തെഴുന്നേററു വന്നു. ചിത്രങ്ങളും ഡയറിക്കുറിപ്പുകളും കുറിമാനങ്ങളും സാക്ഷ്യപത്രങ്ങളും അനാവൃതമായി. ഞങ്ങൾ കേരളത്തിൻെറ തനതും പ്രാചീനവുമായ കളരിപ്പയററ് എന്ന ഉജ്ജ്വല കലാവിദ്യയെപ്പററി സംസാരിക്കുകയായിരുന്നു.

ഏതാണ്ട് ഇരുപത്തഞ്ചുകൊല്ലം മുൻപ് കോഴിക്കോട്ടുനിന്നും മദ്ധ്യകേരളത്തിലെ ഈ കൊച്ചു പട്ടണത്തിലെത്തിച്ചേർന്നതാണ്. പരമ്പരാഗതമായി കായികവിദ്യയോട് ആഭിമുഖ്യമുള്ള കുടുംബം. പ്രഗല്ഭനായ ഗുരുനാഥൻെറ കീഴിലുള്ള അഭ്യസനം. യാജ്ഞവല്ക്യനെപ്പോലെ അറിവിനോടുള്ള ഒടുങ്ങാത്ത അഭിനിവേശം. ഇതിനകം ജീവിതത്തിൻെറ വിവിധ തുറകളിൽപ്പെട്ട മൂവായിരത്തോളം പേർക്ക് വിദ്യ പകർന്നുകൊടുത്തു. എന്നിട്ടും തനിക്കറിയാവുന്നതു് ഗുരുവിൽനിന്ന് തനിക്കു ദാനമായി ലഭിച്ച ഈ മഹാവിദ്യ. മരിച്ചു മണ്ണടിയും മുൻപ് സന്തോഷപൂർവ്വം ഏൽപ്പിച്ചുകൊടുക്കാൻ വിശ്വസ്തനായ ഒരു പിൻഗാമിയെ ഇന്നേവരെ കണ്ടെത്താൻ കഴിയാത്തതിലുള്ള അമേയമായ ദുഃഖം. നമ്മുടെ ബലവും അതിബലവുമായിരുന്ന ഒരു കലാരൂപം തിരോഭൂതമായിക്കൊണ്ടിരിക്കുന്നതു കാണുമ്പോഴുള്ള നിസ്സഹായത. കേരളത്തിലെ ആയോധനവിദ്യയെപ്പററി ഇത്രയും വിപുലമായ അറിവുള്ളവർ, എൻെറ അന്വേഷണത്തിൽ വളരെ വിരളമാണ്.

എന്നിട്ടും അദ്ദേഹം പറയുന്നു. തനിക്കൊന്നുമറിയില്ലെന്ന്. ഉള്ള അറിവുകൾതന്നെ എത്രയോ ശുഷ്ക്കമാണെന്ന്. ഓരോ അറിവുനേടുമ്പോഴും ഓരോ അറിവുകേടിലേക്കാണ് നാം നയിക്കപ്പെടുന്നതു് എന്ന ബോധം നിരഹങ്കാരിയായ ഒരു ജ്ഞാനാർത്ഥിക്കുമാത്രമേ ഉളവാകൂ.

താൻ നേടിയ കൊച്ചുകൊച്ചു ലോകങ്ങളെ മററുള്ളവർക്കുകൂടി പകർന്നുകൊടുക്കുന്നതിൽ അല്പവും വിമുഖതയില്ലാത്ത ഈ മനുഷ്യനെത്തേടി ഞാൻ മാത്രമല്ല ഇവിടെ വരുന്നതു്. പലരും വന്നു പോയി. കഴിഞ്ഞ ഫെബ്രുവരിയിലാണ് ഏഷ്യയിലെ ആയോധന കലകളെപ്പററി ബി. ബി. സി. ക്കുവേണ്ടി ടെലിവിഷൻ ഡോക്യുമെൻററി തയ്യാറാക്കുന്ന ബി. ബി. സി. യിലെ സീനിയർ പ്രൊഡ്യൂസർ മൈക്കൽ ക്രൗച്ചും സംഘവും ഇദ്ദേഹത്തെ സന്ദർശിച്ചതു്. അവർ ഒൻപതു പേരുണ്ടായിരുന്നു.

ശ്വാസവ്യായാമത്തിൻെറ ശബ്ദം ബി. ബി. സി.ക്കു വേണ്ടി ലേഖനം ചെയ്യുന്ന



1982 ഫെബ്രുവരി ഏഴാം തീയതി മുതൽ മൂന്നു ദിവസം രാപകലെന്യേ അദ്ധ്വാനിച്ച് അവർ വാസുഗുരുക്കളുടെ സി. വി. എൻ. കളരിയിൽവച്ച് കളരിപ്പയററിലെ വടക്കൻ രീതിയുടെയും മർമ്മ ചികിൽസയുടെയും വിശദാംശങ്ങൾ അഭ്രത്തിലേക്കു പകർത്തി. '81 ഡിസംബറിൽ ആലുവ ഫ്രണ്ട്ഷിപ് ഹാളിൽ വച്ച് പല കളരികളുടെയും പ്രകടന മത്സരം നടത്തിയശേഷമാണ് കടുത്തുരുത്തി സി. വി. എൻ. കളരിയെ തിരഞ്ഞെടുത്തതു്. തെക്കൻ സമ്പ്രദായം ഫിലിമിലാക്കിയതു് മുടവൻ മുകളിലെ മാരുതി കളരിസംഘത്തിലും ആഞ്ജനേയ മർമ്മ ചികിത്സാ കളരിയിൽ നിന്നുമാണ്.

അൻപതു മിനിററുവീതം ദൈർഘ്യമുള്ള എട്ടു ഡോക്യുമെൻററികളാണ് അവർ തയ്യാറാക്കുന്നതു്. ബോക്സ് ഓഫീസ് ഹിററുകളായിത്തീർന്ന ദ ബിഗ്ബേഡ്, ഫിസ്റ്റ് ഓഫ് ഫ്യൂറി, ദ വേ ഓഫ് ഡ്രാഗൺ, എൻറർ ദ ഡ്രാഗൺ തുടങ്ങിയ ചിത്രങ്ങൾവഴി ലോകപ്രസിദ്ധനായിത്തീർന്ന ബ്രൂസ്‌ലീയിലൂടെ ശാപമോക്ഷം സിദ്ധിച്ച ചൈനീസ് ആയോധന കലയായ കങ് ഫൂ (ഷൂട്ടിങ് ഹോങ്കോങ്ങിൽ), തെയ്‌വാനിൽ വച്ച് ഷൂട്ടുചെയ്യുന്ന തായ്-ചീ, ഈററില്ലമായ ഓക്കിനോവ ദ്വീപിൽവച്ചു ചിത്രീകരിക്കുന്ന ലോകപ്രസിദ്ധമായ കരാട്ടെ (കരാട്ടെദോ എന്നു ശരിയായ പേർ—അർത്ഥം. ഒഴിഞ്ഞ കൈമാർഗ്ഗം) ഐക്കിദോ, കെൻഡോ, ബുജ്യുസ്ററു, ഷൊറിഞ്ജി-കെമ്പോ എന്നൊക്കെ അറിയപ്പെടുന്ന ജാപ്പനീസ് ആയുധ വിദ്യകൾ, ബ്രൂസ്‌ലീയുടെ സുഹൃത്തും, ആചാര്യനുമായ ഡാൻ ഇനൊസെൻേറായുടെ പ്രവർത്തനങ്ങൾവഴി ലോക പ്രസിദ്ധമായിത്തീർന്ന ഫിലിപ്പൈൻസിലെ എസ്ക്രിമ തുടങ്ങിയവയോടൊപ്പം നമ്മുടെ കളരിപ്പയററുസമ്പ്രദായത്തിനും ടെലിവിഷനിൽ പ്രത്യക്ഷപ്പെടാനുള്ള ഭാഗ്യം സിദ്ധിച്ചതിൻെറ പിന്നിൽ വലിയൊരു കഥതന്നെയുണ്ട്. മൂന്നുവർഷംകൊണ്ട് അവസാനിക്കുന്നതും എട്ടുലക്ഷത്തി എൺപത്തെണ്ണായിരം രൂപ ചെലവു വരുന്നതുമായ ഈ ബൃഹദ് സംരംഭത്തിലേർപ്പെടുംമുമ്പ് ഒരു കരാട്ടെ വിദഗ്ദ്ധൻ കൂടിയായ ബി. ബി. സി. യിലെ അസിസ്റ്റൻറ് പ്രൊഡ്യൂസർ ഡോക്ടർ ഹൊവാർഡ് റീഡ് ഏഷ്യൻ ആയോധനകലകളെപ്പററി വിവിധ സ്ഥലങ്ങളിൽനിന്ന് കിട്ടാവുന്നത്ര ഗ്രന്ഥങ്ങളും വിവരങ്ങളും ശേഖരിക്കുകയും അവയെ സമഗ്രമായി വിശകലനം ചെയ്യുകയും ചെയ്തു. ആ ശ്രമത്തിനിടയിലാണ് യാദൃച്ഛികമായി, ക്രിസ്തുവർഷം അഞ്ചാം നൂററാണ്ടിനടുത്തു് തെക്കേ ഇന്ത്യയിൽ നിന്നു മതപ്രചരണാർത്ഥം ചൈനയിലേക്കു പോവുകയും അവിടത്തെ ആശ്രമങ്ങളിൽ മതതത്വങ്ങളോടൊപ്പം ആയുധവിദ്യകളും അഭ്യസിപ്പിച്ച ബുദ്ധഭിക്ഷുവായിരുന്ന ബോധിധർമ്മനെപ്പററി മനസ്സിലാക്കാനിടയായതു്. ചൈനീസ് സന്ന്യാസിമാരെ ഇന്ത്യക്കാർ പയററുമുറകൾ അഭ്യസിപ്പിക്കുന്നതായി ചിത്രീകരിക്കുന്ന പഴയ ചിത്രങ്ങൾ ഷാവോലിൻ എന്ന ബൗദ്ധസന്ന്യാസിമഠത്തിൽ ക്രൗച്ചും റീഡും കണ്ടു. ചില ബുദ്ധമത പെയിൻറിങ്ങുകളും പ്രതിമകളും ഇതിനെ ന്യായീകരിക്കാനുതകുകയും ചെയ്തു. അങ്ങനെയാണ്, പ്രാചീനഭാരതത്തിലാവും ആയോധനകല ജന്മമെടുത്തതെന്നും ആയുധവിദ്യയെ സംബന്ധിച്ച ഒരു നിധി തന്നെ അവിടെ ഉണ്ടായിരിക്കുമെന്നും ഉള്ള നിഗമനത്തിൽ അവർ എത്തിച്ചേർന്നതു്. പക്ഷേ, ഇതിനകം അവ നശിച്ചുകഴിഞ്ഞിരിക്കുമോ എന്നതായിരുന്നു അവരുടെ ഭയം. ഇതേപ്പററി വ്യക്തമായി മനസ്സിലാക്കുന്നതിനായി കേരളമുൾപ്പെടെ വിവിധ സ്റ്റേററുകളിൽ കരാട്ടെയുടെ ടെക്നിക്കൽ അഡ്വൈസറും ഓൾ ഇന്ത്യാ കരാട്ടെ അസോസിയേഷൻെറ വൈസ് പ്രസിഡൻറുമായ നാഗർകോവിൽകാരൻ മോസസ് തിലകുമായി (ഇന്ത്യൻ ഓവർസീസ് ബാങ്ക്, മദ്രാസ്) അവർ എഴുത്തുകുത്തുകൾ നടത്തി.

മോസസ് തിലക് പരമ്പരാഗതമായി ആയോധനവിദ്യയോട് കൂറുപുലർത്തിയിരുന്ന ഒരു കുടുംബത്തിലാണ് ജനിച്ചതു്. ഏഴു വയസ്സുമുതൽ തെക്കൻമുറകൾ അഭ്യസിക്കാൻ തുടങ്ങി. പിന്നെ ജൂഡോയിലേക്കും കരാട്ടെയിലേക്കും തിരിഞ്ഞു. 1980 ഗ്രാൻഡ് മാസ്റ്റർ കെനിമെബൂനിയിൽനിന്ന് സെക്കൻഡ് ഡിഗ്രി ബ്ലാക്ബെൽററ് കരസ്ഥമാക്കിയിട്ടുള്ള ഇദ്ദേഹം ഷിറേറാ-റ്യൂ കരാട്ടെയിൽ ഇന്ത്യയിലെ ആദ്യത്തെ ബ്ലാക്ബെൽററുകാരനും ഇന്ത്യയിലുടനീളമുള്ള ഷിറേറാ-റ്യൂ കരാട്ടെ സ്കൂളുകളുടെ ചീഫ് ഇൻസ്ട്രക്ടറുമാണ്. ഏതാണ്ട് മുപ്പതിലധികം വിദഗ്ദ്ധന്മാരിൽനിന്നുമായി ഇന്ത്യയിലെ വിവിധ ആയോധനസമ്പ്രദായങ്ങളെപ്പററി വിപുലമായ പ്രായോഗിക പരിജ്ഞാനം സമ്പാദിക്കുകയും മററു നിരവധിപേരുമായി ഇതേപ്പററി ചർച്ചകൾ നടത്തുകയും താളിയോലഗ്രന്ഥങ്ങളും പ്രാചീനരേഖകളും പരിശോധിച്ചു പഠിക്കുകയും ചെയ്തിട്ടുള്ള തിലക്, മദ്രാസിലെ മർമ്മ-അടി റിസേർച്ച് മാർഷ്യൽ ആർട്സ് അക്കാദമിയുടെ സ്ഥാപകനും മദ്രാസിലെ തന്നെ ദി ബോധിധർമ്മ മാർഷ്യൽ ആർട്സ് അക്കാദമിയുടെ എക്സി. മെമ്പറുമാണ്; ആയോധനകലകൾ ഭാരതത്തിൽ മിക്കവാറുമെല്ലാപ്രദേശങ്ങളിലും വ്യത്യസ്തരൂപങ്ങളിൽ നിലനില്ക്കുന്നുണ്ടെന്നും ചിലതൊക്കെയിതിനകം കുററിയററുപോയിരിക്കുന്നുവെന്നും പ്രാചീന ഭാരതമാണ് ആയോധനവിദ്യയുടെ ഈററില്ലമെന്നും വിശ്വസിക്കുന്ന ഇദ്ദേഹം പ്രസ്തുത കലയുടെ പുനരുദ്ധാരണത്തിനുവേണ്ടി സജീവമായി പ്രവർത്തിച്ചുവരികയായിരുന്നു. അതുകൊണ്ട് ബി. ബി. സിയിൽ നിന്നുള്ള അന്വേഷണം അദ്ദേഹത്തിന് നമ്മുടെ ആയോധന സമ്പ്രദായങ്ങളുടെ മഹത്വം ലോകത്തിനു മനസ്സിലാക്കിക്കൊടുക്കാനുള്ള ഒരപൂർവ്വഅവസരമാണ് പ്രദാനം ചെയ്തതു്. ഇന്ത്യൻ ആയോധന കലകളുടെ കൂട്ടത്തിൽ ഏററവും പ്രാചീനവും അഗ്രിമസ്ഥാനമർഹിക്കുന്നതുമായ കേരളത്തിൻെറ കളരിപ്പയററിന് ബി. ബി. സി. ഫിലിമിൽ കടന്നുകൂടാനുള്ള സുവർണ്ണാവസരം കൈവന്നതങ്ങനെയാണ്.

നാഗർകോവിൽ, തിരുവനന്തപുരം, കോട്ടയം, കടുത്തുരുത്തി എന്നിവിടങ്ങളിൽ വച്ചായിരുന്നു ഷൂട്ടിങ്. കടുത്തുരുത്തി സി. വി. എൻ. കളരിയിൽ വച്ചു നടത്തിയ ചിത്രീകരണം ക്രൗച്ചിന് എന്തെന്നില്ലാത്ത സന്തോഷമുളവാക്കി. കേരളം വിട്ടതിനുശേഷം അദ്ദേഹം വാസുഗുരുക്കൾക്കെഴുതിയ ഒരു കത്തിൽ ഉത്കൃഷ്ടവും രാഷ്ട്രാന്തരീയ നിലവാരം പുലർത്തുന്നതുമായ കളരിപ്പയററ് ഫിലിമിലാക്കുവാൻ കഴിഞ്ഞതിലുള്ള ചാരിതാർത്ഥ്യം പ്രകടിപ്പിക്കുകയുണ്ടായി. തെക്കേ ഇന്ത്യ ആയോധന കലയുടെ ജന്മഭൂമിയാണെന്ന വസ്തുത അദ്ദേഹം ആവർത്തിച്ചു പറഞ്ഞു 'ഹിന്ദു' പത്രത്തിൻെറ ലേഖകനുമായി നടത്തിയ ഒരു അഭിമുഖസംഭാഷണത്തിലും (ഹിന്ദു,

ഫെബ്രുവരി 27-1982) ലോകയുദ്ധകലകൾക്ക് ഇന്ത്യ നൽകിയ സംഭാവനകളെപ്പററി ശ്ലാഘിച്ചുസംസാരിക്കുകയുണ്ടായി. ആദ്യമായിഇന്ത്യയിൽനിന്ന് അവ ചൈനയിലേക്കു കടന്നു. ജപ്പാനിലെയും ഫിലിപ്പൈൻസിലെയും പയററുമുറകൾ ചൈനീസ് പാരമ്പര്യത്തിൽ നിന്നുരുത്തിരിഞ്ഞവയാണ്. അങ്ങനെ അവയും ഭാരതീയ ആയോധനസമ്പ്രദായത്തിൻെറ പില്ക്കാല വികാസങ്ങളാകുന്നു. ഇന്ത്യൻ യുദ്ധകലകൾ ചൈനക്കാരുടെയും ജപ്പാൻകാരുടെയും കൈകളിലൂടെ കടന്നുപോയപ്പോൾ അവയ്ക്കു സംഭവിച്ച രൂപപരിണാമം അത്യന്തം വിസ്മയമുളവാക്കുന്നതാണ്. '83 ജനവരിയിൽ യൂറോപ്പിലും അമേരിക്കയിലുമൊക്കെയുള്ള ടെലിവിഷനിൽ ഏഷ്യയിലെ മററ് ആയോധനകലകളോടൊപ്പം കളരിപ്പയററും പ്രത്യക്ഷപ്പെട്ടപ്പോൾ മാത്രമാവും ഇങ്ങനെയൊരു വീരകലയുടെ നാടാണ് നമ്മുടെ കേരളമെന്നു ലോകമറിയുക.

## ഇന്ത്യയിലെ ആയോധനകല: അല്പം ചരിത്രം

ആയോധനകലകൾക്ക് മനുഷ്യനോളം തന്നെ പഴക്കമുണ്ട്. അവ എവിടെ എങ്ങനെ എപ്പോൾ സമാരംഭിച്ചു എന്ന് തീർത്തു പറയാവതല്ല. വന്യമൃഗങ്ങളിൽ നിന്നും എതിരാളികളിൽ നിന്നും സ്വയംരക്ഷിക്കാനുള്ള ഒരുപാധിയായിട്ടായിരിക്കാം ഇതാരംഭിച്ചിരിക്കുക. ഭാരതത്തിൽ യജ്ജുർവേദത്തിൻെറ ഉപവേദമായ ധനുർവേദമത്രേ ആയുധവിദ്യയുടെ മൂലഗ്രന്ഥം. ഭഗവാൻ സദാശിവൻ ആദിയിൽ ഈ വിദ്യയെ പരശുരാമന് ഉപദേശിച്ചു എന്നു കാണുന്നു. അഭ്യാസത്തിനു ദീക്ഷ, അഭിഷേകം, ധനുസ്സിൻെറ (ഇതിൽ എല്ലാ ആയുധങ്ങളും ഉൾപ്പെടും.) ലക്ഷണം എന്നിവയെ പരാമർശിക്കുന്ന ദീക്ഷാപാദം; ആയുധവിശേഷം, ആചാര്യലക്ഷണം തുടങ്ങിയവയുൾപ്പെട്ട സംഗ്രഹപാദം; അഭ്യാസക്രമം, മന്ത്രം, ദേവത എന്നിവയുടെ സിദ്ധി സമ്പാദിക്കാനുള്ള നിയമങ്ങളുൾക്കൊള്ളുന്ന സിദ്ധിപാദം; മേൽപ്രകാരം കൈവന്ന അസ്ത്രവിശേഷങ്ങളുടെ പ്രയോഗത്തെ വിശദീകരിക്കുന്ന പ്രയോഗപാദം എന്നിങ്ങനെ നാലുപാദങ്ങളായി ഈ ഗ്രന്ഥത്തെ വിഭജിച്ചിരിക്കുന്നു. ധനുർവേദസംഹിതയിലും യുക്തികല്പതരുവിലും അഗ്നിപുരാണത്തിലും ശുക്രനീതിയിലും ആയോധനകലകളെക്കുറിച്ചു പരാമർശമുണ്ട്.

ബ്രാഹ്മണായ ധനുർദ്ദേയം
ഖഡ്ഗം വൈ ക്ഷത്രിയായച
വൈശ്യായ ദാപയേൽ കുന്തം
ഗദാം ശൂദ്രായ ദാപയേൽ—

എന്ന പ്രമാണമനുസരിച്ച് ബ്രാഹ്മണനു ധനുസ്സും ക്ഷത്രിയന് വാളും വൈശ്യന് കുന്തവും ശൂദ്രന് ഗദയും കൊടുക്കാം എന്നുപദേശിക്കുന്നുണ്ട്. എല്ലാ ജാതിക്കും ആയുധാഭ്യാസമാകാമെന്ന് പൂർവ്വകാലത്തുതന്നെ നിശ്ചയിച്ചിരിക്കുന്നു.

ഉത്തമം, മദ്ധ്യമം, അധമം, അധമാധമം എന്നിങ്ങനെ യുദ്ധത്തെ നാലുതരത്തിൽ ശുക്രനീതിയിൽ തരംതിരിച്ചിരിക്കുന്നു; മുക്തം, അമുക്തം, മുക്താമുക്തം എന്നു മൂന്നുവിധത്തിൽ ആയുധങ്ങളെയും. കൈയിൽനിന്നു വിട്ടുപോകുന്ന ആയുധങ്ങളായ അമ്പ്, ചക്രം, കവണി, ഏറുകത്തി, ഏറുകുന്തം മുതലായവയുൾപ്പെടുന്ന 'മുക്ത'ത്തെ സംബന്ധിച്ചുള്ള ആക്രമണരീതികളും വായ്ത്താരിയും ഏതാണ്ട് പൂർണ്ണമായും നഷ്ടമായിക്കഴിഞ്ഞിരിക്കുന്നു. വിടുകയും വീണ്ടെടുക്കുകയും ചെയ്യാവുന്ന ചാട്ടുളി, കയർ, ചരടുകത്തി എന്നിവയൊക്കെ ഉൾപ്പെട്ട മുക്താമുക്തത്തിൻെറ ഗതിയും ഇതുതന്നെ. കൈയിൽത്തന്നെ ഇരിക്കുന്ന ആയുധങ്ങളായ വാൾ, കഠാര, കുന്തം എന്നിവ അമുക്തം. ഇന്നു പ്രചാരത്തിലേറെയുള്ളതും അമുക്തമാണ്.

അഗ്നിപുരാണത്തിൽ യന്ത്രമുക്തം, പാണിമുക്തം, മുക്തസന്ധാരിതം, ആമുക്തം, ബാഹുയുദ്ധം എന്നിങ്ങനെ അഞ്ചു രീതിയിലുള്ള യുദ്ധത്തെപ്പററി പരാമർശിച്ചു കാണുന്നു. എല്ലാററിനുംകൂടി മായായുദ്ധം, ഋജുയുദ്ധം എന്നിങ്ങനെ രണ്ടു വകഭേദങ്ങളും.

ഇവ കൂടാതെ ആയോധനവിദ്യയെപ്പററി കൂലങ്കഷമായി പരിചിന്തനം ചെയ്തിട്ടുള്ള മററനവധി അമൂല്യഗ്രന്ഥങ്ങളുമുണ്ടാവാം. ചിലതൊക്കെ നശിച്ചുപോവുകയോ ഇന്നേവരെ കണ്ടെടുക്കപ്പെടാതെ അവശേഷിക്കപ്പെടുകയോ ചെയ്യുന്നു. കേരളത്തിലെ കളരിപ്പയററിനെക്കുറിച്ചും ഇതുതന്നെ പറയാം. ആധികാരികമായ ചരിത്രരേഖകൾ ഒന്നുംതന്നെ ലഭ്യമല്ല. ഗുരുനാഥനിൽ നിന്ന് വായ്മൊഴിയായിമാത്രം പകർത്തപ്പെടുന്നവസ്തു് കാലാന്തരത്തിൽ നിലനിൽപ്പു കമ്മിയാവുമല്ലോ. അപൂർവ്വം ചിലരുടെ കൈയിൽ താളിയോലഗ്രന്ഥങ്ങളും അപൂർണ്ണമായ കൈയെഴുത്തു പ്രതികളും ഇല്ലാതില്ല. എന്നാൽ വളരെ പ്രാചീനവും സമഗ്രമായ അറിവു നൽകുന്നവയുമായ പല താളിയോലകളും അപൂർവ്വരേഖകളും ഇനിയും കണ്ടെടുക്കപ്പെടേണ്ടതായിട്ടാണിരിക്കുന്നതു്.

## കളരിപ്പയററും വടക്കൻപാട്ടുകളും

'കളരി'ക്ക് ആയുധാഭ്യാസത്തിനുള്ള ശാല, അഭ്യാസഗൃഹം, എഴുത്തുപള്ളി, കുടുംബദേവതയേയും മററും പ്രതിഷ്ഠിച്ചിട്ടുള്ള ക്ഷേത്രം എന്നൊക്കെയും 'കളരിപ്പയററി'ന് കളരിയിൽ അഭ്യസിക്കുന്ന മെയ്‌വഴക്കവും യുദ്ധപരിശീലനവും എന്നുമാണ് ശബ്ദതാരാവലിയിൽ അർത്ഥം നൽകിയിരിക്കുന്നതു്.


കത്തിപ്പയററിലെ കത്തിക്കൈ കുടുക്കിമലർത്തി

നാടുകളും നാടുവാഴികളും ദേശവാഴികളും പുലർന്നിരുന്ന പഴയകാലം. അവരുടെയും നാടിൻെറയും സംരക്ഷണത്തിനുവേണ്ടി യോദ്ധാക്കളെ പരിശീലിപ്പിച്ചെടുക്കാനായി തയ്യാറാക്കിയ ഒരഭ്യാസമുറയാണിതു്. ഒരു കാലത്തു് ഉത്തരകേരളത്തിലെ രണപരമായ പല തീരുമാനങ്ങളിലും കളരിപ്പയററ് നിർണ്ണായകമായ പങ്കു വഹിച്ചിരുന്നതായി തെളിവുണ്ട്. നാടിനേയും വ്യക്തികളേയും ബാധിക്കുന്ന പല പ്രശ്നങ്ങളുടേയും അവസാന തീരുമാനം അങ്കത്തട്ടുകളിലും കളരികളിലും വച്ചായിരുന്നു. മദ്ധ്യകാലത്തെ മലബാറിൽ അങ്കം വളരെ സാധാരണയായിരുന്നു. ആരോമൽ ചേകവരുടെ അച്ഛൻ 41 അങ്കങ്ങളിലും അരിങ്ങോടർ ഏഴും തച്ചോളി ഒതേനൻ 64 അങ്കങ്ങളിലും (32 വയസ്സിനിടയിൽ) പങ്കെടുത്തു വിജയിച്ചതായി വടക്കൻ പാട്ടുകളിൽ പരാമർശമുണ്ട്. ലിംഗഭേദമെന്യേ യുദ്ധപരിശീലനം മദ്ധ്യകാല മലബാറിൽ നിലവിലുണ്ടായിരുന്നു. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഏഴുവയസ്സുമുതൽ കളരികളിൽ പരിശീലനം നൽകിയിരുന്നു. കടത്തനാട്ടിലെ പുത്തൂരം തറവാടിന് 18 കളരികളുണ്ടായിരുന്നു. കോലത്തുനാട്ടിലെ അരിങ്ങോടർക്കും ചന്തുവിനും 18 കളരികളുണ്ടായിരുന്നതായും ഒതേനൻെറ കാലത്തെ പ്രശസ്ത ഗുരുവായിരുന്ന മതിലൂർ ഗുരുക്കൾക്ക് പതിനായിരത്തിലധികം ശിഷ്യന്മാരുണ്ടായിരുന്നതായും സൂചനകളുണ്ട്, വടക്കൻപാട്ടുകളിൽ.

ക്രിസ്തുവർഷം 11-ാംശതകത്തിൽ ഉണ്ടായ ചോള—ചേര യുദ്ധത്തിൻെറ കാലം. കേരളത്തിൽ അന്നാണത്രേ ആയുധപരിശീലനം നിർബ്ബന്ധിതമാക്കിയതു്. അക്കാലത്തുതന്നെയാണ് കളരികൾ എല്ലായിടത്തും നിർമ്മിച്ചുതുടങ്ങിയതെന്നു പറയപ്പെടുന്നു. 'കേരളോൽപ്പത്തി' എന്ന ഗ്രന്ഥം കളരിപ്പയററിന് ആര്യന്മാരുടെ കാലത്തോളം പഴക്കമുള്ളതായി അവകാശപ്പെടുന്നു. ശരിയായ ചരിത്രം ഇല്ലെന്നിരിക്കേ ചിലർ ഇന്നത്തെ കളരിസമ്പ്രദായം പന്ത്രണ്ടും പതിന്നാലും നൂററാണ്ടിനിടയിലാണ് ഉണ്ടായതെന്നും പറയുന്നു; ആ ശതകങ്ങളിൽ കളരികൾ യുദ്ധപരിശീലനത്തിൻെറ വിദ്യാലയങ്ങളായിരുന്നുവെന്നും.

വടക്കൻപാട്ടുകളിൽ കളരിയെപ്പററി, കേരളോല്പത്തിയുമായി ബന്ധപ്പെടുത്തി ഒരു ഐതിഹ്യംതന്നെയുണ്ട്.

''കന്യാകുമാരി—ഗോകർണ്ണം നാട്ടിൽ പരശുരാമൻ നൂററുപത്താറുകാതം ഭൂമി തീർത്തു. ഭൂമിയിളക്കം തീരാഞ്ഞ് നൂറെറട്ടു പ്രതിഷ്ഠയുണ്ടാക്കി. അതുകൊണ്ടും ഇളക്കം മാറാഞ്ഞു് കനകം പൊടിച്ചു വിതറി. എന്നിട്ടും ഇളക്കം മാറാഞ്ഞിട്ട് ഭൂമി കുഴിച്ച് കനകം വച്ചു. പിന്നെയും ഇളക്കം മാറാഞ്ഞാറേ നാല്പത്തിരണ്ട് കളരി തീർത്തു് പരദേശത്തുനിന്നു ബ്രാഹ്മണരെക്കൊണ്ടുവന്ന് യാഗാദികർമ്മം കഴിപ്പിച്ചു. ആഢ്യരെക്കൊണ്ടു ബലിപൂജയും ചെയ്യിച്ചു. പൊന്നുംഗണപതിയെ കന്നിമൂലയ്ക്കൽ കുടിവച്ചു. അന്തിമാകാളനെന്ന അന്തവരാനെ ധനുഷ്കോടിക്കലും കുടിവച്ചു. ഭദ്രകാളിയെന്ന ഭഗവതിയെ മിഥുനക്കോടിയിൽ കുടിവച്ചു. അങ്ങനെയുള്ള പരദേവതകളെ കളരികളൊക്കെയും കുടിവച്ചു. ഭൂമിയിളക്കവുംമാറി.'' കേരളഭൂമിയുടെ ഇളക്കംമാററിയ നാല്പത്തിരണ്ടു കളരിപ്പാട്ടിൽ അങ്കക്കളരി, ചെറുകളരി, തൊടുവോർകളരി, തൊടുകളരി എന്നിങ്ങനെ നാലുകളരിക്കും ആശായ്‌മസ്ഥാനം പുത്തൂരം ചേകോന്മാരുടെ പൂർവ്വികർക്കായിരുന്നുവെന്നാണ് കഥ.

പ്രജാപതിനാട്ടിലെ കുറുങ്ങാട്ടിടം തറവാടിൻെറ അനന്തരാവകാശത്തെച്ചൊല്ലി ഉണ്ണിക്കോനാരും ഉണ്ണിക്കണ്ടനാരുമായുള്ള വഴക്ക് ഒരു അങ്കത്തോളമെത്തുകയും ഉണ്ണിക്കണ്ടനാർ തനിക്കുവേണ്ടി അങ്കം വെട്ടാൻ അരിങ്ങോടരേയും ഉണ്ണിക്കോനാർ പുത്തൂരം വീട്ടിലെ ആരോമൽ ചേകവരെയും കണ്ടെത്തുകയും ചെയ്യുന്നു. ആരോമൽ അങ്കംവെട്ടാൻ സമ്മതിക്കുന്നതോടെ, ഉണ്ണിക്കോനാർ മുറപ്രകാരം അങ്കക്കിഴി നൽകേണ്ടതുണ്ട്. എന്നാൽ ആരോമൽ എത്രയപേക്ഷിച്ചിട്ടും മകനെ യുദ്ധത്തിനയയ്ക്കുന്നതിനുള്ള വൈമുഖ്യം കാരണം അയാളുടെ അച്ഛനോ അമ്മയോ അങ്കക്കിഴി വാങ്ങാൻ തയ്യാറാവുന്നില്ല. അനുജൻ കുഞ്ഞിക്കണ്ണനും ആ അഭ്യർത്ഥന നിരസിക്കുമ്പോൾ ഒരു ചേകവരുടെ കർത്തവ്യത്തെപ്പററി ആരോമൽ അനുജനു പറഞ്ഞുകൊടുക്കുന്നു.

ചേരമാൻ പെരുമാൾ ഓലയെഴുതി അയച്ചതനുസരിച്ച് ഈഴവത്തെ രാജാവ് മലയാളത്തിലേക്ക് ഏഴു ചെപ്പുകുടവും കൊടുത്തു് 'എഴുവർ ചേകോരെ' അയച്ചു. അവർ, കുലകൂടസ്ഥനായ കുലവിരുതെന്ന ചേകവരും കൂട്ടരും, വെള്ളിയോടത്തിൽ വന്നിറങ്ങി പെരുമാളുടെ തൃക്കാൽ കണ്ടു തൊഴുതു് തിരുമുഖം നേരിട്ടു ബോധിപ്പിച്ചു. പെരുമാളോ, ചേകവന്മാർക്ക് നെററിപ്പട്ടവും നെറുകേൽപ്പൂവും പകൽവിളക്കും പാവാടയും കുത്തുവിളക്കും പന്തക്കുഴയും ഏഴുകുടയും നാലു തോരണങ്ങളും പൊന്നും പല്ലക്കും ഇരിപ്പും നടപ്പും ആർപ്പും വിളിയും പഞ്ചവാദ്യവും നടവെടിയും കെട്ടുമാറാപ്പും എണ്ണക്കുററിയും തണ്ടായ്മസ്ഥാനവും താഴ്‌വാഴ്ചയും വീട്ടായ്മസ്ഥാനവും കെട്ടും കിഴിയും അങ്കത്തട്ടും ചേകോൻ പദവിയും കൽപ്പിച്ചനുവദിച്ചു.

മലയാളത്തിൽ പയററുമുറ നിലവിലില്ലാതിരുന്ന കാലത്താണത്രെ ഈഴവത്തെ രാജാവ് ചേരമാൻ പെരുമാൾക്ക് ചേകോന്മാരെ അയച്ചുകൊടുത്തതു്. കളരിവിദ്യയുടെ 'മുതലാശാന്മാർ' തങ്ങളാണെന്ന് ഈ ഐതിഹ്യത്തിലൂടെ ചേകോന്മാർ അവകാശപ്പെടുന്നതായി തോന്നുന്നുണ്ടെന്നും 'നാലു കളരിയും നമുക്കുള്ളതു്' എന്ന ആരോമൽ ചേകവരുടെ പ്രസ്താവം ഇതിനെ പിന്താങ്ങുന്നുണ്ടെന്നും എം. ആർ. രാഘവവർമ്മ അഭിപ്രായപ്പെടുന്നു. വഴക്കുകളിൽ താന്താങ്ങളുടെ ചോര വീഴ്ത്താൻ തയ്യാറില്ലാത്ത മേലാളന്മാരുടെ 'കൂലിച്ചേകോന്മാർ' ആയിരുന്ന ചേകോന്മാരുടേതാണ് നമുക്കു കിട്ടുന്ന ചിത്രമെന്നും, ''ചേകോന്മാരായി ജനിച്ചുപോയാൽ വാൾക്കണയിൽ ചോറല്ലോ ചേകോന്മാർക്കു്, അങ്കം പിടിക്കാതിരുന്നൂടാ, അങ്കം പിടിച്ചാലേ ചേകോനാവൂ, നേരിട്ടു വെട്ടിമരിച്ചതെങ്കിൽ നാട്ടേക്കു നല്ലൊരു മാനംതന്നെ,'' എന്നൊക്കെയുള്ള തത്ത്വശാസ്ത്രങ്ങൾ, ചേകോന്മാരെ വിളിച്ചാൽ വിളിപ്പുറത്തു കിട്ടത്തക്കവിധം ഒരുക്കിനിറുത്താനുള്ള വിദ്യയായിരുന്നുവെന്നും ഉപരിവർഗ്ഗത്തിനുവേണ്ടി വേർപ്പൊഴുക്കുകയും ചോരചിന്തുകയും ചെയ്ത അടിയാളൻെറ ഗതികേടാണ് ചേകോന്മാർക്കും അനുഭവിക്കേണ്ടിവന്നതെന്നും അദ്ദേഹം പറയുന്നു. അങ്കംപിടി

(ശേഷം 50-ാം പേജിൽ)


കളരിയിലെ തിരുമ്മ്

**നോവലെററ്**

## ഷ്ടികാരം

### ഒന്നു്



**താ**ലൂക്കാപ്പീസ്സിൽ ആളൊഴിയുകയാണ്. മിക്ക സെക്ഷനിലേയും ക്ലാർക്കമാർ സ്വന്തം മേശവലിപ്പ് പൂട്ടി പുറത്തിറങ്ങി. റെവന്യൂ ഇൻസ്പെക്ടർ ഭാഗ്യനാഥൻ അപ്പോഴും തൻെറ മേശക്കു മുമ്പിൽ ഫയലുകൾ നിവർത്തിവച്ചിരിക്കുകയാണ് തൊട്ടടുത്തിരിക്കുന്ന ശാന്താദേവി സ്റ്റീലിൻെറ ടിഫിൻ പാത്രവുമെടുത്തു് പോട്ടെയെന്നു ചോദിച്ചുകൊണ്ടു് പടിയിറങ്ങി. ഭാഗ്യനാഥൻ അതു കേട്ടെങ്കിലും തലയുയർത്തിയില്ല. അയാളുടെ ശ്രദ്ധ മുഴുവനും ഫയലിലായിരുന്നു.

ഭാഗ്യനാഥൻെറ ജോലി ഭാരിച്ചതാണ്. പ്രഭാതം തുടങ്ങി പ്രഭാതം വരെ ഇരുന്നാലും ഒരു റെവന്യൂ ഇൻസ്പെക്ടർക്കും അന്നന്നത്തെ ജോലി മുഴുമിക്കുവാൻ സാധിക്കുകയില്ല. ചില സെക്ഷനിലെ ക്ലാർക്കമാർ വളരെ ഫ്രീയാണ്. അവർ സൊള്ളു പറഞ്ഞും സിനിമാ മാസിക വായിച്ചും ചായകുടിച്ചും സിഗററു വലിച്ചും സമയം പോക്കുന്നു. ജോലികൾ എങ്ങനെ ഭാഗിച്ചുകൊടുക്കണമെന്നതു് മേലാളുന്മാർക്കറിയില്ല.

ഭാഗ്യനാഥൻ ഒരു ചാർമിനാറിനു് തീ കൊളുത്തി. ഒരു പുക വിട്ടപ്പോഴേക്കും ചുമയ്ക്കുവാൻ തുടങ്ങി. ഒരു പായ്ക്കററ് വിൽസ് ഫിൽറററർ വാങ്ങണമെന്നാശിച്ചതാണ് മാസാവസാനം ആരുടെ കൈയിലാണു കാശുകാണുക. അല്ലെങ്കിൽ കൈക്കൂലി വാങ്ങണം. ഭാഗ്യനാഥൻെറ കൈകൾ പരിശുദ്ധമാണ്. ഇന്നേവരെ ആ കൈകൾ കമഴ്ന്നതല്ലാതെ മലർന്നിട്ടില്ല അതുകൊണ്ടു് ഭാഗ്യനാഥൻെറ പോക്കററ് വളരെവേഗം കാലിയാവുന്നു.

ചുമയ്ക്കുന്നുണ്ടെങ്കിലും ഒന്നുരണ്ടു പുക കൂടിയെടുത്തുകൊണ്ടു് ചാർമിനാറിൻെറ കുററി അയാൾ ജനലിലൂടെ പുറത്തേക്കെറിഞ്ഞു. രണ്ടു കേസുകൾ കൂടി തീർക്കുവാനുണ്ടു്. ഒന്നു് ഒരു ഗൺ ലൈസൻസിൻെറ വെരിഫിക്കേഷൻ റിപ്പോർട്ടാണ്. നഗരത്തിലെ സമ്പന്നനായ ഒരു ഹോട്ടലുടമ ആത്മരക്ഷയ്ക്കായി ഒരു റിവോൾവറിനു് അപേക്ഷിച്ചിരിക്കുകയാണ്. ആയുധം അനുവദിച്ചുകൊടുത്താൽ അദ്ദേഹം സഹജീവികളെ അനാവശ്യമായി വെടിവച്ചു വീഴ്ത്തി ആയുധം ദുരുപയോഗപ്പെടുത്തുകയില്ല എന്നു് റിപ്പോർട്ടെഴുതണം. മറിച്ചാണ് എഴുതേണ്ടതു്. ഹോട്ടലുടമ മദ്യപാനിയും വിഷയാസക്തനുമാണ്. എന്നാൽ മറിച്ചെഴുതിയതുകൊണ്ടു് ഫലമില്ല. വീണ്ടും അതു് മാററിമറിച്ചെഴുതേണ്ടിവരും. രണ്ടാമത്തേതു് ഒരു അക്വിസിഷൻ പ്രശ്നമാണ്. ഗ്രാമപ്രദേശത്തുള്ള ഒരു ധനികൻെറ രണ്ടേക്കർ തെങ്ങിൻതോപ്പിലൂടെ കനാൽ വെട്ടിപ്പോവുകയാണ്. കഴിക്കുറുകളെക്കുറിച്ചു് മോടിയോടെ എഴുതണമെന്നു് മേലാളൻ വിളിച്ചുപറഞ്ഞിട്ടുമുണ്ടു്.

രണ്ടു റിപ്പോർട്ടും എഴുതി ശരിയാക്കിത്തീരുമ്പോഴേക്കും മണി ആറ്. അയാൾ ധൃതിപിടിച്ചു മേശവലിപ്പ് പൂട്ടി പുറത്തിറങ്ങി. കാൻറീനിൻെറ മുന്നിലെത്തിയപ്പോൾ ഒരു കാപ്പി കുടിക്കണമെന്നു തോന്നി. മസാല ദോശയുടെ മണവും കാററിലൂടെ. കാൻറീനിൽ കയറിയാൽ പാർവ്വതി പോകും. പിന്നെ ബസ്സില്ല. നടക്കാൻ മുട്ടു വേദനിക്കുന്നു. ഓട്ടോ റിക്ഷയ്ക്കു് ഒമ്പതുറുപ്പിക കൊടുക്കണം.

ഭാഗ്യനാഥനെ കാത്തു് പാർവ്വതി സ്റ്റാൻഡിൽ അയവിറക്കി നിൽക്കുന്നുണ്ടു്. സീററ് കിട്ടിയപ്പോൾ ആശ്വാസമായി.

സന്ധ്യയായതിനാൽ സ്ററാൻഡിൽ നല്ല തിരക്കായിരുന്നു. ചൂടും പൊടിയും വിയർപ്പും ശബ്ദവും ഭാഗ്യനാഥനെ വീർപ്പുമുട്ടിച്ചു. ഭാഗ്യനാഥൻ നന്നേ ക്ഷീണിച്ചിരുന്നു. കഴിഞ്ഞ രണ്ടുദിവസം യാത്രയായിരുന്നു. റിസർവേഷനില്ലാതെ തിരുവനന്തപുരത്തു പോയി തിരിച്ചു വന്നു. അയാളെ ഉദുമയിലേക്കു് സ്ഥലം മാററിയിരിക്കുകയാണ്. അസമയത്തുള്ള ഈ മാററൽ ഭാഗ്യനാഥനെ തകർത്തുകളയും. എങ്ങനെയെങ്കിലും ഈ ഓർഡർ ഒന്നു റദ്ദാക്കിക്കിട്ടാനാണ് അയാൾ ശ്രമിക്കുന്നതു്. ബുദ്ധിമുട്ടിയ ഈ സമയത്തു് അയാളെ സഹായിക്കാൻ ആരുമില്ല. അല്ലെങ്കിൽത്തന്നെ ഭാഗ്യനാഥനു് സുഹൃത്തുക്കൾ വളരെക്കുറവാണ്. വളരെക്കുറവെന്നല്ല, ഇല്ല എന്നുതന്നെ പറയാം. മാത്രമല്ല, അയാൾ ഒരു യൂണിയനിലും ചേർന്നിരുന്നില്ല. ഒരു രാഷ്ട്രീയപ്പാർട്ടിയുമായും അയാൾക്കു ബന്ധവുമില്ല. ഒററപ്പെട്ട ഈ മനുഷ്യൻ ഈ കാലഘട്ടത്തിൽ ഒരു ഹതഭാഗ്യൻ തന്നെയാണ്.

പാർവ്വതി ഓടിത്തുടങ്ങിയതു് ഭാഗ്യനാഥൻ അറിഞ്ഞില്ല. ഗ്രാമത്തിലൂടെ അവൾ പായുകയാണ്. അയാൾ പുറത്തേക്കു നോക്കി. നേരം ഇരുട്ടിത്തുടങ്ങി. വയലിനക്കരെയുള്ള വീടുകളിൽ വിളക്കുകൾ തെളിഞ്ഞു. വയലിലെ നിശ്ചലമായ വെള്ളത്തിൽ വിളക്കുകളുടെ പ്രകാശം പാതാളത്തിലേക്കു നീണ്ടുപോവുകയാണ്.

ബസ്സിറങ്ങിയപ്പോൾ ഭാഗ്യനാഥൻ വീട്ടിലേക്കു് ഓടുകയാണു ചെയ്തതു്. എത്രയും വേഗത്തിൽ കുളിച്ചു് എന്തെങ്കിലും അകത്താക്കി കട്ടിലിൽ വീഴണം.

വീട്ടിലെത്തിയപ്പോഴാണ് രസം. വീട്ടിൽ ചെറിയ ആൾക്കൂട്ടം. അയൽവക്കത്തെ സ്ത്രീകളാണ്. ഇളയമകൻെറ നിലവിളിയും ഭാര്യയുടെ ശാപവാക്കുകളും ഭാഗ്യനാഥനെ എതിരേററു.

ഇളയമകൻ വീണുപൊട്ടിയിരിക്കുന്നു. നെററിയിലാണ് മുറിവ്. വലിയ തുണികൊണ്ടു് തല വരിഞ്ഞുകെട്ടിയിട്ടുണ്ടു്. തുണിയുടെ പുറത്തു് ചോരയുടെ ഒരു മേപ് വലുതായിക്കൊണ്ടിരിക്കുകയാണ്.

ഭാഗ്യനാഥൻ തുണിപൊക്കി മുറിവു നോക്കി. വലിയ മുറിവ്. മൂന്നിഞ്ചെങ്കിലുംകാണും. ചോര കുടുകുടാ ഒഴുകുന്നു. തുന്നാതെ രക്ഷയില്ല.

"എവിടെയായിരുന്നു. വീട്ടും കുട്ടികളുമുണ്ടെന്ന ഒരു വിചാരമുണ്ടോ? ഏതെങ്കിലും വായനശാലയിൽ കേറിയിരുന്നതായിരിക്കും." ഭാര്യയുടെ കൊച്ചുവാചകങ്ങൾ പതിവുപോലെ ഉയരുകയാണ്. അതുയരട്ടേ. പക്ഷേ, കുളിക്കാതെവയ്യ. എന്നിട്ടു് ഡോക്ടറുടെ അടുത്തേക്കു പോകാം.

ഭാഗ്യനാഥൻ ഭാര്യയോടു പറഞ്ഞു:

"ഞാൻ മേലൊന്നുകഴുകി ഇതാ എത്തിപ്പോയി. നീ വേഗം ചായയുണ്ടാക്കു്."

ഭാര്യ സ്റ്റൗ കത്തിക്കാൻ തുടങ്ങിയപ്പോൾ ഭാഗ്യനാഥൻ സോപ്പും തോർത്തുമെടുത്തു് കുളക്കടവിലേക്കു നടന്നു.

ഡോക്ടറുടെ അടുത്തേക്കു പോകുമ്പോൾ പണമുണ്ടാക്കേണ്ട കാര്യം ഓർക്കുകയായിരുന്നു അയാൾ. അമ്പതുറുപ്പികയെങ്കിലും കരുതണം. ആരോടാണ് ഈ രാത്രി കടം ചോദിക്കുക. മോളുടെ കഴുത്തിലെ ചെയിൻ പണയംവച്ചു് പത്മനാഭൻ മുതലാളിയോടുതന്നെ അമ്പതുറുപ്പിക വാങ്ങാം. ശേഷിച്ച അവസാനത്തെ ആ ആഭരണവും അയാളുടെ വലിപ്പിൽത്തന്നെ കിടക്കട്ടേ.



പുനത്തിൽ കുഞ്ഞബ്ദുള്ള

കാടുപിടിച്ചുകിടക്കുന്ന കണ്ടത്തിലൂടെ അയാൾ നടന്നു. ഒരു തവള കാലിന്നടിയിൽപ്പെട്ടു. ഒരു കരച്ചിലോടെ മൂത്രം തെറിപ്പിച്ചുകൊണ്ടു് അതു പുറത്തേക്കു ചാടി. മണ്ണട്ടകളും പച്ചിലപ്പാമ്പുകളും ചുററും കരയുകയാണ്.

ഭാഗ്യനാഥൻ കുളത്തിലിറങ്ങി. തണുത്തവെള്ളം കാലിൽ തട്ടിയപ്പോൾ നേരിയ സുഖം. അയാൾ അരയോളം ഇറങ്ങിനിന്നു. ദേഹമാസകലം ഒന്നു തണുത്തു. വലതുകൈ മൂർദ്ധാവിൽ വച്ചു് ഇടതുകൈകൊണ്ടു് മൂക്കിൽ പൊത്തി ഭാഗ്യനാഥൻ നന്നായൊന്നു മുങ്ങി.

മുങ്ങിയതുമാത്രം ഓർമ്മയുണ്ടു്.

### (രണ്ടു്)

മുങ്ങി എഴുന്നേററപ്പോൾ അത്യന്തം അദ്ഭുതകരമായ ഒരു കാഴ്ചയാണ് അയാൾ കണ്ടതു്. നെററി വീണു പൊട്ടിയ മകനെ കോലായയിൽ നിറുത്തി സോപ്പും തോർത്തുമെടുത്തു് കുളക്കടവിൽ വന്നു് കുളത്തിലിറങ്ങി മുങ്ങിയ ഭാഗ്യനാഥൻ അന്തംവിട്ടുനിന്നുപോയി.

സോപ്പില്ല, തോർത്തില്ല, കുളക്കടവില്ല.

പകരം ഇളം ചൂടുള്ള നേരിയ നീർനാമ്പുകൾ ശീൽക്കാരത്തോടെ താഴോട്ടു വീഴുന്നു. ഒരു ഷവറിനു് ചുവട്ടിലാണ് അയാൾ നിൽക്കുന്നതു്. സർവ്വത്ര സുഗന്ധം. മനോഹരമായ ഒരു കുളിമുറി. നിലത്തും ചുമരിലും ടൈൽസ് വിരിച്ചിരിക്കുന്നു. ടൈൽസിന്മേൽ നീല നിറത്തിലുള്ള രേഖാചിത്രങ്ങൾ. ഇടതുഭാഗത്തു് തൂവെള്ള നിറമുള്ള യൂറോപ്യൻ ക്ലോസററ്. പിന്നിൽ പ്ലാസ്റ്റിക് കർട്ടൻ. തൂക്കിയിട്ട ബാത്ത് ടബ്ബ്. അല്പം മാറി വലതുഭാഗത്തുള്ള ടേബിളിൽ കുത്തിയിറക്കിവച്ചപോലുള്ള രണ്ടു് വാഷ്ബേസിൻ. ടേബിൾ നിറയെ പച്ചയും പൂവപ്പും മഞ്ഞയും നിറത്തിലുള്ള പലതരം ഷാമ്പൂവും ലോഷനും. ടേബിളിനു മേലേയുള്ള ചില്ലുതട്ടിൽ അട്ടിയിൽ വച്ച ടർക്കിഷ് ടവ്വലുകൾ. ഹാങ്ങറിൽ തൂക്കിയിട്ട നൈററ് ഗൗണുകൾ.

വാഷ്ബേസിനു മുന്നിലുള്ള വലിയ കണ്ണാടിയിൽ തൻെറ മുഖം കണ്ടപ്പോൾ അയാൾ അമ്പരന്നു.

ഭാഗ്യനാഥനുമില്ല.

ഭാഗ്യനാഥൻ സുന്ദരിയായ ഒരു യുവതിയായി മാറിയിരിക്കുന്നു.

അയാളുടെ, അല്ല അവളുടെ ചങ്കിടിക്കുവാൻ തുടങ്ങി. പരിഭ്രമത്തോടെ അവൾ ആൾക്കണ്ണാടിക്കു മുന്നിലേക്കു മാറിനിന്നു. സുന്ദരമായ വട്ടമുഖം. നീണ്ട വലിയ കണ്ണുകൾ. ഇടതൂർന്നു് ഈറനുററുന്ന മുടി നിതംബം വരെ. അഴകാന്നു മുട്ടൻ മുലകൾ.

"മോളെ, ശാന്തീ—"

എവിടെ നിന്നോ ഒരു നേരിയ ശബ്ദം കേൾക്കുന്നു. വാതിലിൽ മാർദ്ദവമേറിയ മുട്ടുകൾ.

"മോളെ ശാന്തി."

ധൃതിയിൽ ദേഹം തുടച്ചു് ഗൗൺ എടുത്തിട്ടു് അവൾ വാതിൽ തുറന്നു. വെള്ള വസ്ത്രം ധരിച്ച മദ്ധ്യവയസ്കയായ ഒരു സ്ത്രീ അവളുടെ മുന്നിൽ നിൽക്കുന്നു.

ആയ. ഒരു ആയ.

"മോളെ, വേഗം റെഡിയാവു്."

ആയയെ നോക്കി അവൾ ചിരിച്ചു ആയയ്ക്കു് സന്തോഷമായി.

"വേഗം നോക്കു മോളെ."

ആയ പുറത്തേക്കുപോയി.

അവൾ മുറിയിൽ ആകെയൊന്നു നോക്കി. വൃത്താകൃതിയിലുള്ള ഒരു വലിയ കട്ടിൽ. കിടക്കയും വൃത്താകൃതിയിൽത്തന്നെ. ഒരു സൈഡിൽ സോഫാസെററ്. ഗോദ്റെജിൻെറ ഷെൽഫ്. ഡ്രെസ്സിങ്ങ് ടേബിളിൽ നിറയെ സ്വർണ്ണാഭരണങ്ങൾ. അവൾ രണ്ടു് വളയും ഒരു ചെയിനും മാത്രമേ എടുത്തുള്ളു. ചെയിനിൻെറ ലോക്കററിലുള്ള നീലക്കുരുവിയെ അവൾ കുറച്ചുനേരം നോക്കി നിന്നു.

വയലററ് നിറത്തിൽ വലിയ പൂക്കളുള്ള ഒരു ഷിഫോൺ സാരിയും ബ്ലൗസും ധരിച്ചുകൊണ്ടു് ശാന്തി പുറത്തിറങ്ങി.

(തുടരും)



**യാത്രാവിവരണം**

# മെഡിറ്ററേനിയൻ വേനൽ

## മൂന്ന്

എക്കാലവും മുസ്സോളിനിക്ക് നിദ്രാഭംഗമായിരുന്ന കമ്മ്യൂണിസ്റ്റ് ഡെപ്യൂട്ടി ഗ്രാംഷിയെ ഫാസിസ്റ്റുകളും കാരാബിനാരിയും പിന്തുടർന്നുകൊണ്ടിരുന്നു. സാർഡീനിയൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ കോൺഗ്രസ്സിൽ സംബന്ധിക്കാൻ ഗ്രാംഷി കാളിയാരിയിലെത്തി. കാളിയാരിയിലെ ഉപ്പു പാടങ്ങൾക്കും കപാർടാ ഗ്രാമത്തിലെ മുന്തിരിത്തോട്ടങ്ങൾക്കുമിടയിൽ രാത്രിയുടെ രഹസ്യത്തിൽ കൂടിയ കോൺഗ്രസ്സിനുശേഷം അദ്ദേഹം ഖിലാർസയിലേക്കു വണ്ടികയറി. പിൻതുടർന്നു വന്നിരുന്ന രഹസ്യപ്പോലീസുദ്യോഗസ്ഥന്മാരെ വിദഗ്ധമായി കബളിപ്പിച്ചുകൊണ്ടാണ് ഗ്രാംഷി അബസാന്തയിലെ റെയിൽവേസ്റ്റേഷനിലിറങ്ങിയത്.

പത്തു ദിവസത്തോളം അന്ന് ഗ്രാംഷി ഖിലാർസയിലെ വീട്ടിൽ തങ്ങി. ഒരു പാർലമെന്റ് ഡെപ്യൂട്ടിയുടെ സാന്നിദ്ധ്യത്തോട് ഗ്രാമം അഭിമാനപൂർവ്വം പ്രതികരിച്ചു. വൃദ്ധൻമാർ വഴികളിൽ തൊപ്പിയെടുത്തുമാറ്റി ഈ യുവാവിനെ വണങ്ങി. വീട്ടിൽ മാന്യന്മാരുടെ സന്ദർശനമുണ്ടായി. വളരെ അകലെനിന്നും കർഷകരും ഖനിത്തൊഴിലാളികളും അന്റോണിയോയെ കാണാൻ വന്നു. ഫാസിസ്റ്റുകൾപോലും വന്ന് അനുമോദിച്ചുപോയി. ഒരു സാർഡീനിയക്കാരൻ ഡെപ്യൂട്ടിയായതിൽ അവർ സംതൃപ്തരായിരുന്നു. അന്ന് എഡ്മിയയ്ക്ക് നാലു വയസ്സാണ്. അന്റോണിയോ തന്റെ അധികസമയവും അവൾക്കൊപ്പമാണ് കഴിച്ചത്.

പെപ്പിനാ ഗ്രാംഷിക്ക് പ്രിയപ്പെട്ട മകൻ 'നിനോ' എന്ന അന്റോണിയോ ആയിരുന്നു. അന്റോണിയോയുടെ ശരീരവൈകല്യവും അനാരോഗ്യവും അവരെ എന്നും വേദനിപ്പിച്ചുകൊണ്ടിരുന്നു. അതുകൊണ്ട് വർഷങ്ങൾക്കുശേഷമുള്ള അന്റോണിയോയുടെ ആഗമനവും അതിനെത്തുടർന്ന് വീട്ടിലെ സന്ദർശകരുടെ തിരക്കും അവരെ വല്ലാതെ പരിഭ്രമിപ്പിച്ചു. റഷ്യയിൽ ഒരു സാനട്ടോറിയത്തിൽവച്ച് ജൂലിയയെ കണ്ടതും അവൾക്ക് ഒരാൺകുട്ടി ജനിച്ചതും മറ്റുമായ കാര്യങ്ങൾ അന്റോണിയോ അമ്മയോടു പറഞ്ഞു. ജൂലിയയും കുഞ്ഞും നിനോയുടെ ജീവിതത്തെ പ്രകാശമാനമാക്കിയിരിക്കുന്നുവെന്നു വിശ്വസിച്ച അവർക്ക് ഈ വാർത്തകൾ ആഹ്ലാദകരമായിരുന്നു. മകന്റെ ദാമ്പത്യത്തിന്റെ നിഗൂഢമായ വേദനകളേയും അപൂർണ്ണതകളേയുംകുറിച്ച് പെപ്പിനാ ഗ്രാംഷിക്ക് ഊഹിക്കാൻ കഴിയുമായിരുന്നില്ല. യാത്രപറഞ്ഞു പിരിയുമ്പോൾ ജൂലിയയ്ക്കു കൊടുക്കാൻ സാർഡീനിയയിലുണ്ടാകുന്ന ഒരു വിശേഷപ്പെട്ട ശിരോവസ്ത്രം അവർ മകനെ ഏല്പിച്ചു. പിന്നീടൊരിക്കലും ഗ്രാംഷി ഖിലാർസയിൽ തിരിച്ചു വന്നിട്ടില്ല. പെപ്പിനാ ഗ്രാംഷിയെ സംബന്ധിച്ചിടത്തോളം അതു മകന്റെ അന്ത്യയാത്രയായിരുന്നു. ഏതാനും വർഷങ്ങൾക്കു ശേഷം മുസ്സോളിനിയുടെ ജയിലിൽനിന്ന് വിചാരണയ്ക്കു തൊട്ടുമുൻപ് അന്റോണിയോ അമ്മയ്ക്കെഴുതി:

“...പ്രിയപ്പെട്ട അമ്മേ, എത്ര ഗാഢമായി ഞാൻ സ്നേഹിക്കുന്നുവെന്ന് നിങ്ങളെ ബോദ്ധ്യപ്പെടുത്തുംവിധം ഈ നിമിഷം നിങ്ങളെ എന്നോടു ചേർത്തുപിടിക്കുവാൻ ഞാൻ ശരിക്കും മോഹിക്കുന്നു. ഞാൻ കാരണമുണ്ടായ ഈ വലിയ ദുഃഖത്തിൽനിന്ന് നിങ്ങൾക്ക് ആശ്വാസമേകാൻ ഞാൻ എത്രമാത്രം ആഗ്രഹിക്കുന്നു. പക്ഷേ, എനിക്ക് മറ്റൊരു വിധത്തിലാകാൻ കഴിയുമായിരുന്നില്ല. ജീവിതം അങ്ങനെയാണ്. വളരെ കഠിനം. മനുഷ്യർ എന്ന നിലയ്ക്ക് തങ്ങളുടെ അന്തസ്സും അഭിമാനവും സംരക്ഷിക്കാൻ ഇച്ഛിക്കുന്ന മക്കൾ ചിലപ്പോൾ അമ്മമാർക്ക് വലിയ ദുഃഖങ്ങൾക്കു കാരണമാകുന്നു.”

വൈകുന്നേരം ഹോട്ടൽ സുകന്ദാരു വളരെ സജീവമാണ്. ചെറുപ്പമായ അനേകം ഇണകൾ മുറ്റത്തെ ചെസ്റ്റ്നട്ട് മരങ്ങൾക്കു കീഴെ റസ്റ്റോറന്റിൽ വന്നു തിരക്കും. ബാറിൽ ടുണീഷ്യക്കാരായ ട്രക്ക് ഡ്രൈവർമാരും. ഖിലാർസയിൽ ആറോളം ബാറുകളുണ്ട്. അവയെല്ലാം വൈകുന്നേരങ്ങളിൽ ശബ്ദഭരിതമാകുന്നു. പ്രസന്നവും അനായാസവുമായ ഒരു ജീവിതസാഹചര്യം ഇപ്പോൾ ഗ്രാമത്തിന് കൈവന്നിട്ടുണ്ടെന്നു തോന്നും. രണ്ടും മൂന്നും പേരുടെ ചെറിയ സംഘങ്ങളായി പകൽ മുഴുവൻ കവലകളിൽ കൂടിയിരിക്കുന്ന വൃദ്ധന്മാരുടെ സ്തോഭരഹിതമായ മുഖങ്ങൾ. അവർക്കൊരുപക്ഷേ പഴയ ഖിലാർസയെക്കുറിച്ച് തിക്തമായ ഓർമ്മകളുണ്ടാവും. വൈകുന്നേരം ഗോതമ്പു വയലുകളിൽനിന്ന് വെയിൽ വാട്ടിയ ദേഹങ്ങളുമായി കഴുതവണ്ടികളിൽ ഗ്രാമത്തിലേക്കു മടങ്ങിയെത്തിയിരുന്ന അവരെക്കുറിച്ചുതന്നെയുള്ള പഴയ ഓർമ്മകൾ. ഇപ്പോൾ സായാഹ്നങ്ങളിൽ തങ്ങളുടെ മോട്ടോർ സൈക്കിളുകളിൽ ചിരിച്ചു ബഹളംവച്ച് വെറുതെ തെക്കുവടക്കു കുതിച്ചുകൊണ്ടിരിക്കുന്ന തങ്ങളുടെ പേരക്കിടാങ്ങൾ അവരിൽ എന്തുതരം പ്രതികരണമാവും സൃഷ്ടിക്കുന്നത്. എല്ലായ്പോഴും പ്രധാന പ്യാസയിൽ പള്ളിത്തൂണുകൾക്കു ചുവടെ മൗനധ്യാനത്തിലിരിക്കുന്ന വൃദ്ധന്മാരുമായി തെല്ലുനേരം സംസാരിക്കുവാൻ ഞങ്ങൾ പലതവണ ശ്രമിച്ചു. അവർ പക്ഷേ, സംസാരിക്കുന്നതിൽ താല്പര്യമുള്ളവരല്ല. ഏതാണ്ട് വിനിമയക്ഷമമല്ലാതായിക്കഴിഞ്ഞ തങ്ങളുടെ സാർഡീനിയൻ മൊഴിയെക്കുറിച്ചു അവരുടെ പരിഭ്രമമാകും കാരണമെന്നു തോന്നി. എങ്കിലും നിത്യവും അതുവഴി ഞങ്ങൾ കടന്നുപോകുമ്പോൾ അവർ കൈകളുയർത്തി 'ബൊൺ ജോർണോ'...'ബൊൺ സെരാ'...എന്നിങ്ങനെ അഭിവാദ്യംചെയ്തു. അവരിലൊരാൾ ഞാൻ അമേരിക്കയിൽ നിന്നുവന്ന ഒരു ഇവാഞ്ചലിസ്റ്റ് ആണെന്നു വിശ്വസിച്ചിരുന്നു. ഗ്രാംഷി ഭവനം തിരക്കി വന്നതാണെന്നു പറഞ്ഞപ്പോൾ വിശ്വസിക്കാത്തതുപോലെ അയാൾ പറഞ്ഞു: “ഗ്രാംഷി മരിച്ചിട്ടെത്ര കാലമായി.” ഗ്രാംഷിയുടെ അനുജൻ കാർലോ ചെറുപ്പത്തിൽ അയാളുടെ സുഹൃത്തായിരുന്നുവത്രേ.

തീരദേശംവിട്ട് ഉള്ളോട്ടു സഞ്ചരിക്കുമ്പോൾ സാർഡീനിയൻ ജനതയെക്കുറിച്ച് പെട്ടെന്നുണ്ടാകുന്ന പ്രതീതി അവർ ഭംഗിയായി വസ്ത്രം ധരിക്കുന്നുവെന്നാണ്. ഖിലാർസയിൽ വസ്ത്രങ്ങളെ സംബന്ധിച്ച ഈ രുചി വളരെ പ്രകടമായി കാണാം. ഉന്മേഷകരമായ വെളുത്ത വസ്ത്രങ്ങളണിഞ്ഞ പ്രസന്നമായ വീഥികൾ. ചെറുപ്പക്കാർ, വിശേഷിച്ചും പെൺകുട്ടികൾ മിക്കവാറും വെള്ളജാക്കറ്റും വൃത്തിയായി അലക്കി ഒതുക്കിയ നീലജീൻസുമാണ് ധരിക്കുന്നത്. ഒന്നാംതരം ഫ്രില്ലുകളോടുകൂടിയ ഉടുപ്പുകൾ ധരിച്ചവരുമുണ്ട്. മൂന്നുദിവസങ്ങൾ ഞങ്ങൾ ഖിലാർസയിൽ തങ്ങി. പകൽവേളകളിൽ ചിലപ്പോൾ സമീപഗ്രാമങ്ങളിൽ ചെന്നുമടങ്ങും. രാത്രി ഖിലാർസയിലെ ആകാശത്തിന് കൂടുതൽ കുളിർമ്മയുള്ളതുകൊണ്ട് അത്താഴവും ഉറക്കവും എന്നും സുകന്ദാരുവിൽ തന്നെ. ഈ മൂന്നുനാളുകൾക്കകം ഖിലാർസയിൽ ഞങ്ങൾ തികച്ചും പരിചിതരായി കഴിഞ്ഞിരുന്നു. ഒരു മദ്ധ്യവയസ്കൻ അയാളുടെ വിവാഹ വാർഷികത്തിന് ഞങ്ങളെ ക്ഷണിക്കപോലുംചെയ്തു. ഭാഷ വശമായിരുന്നെങ്കിൽ ഖിലാർസ കൂടുതൽ തീവ്രവും ഹൃദ്യവുമായ അനുഭവമായേനേ. അവിടെ ഇംഗ്ലീഷ് അറിയാവുന്ന ഒരാൾ പോലുമില്ല.

ഗ്രാമം വിടുന്നതിനു തലേന്നാൾ രാത്രി അത്താഴത്തിനു ശേഷം ഞങ്ങൾ സുഖകരമായ തണുത്ത കാറ്റിൽ ഖിലാർസയിലെ ശവപ്പറമ്പുവരെ നടന്നു. ചുറ്റും ഇരുട്ടും മൗനവും പൊഴിച്ചുനിന്ന ഓക്കുവൃക്ഷങ്ങൾക്കിടയിൽ നിലാവിൽ അതിന്റെ ഉയർന്ന കമാനവാതിൽ ഗംഭീരവും അസ്പൃശ്യവുമായി തോന്നി. ഖിലാർസയിൽ ഇന്നു ജീവിച്ചിരിക്കുന്നവരുടെ എണ്ണത്തേക്കാൾ എത്ര അധികമാവും അതിനകത്തെ മൃതാത്മാക്കൾ. ഗ്രാംഷിയുടെ മാതാപിതാക്കളേയും അവിടെയാണ് അടക്കം ചെയ്തിട്ടുള്ളത്.

ഗ്രാംഷി





ഖിലാർസ

**രവീന്ദ്രൻ**

1932-ലെ ശൈത്യകാലാരംഭത്തിലാണ് പെപ്പിനാ ഗ്രാംഷി മരിച്ചത്. ഫാസിസ്റ്റ് ജയിലുകളിൽ അന്റോണിയോയുടെ ആറാം വർഷമായിരുന്നു അത്. അമ്മയുടെ മരണവാർത്ത പരിക്ഷീണനായ അദ്ദേഹത്തിന് താങ്ങാനാവില്ലെന്നു ഭയന്ന് ആരും അന്റോണിയോയെ അറിയിച്ചില്ല. അന്റോണിയോ തുടർന്നും മരിച്ച അമ്മയ്ക്കെഴുതിക്കൊണ്ടിരുന്നു. 1926-ൽ ഗ്രാംഷി അറസ്റ്റു ചെയ്യപ്പെട്ടു. അദ്ദേഹത്തെ വിചാരണചെയ്ത സ്പെഷൽ ട്രിബ്യൂണൽ 20 വർഷം നാലുമാസം നീണ്ടുനിൽക്കുന്ന ജയിൽ ശിക്ഷയാണ് വിധിച്ചത്. 'ഇരുപതു വർഷത്തേക്കെങ്കിലും ഈ മസ്തിഷ്കം സ്വതന്ത്രമായി പ്രവർത്തിക്കാൻ അനുവദിക്കരുത്' ട്രിബ്യൂണൽ പ്രസിഡന്റ് പ്രത്യേകം ശുപാർശ ചെയ്തിരുന്നു. പക്ഷേ, വിവിധ ജയിലുകളിൽ കഴിഞ്ഞ പത്തര വർഷങ്ങൾക്കിടയ്ക്ക് മനസ്സും ശരീരവും പലതരം രോഗങ്ങളാൽ അനുനിമിഷം ക്ഷയോന്മുഖമായിക്കൊണ്ടിരുന്നുവെങ്കിലും അന്റോണിയോ ഗ്രാംഷിയുടെ വിലക്കപ്പെട്ട മസ്തിഷ്കം ജ്വലിച്ചുതന്നെ നിന്നു. 2848 പേജുകളിൽ മുപ്പത്തിരണ്ടു നോട്ടുപുസ്തകങ്ങൾ ഗ്രാംഷിയുടെ മരണശേഷം അദ്ദേഹത്തിന്റെ ഭാര്യാസഹോദരി താനിയ ഫോർമിയയിലെ ജയിൽ മുറിയിൽ നിന്ന് സുരക്ഷിതമായി റഷ്യയിലെത്തിച്ചു.

അന്റോണിയോയുടെ ആസന്നമരണാവസ്ഥയെക്കുറിച്ചു വാർത്തകൾ പുറത്തറിഞ്ഞതോടെ റൊമേൻ റോളങ്ങിന്റെയും മറ്റും നേതൃത്വത്തിൽ യൂറോപ്പിൽ ആരംഭിച്ച പ്രക്ഷോഭം അദ്ദേഹത്തിന്റെ ശിക്ഷ ഇളവുചെയ്യുവാൻ മുസ്സോളിനിയെ നിർബ്ബന്ധിതനാക്കി. ജയിലിൽനിന്ന് വിമുക്തനാകുമെന്ന പ്രതീക്ഷിക്കപ്പെട്ട ദിവസം അദ്ദേഹത്തെ ഖിലാർസയിലേക്കു അനുഗമിക്കുവാൻ ജയിലിലെത്തിയ താനിയയുടെ സാന്നിദ്ധ്യത്തിൽ 1931 ഏപ്രിൽ അവസാനം അന്റോണിയോ ഗ്രാംഷി മരിച്ചു. ഖി

പള്ളിക്ക് മുമ്പിൽ—രണ്ടു വൃദ്ധന്മാർ



ലാർസയിൽ ഫ്രാൻസെസ്കോ ഗ്രാംഷിയും കുടുംബവും മകന്റെ തിരിച്ചുവരവ് ആഹ്ലാദപൂർവ്വം പ്രതീക്ഷിക്കയായിരുന്നു. അറിയിച്ചിരുന്ന ദിവസം അന്റോണിയോ എത്തിയില്ല. എങ്കിലും അവർ നിരാശരായില്ല. അടുത്തനാൾ തീർച്ചയായും വന്നുചേരും. അവർ കാത്തിരുന്നു. അടുത്തനാൾ ക്ഷോഭവിവശയായ ഒരു അയൽക്കാരി വീട്ടിൽ കയറിവന്നു. "നിനോ മരിച്ചുഎന്നതു് സത്യമാണോ?" അവർ ചോദിച്ചു. "ഖിലാർസയിൽ എല്ലാവരുമറിഞ്ഞിരിക്കുന്നു."

രണ്ടാഴ്ച കഴിഞ്ഞു് ഫ്രാൻസെസ്കോ ഗ്രാംഷിയും മരിച്ചു.

ദീർഘസഞ്ചാരത്തിന് ഗതാഗതസൗകര്യങ്ങൾ സാർഡീനിയയിൽ പരിമിതമാണ്. വലിയ ദൂരങ്ങളെ ബന്ധിപ്പിക്കുന്ന ബസ്സുകളുടെ സമ്പ്രദായമില്ല. പരിത്യക്തവും നിർജ്ജനവുമായി തോന്നുന്ന ചെറിയ റെയിൽവേ സ്റ്റേഷനുകൾ ചുററിപ്പോകുന്ന റെയിൽ വഴികൾ പ്രധാനമായും ഖനിമുഖങ്ങളിലേക്കുള്ളവയാണ്. ദ്വീപിന്റെ പഴയ പതിതാവസ്ഥയിൽ നിന്നു് കാർഷികോൽപ്പന്നങ്ങളും ഖനനകേന്ദ്രങ്ങളിൽ നിന്നു ഉത്തനാകവും കൽക്കരിയും കാളിയാരിയിലേയും ഓൾബിയയിലേയും ചരക്കു കപ്പലുകളിലേക്ക് കടത്തിക്കൊണ്ടിരുന്ന റെയിൽവേ വൻകരയിലെ വ്യവസായ വിപ്ലവകാലത്തു തന്നെ സാർഡീനിയയിൽ പ്രവർത്തനമാരംഭിച്ചിട്ടുണ്ട്. നാമമാത്രമായ അതിന്റെ പാസഞ്ചർ സർവ്വീസുകളെ ആശ്രയിക്കുന്ന വഴിയാത്രക്കാർ ഇപ്പോൾ വിരളമാണ്. വൻകരയിൽ നിന്നുള്ള സഞ്ചാരികൾ സ്വന്തം വാഹനങ്ങൾകൊണ്ടുവരുന്നു. അല്ലാത്തവർ തുറമുഖങ്ങളിൽ നിന്നും വിമാനത്താവളങ്ങളിൽ നിന്നും വണ്ടികൾ വാടകയ്ക്കെടുക്കുന്നു. അടുത്തകാലത്തു് റോഡു വികസനത്തിന്റെ കാര്യത്തിൽ നടന്ന തീവ്രയത്നംവഴി ഇപ്പോൾ ദുഷ്പ്രാപ്യങ്ങളായ ഗ്രാമങ്ങളിലും ഭൂഭാഗങ്ങളിലുമെല്ലാമെത്തിച്ചേരാവുന്ന സുഗമമായ നിരത്തുകളുണ്ട്, എല്ലായിടത്തും. വൻതോതിൽ വിനോദസഞ്ചാരികൾ വന്നെത്തുന്ന, അനേകം ഉൾക്കടൽ തീരങ്ങളും ദ്വീപസമൂഹവും സാസ്സാരി, ഓൾബിയ, നൂറോ തുടങ്ങിയ പ്രമുഖ നഗരങ്ങളുമുള്ള സാർഡീനിയയുടെ വടക്കു കിഴക്കൻ പാതി റോഡുകളെ സംബന്ധിച്ചിടത്തോളം ഏതാണ്ട് ഭ്രമപൂർവ്വമായ ഒരു വികസന നയംതന്നെ കൈക്കൊണ്ടിരിക്കുന്നുവെന്നു തോന്നും. നൂറോയിൽ നിന്നു് കിഴക്കൻ തീരത്തേക്ക് പോകുന്ന പുത്തൻ ഓട്ടോബാൻ അതിന്റെ അനാവശ്യമായ അനേകം ലേബ്രിന്തൈൻ വളവുകളും ചുററു വഴികളും തുരങ്കങ്ങളുമായി കാററിൽ കാട്ടുനാരകച്ചെടികൾ മണക്കുന്ന വിശാലവും നിർജ്ജനവുമായ ആ പീഠഭൂമിയിൽ ഒരു തരം ഓട്ടോബാൻ പൊങ്ങച്ചം പ്രകടിപ്പിക്കുന്നു.

ഖിലാർസയിൽ നിന്നു് സാർഡീനിയയുടെ മദ്ധ്യദേശ പ്രവിശ്യയിലൂടെ നൂറോയിലേക്കു പോകുമ്പോൾ പ്രധാന വീഥികൾ വിട്ടു് ഗ്രാമവഴികളിലൂടെയാണ് ഞങ്ങൾ യാത്രചെയ്തിരുന്നതു്. ഓക്കും ഒലീവും നിബിഡമായി വളർന്ന



മ്യൂസിയം ക്യൂറേററും ലേഖകനും

ആ മലമ്പ്രദേശങ്ങളിൽ അനേകം നാഴികകൾ ഇടവിട്ടു് ചില ഗ്രാമങ്ങൾ. അവ അഞ്ചോ ആറോ വർഷങ്ങൾക്കിടയിൽ ദ്വീപിൽ സംഭവിച്ചിരിക്കുന്ന വിസ്മയകരമായ സാമ്പത്തികവികാസത്തിന്റെ പ്രകടനമുദ്രകളാണെന്നു തോന്നും. പഴയ ഏതാനും വീടുകളുടെ സ്മരണയ്ക്കു ചുററും ധൃതിയിൽ കെട്ടി ഉയർത്തിയ ചുകന്ന കോൺക്രീററ് ഗൃഹങ്ങൾ. തീർത്തും പാശ്ചാത്യമായ മുഖമോടികളോടെ റെസ്റ്റോറൻറുകൾ, പാർക്കിങ് പ്ലേസുകൾ. കമ്മ്യൂൺ സെൻററുകളിൽ യൗവ്വനത്തിന്റെ പ്രസരിപ്പ്. 'കാടൻ പ്രദേശ'മെന്നർത്ഥം വരുന്ന 'ബാർ ബാഗ്യ' എന്ന പൊതുവിശേഷണത്തിൽ ഇന്നും അറിയപ്പെടുന്ന പ്രദേശമാണിതു്. ഏതാനും വർഷം മുൻപുവരെ പെരുവഴിക്കൊള്ളക്കാരുടെ ഗ്രാമങ്ങളായിരുന്നുവത്രേ ഇവ. പ്രാഥമികമായും കർഷകഗ്രാമങ്ങളായിരുന്ന ഈ പ്രദേശങ്ങളിൽ ഇപ്പോൾ കർഷകവൃത്തിയിൽ ഏർപ്പെടുന്നവരുടെ എണ്ണം ഗണ്യമായി കുറഞ്ഞിരിക്കുന്നു. കച്ചവടത്തിലേക്കും ഓൾട്ടണിലെ വ്യവസായശാലകളിലേക്കും തിരിഞ്ഞിരിക്കയാണ് മിക്കവരും. യന്ത്രവൽകൃതമായിക്കൊണ്ടിരിക്കുന്ന കൃഷിപ്രവർത്തനങ്ങൾക്ക് തീർച്ചയായും പഴയപോലെ മനുഷ്യാദ്ധ്വാനത്തിന്റെ ആവശ്യവുമില്ല.

(തുടരും)



# ചേറപ്പായി കഥകൾ

ചേറപ്പായി കഥകളിലൂടെ അയ്യപ്പ് പാറമേൽ നർമ്മമധുരമായി കോടതി കഥകൾ എട്ടു ലക്കങ്ങളിലൂടെ പറയുന്നു.

നിറഞ്ഞ കോടതി ഹാൾ.

അവിടെ നടക്കുന്നതോ?

യുദ്ധം.

നെട്ടനെ നിൽക്കുന്നു വക്കീൽ *ചേറപ്പായി. ആറടിപൊക്കം. തൂവെള്ളനിറം. ഏതു പുരുഷനും കൊതിക്കുന്ന മിന്നുന്ന കഷണ്ടി. ചൂണ്ടുവിരൽ സാക്ഷിക്കൂട്ടിനു നേരെ.

സാക്ഷിക്കൂട്ടിൽ ചെറുപ്പക്കാരനായ സബ് ഇൻസ്പെക്ടർ സദാനന്ദൻ. അരോഗദൃഢ ഗാത്രൻ.

പ്രതിക്കൂട്ടിൽ അപ്പോക്കരാപ്പ. എഴുപത്തി ഒമ്പതു വയസ്സ്. പ്രായത്തിനനുസരിച്ച ആരോഗ്യമൊന്നുമില്ലാത്ത വൃദ്ധൻ. ഏതുനിമിഷവും, ആ സാധു, പ്രതിക്കൂട്ടിൽ പിരണ്ടുവീണുമയ്യത്താകാം.

പക്ഷേ, ഇവിടെ അതാർക്കും ഒരു പ്രശ്നമല്ല.

കാരണം, ഇവിടെ നടക്കുന്നതു യുദ്ധമാണല്ലോ?

"വാദിയുടെ അറിവോ, സമ്മതമോ കൂടാതെ, പ്രതി, വാദിയുടെ വക118-ാം നമ്പ്ര് തെങ്ങിൽക്കയറി നാലു നാളികേരം മോഷ്ടിച്ചു" എന്നാണു് പൊലീസ് കേസ്.

പ്രതി അപ്പോക്കരാപ്പയുടെ അഭിഭാഷകൻ, വക്കീൽ ചേറപ്പായിയുടെ വാദങ്ങൾ ദ്വിമുഖങ്ങളാണ്.

ഒന്നു്—തെങ്ങിൽക്കയറാനുള്ള ആരോഗ്യം പ്രതിക്കില്ല.

രണ്ട്—ഇനി, ഏതെങ്കിലും കാരണവശാൽ പ്രതി തെങ്ങിൽക്കയറി നാളികേരം ഇട്ടുവെന്നാണ് കോടതിയുടെ നിഗമനമെങ്കിൽ, പ്രതി കുടികിടപ്പുകാരനാണ്. നിർദ്ദിഷ്ട തെങ്ങ്, പ്രതിക്കു് അവകാശപ്പെട്ട പത്തു സെൻറിനകത്താണ്. അതുകൊണ്ടു് മോഷണം എന്ന വകുപ്പു നിലനിൽക്കില്ല.

വക്കീൽ ചേറപ്പായി തന്റെ നിശിതമായ എതിർ വിസ്താരം തുടർന്നു.

മിസ്റ്റർ സബ് ഇൻസ്പെക്ടർ സദാനന്ദൻ, ബഹുമാനപ്പെട്ട കോടതി കല്പിച്ചു് ഞാൻ ചോദിക്കുന്നു, ഈ പ്രതിക്കു് തെങ്ങിൽക്കയറുവാൻ സാധിക്കുമോ?

സത്യത്തിൽ അങ്ങനെ ഒരു ചോദ്യം ചോദിക്കണമെന്നൊന്നും ബഹുമാനപ്പെട്ട കോടതി കല്പിച്ചിട്ടില്ല.

പക്ഷേ, തന്റെ ചോദ്യങ്ങൾക്കു് മൂർച്ചകൂട്ടുവാനും സാക്ഷിക്കു് പരിഭ്രമം ഉണ്ടാക്കുവാനും, വക്കീൽ ചേറപ്പായി, ആ ശൈലി ഇടയ്ക്കിടെ പ്രയോഗിക്കും, മജിസ്ട്രേട്ടിനും അതു് ഇഷ്ടമാണ്. കോടതിക്കു കിട്ടുന്ന ഒരു ബഹുമാനമല്ലേ?

സബ് ഇൻസ്പെക്ടർ പെട്ടെന്നു് ഉത്തരമൊന്നും പറഞ്ഞില്ല.

ചേറപ്പായി തന്റെ ചോദ്യം ആവർത്തിച്ചു.

സബ് ഇൻസ്പെക്ടർക്കു് മനഃപ്രയാസമായി. അദ്ദേഹം ആലോചിച്ചു.

സത്യത്തിൽ, പ്രതിക്കു് തെങ്ങിന്മേലല്ല, ഈ കോടതി വരാന്തയുടെ ഒതുക്കുകൾപോലും കയറാൻ കഴിയില്ല. പക്ഷേ, അതെങ്ങനെ തുറന്നു പറയും? അതു പറഞ്ഞാൽ തന്റെ കേസ് കുന്തമാകും. സംഭവസ്ഥലം പരിശോധിച്ചു് മഹസ്സർ എഴുതാൻ പോയപ്പോൾ കണ്ടതാണ്. 118-ാം നമ്പ്ര് തെങ്ങ് മാനംമുട്ടി നിൽക്കുന്നു. അതിന്റെ മണ്ടയിൽ, ഈ പ്രതി കയറിയിരിക്കുന്നതായി ഒന്നു സങ്കല്പിച്ചപ്പോഴേക്കും, സബ് ഇൻസ്പെക്ടർക്കു് ബോധക്ഷയവും കാൽവെള്ളകളിൽ തരിപ്പും തോന്നിയതാണ്. പക്ഷേ, എന്തുചെയ്യും? കേസ് എടുക്കാതിരിക്കാൻ നിവൃത്തിയില്ല.

ഒരു നല്ല തുക ചെലവാക്കിയപ്പോൾ, തനിക്കു് ഉദ്യോഗം തന്ന ഭരണകക്ഷികളിൽപ്പെട്ട ഒരു പാർട്ടിയുടെ ആളാണ്, പറമ്പിന്റെ ഉടമസ്ഥനായ വാദി. പ്രമാദമായ ഈ മോഷണംമൂലം വാദിക്കു വന്നുചേർന്ന ഭീമമായ നഷ്ടം, സ്വന്തം കീശയിൽ നിന്നും എടുത്തുകൊടുത്തു കാര്യം രാജിയാക്കാൻ, സബ്ഇൻസ്പെക്ടർ ആവതും ശ്രമിച്ചതായിരുന്നു.

അപ്പോഴാണ് മുകളിൽനിന്നും ഒരു ഫോൺകാൾ.

"രാഷ്ട്രീയ പ്രാധാന്യമുള്ള ഒരു കേസാണ്. കേസ് ചാർജ്ചെയ്യണം. അല്ലെങ്കിൽ..."

അല്ലെങ്കിൽ ട്രാൻസ്ഫർ എന്നു് അറിയാം. ഈ സ്റേറഷനിൽവന്നു് അധികകാലമായിട്ടില്ല. മുഴത്തിനു് മുഴത്തിനു് ദുബായിക്കാരുടെ വീടുകളുള്ളനാട്. "പൊലീസ് ഞങ്ങൾക്കു പുല്ലാണു്" എന്നു് പണ്ടു മുദ്രാവാക്യം മുഴക്കിയവർ; "പണം ഞങ്ങൾക്കു പുല്ലാണ്," എന്നത്രേ ഇപ്പോഴത്തെ മുദ്രാവാക്യം. ഈ സ്റ്റേഷനിൽവന്നു് സബ്ഇൻസ്പെക്ടർ ഒന്നു പച്ചപിടിക്കാൻ തുടങ്ങിയതേ ഉള്ളൂ. എങ്ങനെ ഇത്രയും നല്ല ഒരു നാടിനോടു വിടപറയും?

സബ്ഇൻസ്പെക്ടർക്കു്, ചേറപ്പായിയോടു് കഠിനമായ രോഷം തോന്നി. വക്കീലിന്റെ മുഖത്തു് ഒരു കരുണയും കണ്ടില്ല. നിസ്സഹായനായി ഇൻസ്പെക്ടർ പ്രതിക്കൂട്ടിലേക്കു നോക്കി. പ്രതി മരണലക്ഷണങ്ങളൊന്നും കാണിക്കുന്നുമില്ല.

എന്തും വരട്ടെ എന്നു കരുതി ഇൻസ്പെക്ടർ ഉത്തരം പറഞ്ഞു:

ഞാൻ, ഈ പ്രതിയെ തെങ്ങിൽക്കയററി പരീക്ഷിച്ചുനോക്കിയിട്ടില്ല.

ഗൗണിന്റെ സടകുടഞ്ഞു് ചേറപ്പായി ആക്രോശിച്ചു:

യുവർ ഓണർ, ഈ സാക്ഷി, കോടതി കല്പിച്ചു ചോദിച്ച ചോദ്യത്തിനു് തട്ടുത്തരമാണു് പറയുന്നതു്. ഇംപെർട്ടിനൻറ് ആൻസേഴ്സ്. സാക്ഷിയുടെ പേരിൽ



കോടതി അലക്ഷ്യത്തിന് നടപടികൾ എടുക്കേണ്ടതാണ്.

കോടതിഹാളിൽ ശ്മശാനനിശ്ശബ്ദത. ഒരു ആസിഡ് ബൾബ് എറിഞ്ഞ് ഉടച്ചാൽപ്പോലും, ശബ്ദം വളരെ വ്യക്തമായി കേൾക്കാം.

പൊതുജനം വിചാരിച്ചു:

കോടതി, സബ്ഇൻസ്പെക്ടരെ ശിക്ഷിക്കും. സബ്ഇൻസ്പെക്ടർ പൊട്ടിക്കരഞ്ഞ്, യൂണിഫോം സാക്ഷിക്കൂട്ടിൽ അഴിച്ചുവച്ച്, മാപ്പുചോദിച്ച് ഇറങ്ങിഓടും.

അപ്പോൾ മജിസ്ട്രേട്ട് ചേറപ്പായിയോട്:

അടുത്ത ചോദ്യം ചോദിക്കാം.

ചേറപ്പായി വിഷണ്ണനായി നില്ക്കുമ്പോൾ മറെറാരു സംഭവം അവിടെ നടന്നു.

തൊട്ട് അടുത്തിരിക്കുന്ന വെങ്കിടിസ്വാമി വക്കീൽ. പറെറവെട്ടിയ തലമുടി. ചെറിയ വട്ടക്കണ്ണുകൾ. കുള്ളൻ. കുറച്ചു പ്രായമായെങ്കിലും നാക്കിൽ, കവിത തുളുമ്പുന്ന അശ്ലീലം. തലയ്ക്കകത്തു കൂർമ്മബുദ്ധി. പ്രശസ്തനായ അഭിഭാഷകൻ. ചേറപ്പായിയുടെ ഫ്രെൻഡ്, ഫിലോസഫർ ആൻഡ് ഗൈഡ്. അദ്ദേഹം ഒരു ചെറിയ തുണ്ടുകടലാസ് രഹസ്യമായി ചേറപ്പായിക്കു കൊടുത്തു. ഗൌണിൻെറ ചുളിവുകളിൽ ഒളിപ്പിച്ച്, ചേറപ്പായി വായിച്ചു. "അടുത്ത പോയിൻറ് ചോദിക്കു."

ചേറപ്പായിക്ക് അതു സുപ്രീം കോടതി വിധിയാണ്.

ഒട്ടും ഗൗരവം വിടാതെ അടുത്ത ചോദ്യം:

മിസ്ററർ സദാനന്ദൻ, നിങ്ങളല്ലേ സംഭവസ്ഥല മഹസ്സർ തയ്യാറാക്കിയതു്?

അതെ.

118-ാം നമ്പ്ര്തെങ്ങ് കണ്ടില്ലേ?

ഉവ്വ്.

അതിൻെറ ഉയരം അടിക്കണക്കിലോ, മീററർ കണക്കിലോ—ഏതാണ് നിങ്ങളുടെ വിജ്ഞാനത്തിൻെറ അളവുകോൽ. എങ്കിൽ—ആയതു മഹസറിൽ രേഖപ്പെടുത്തിയിട്ടുണ്ടോ?

സബ് ഇൻസ്പെക്ടർക്കു ദേഷ്യംവന്നു. ഉത്തരം പെട്ടെന്നായിരുന്നു:

ഞാൻ തെങ്ങിൽക്കയറി അളന്നിട്ടില്ല. എനിക്കു തെങ്ങുകയറാൻ അറിയില്ല.

സംഹാരഭാവം മുഖത്തുവരുത്തി, ചേറപ്പായി ഇടിവെട്ടി:

മിസ്റ്റർ സബ് ഇൻസ്പെക്ടർ, നിങ്ങൾക്ക് തെങ്ങുകയറാനോ, തെങ്ങു ചെത്താനോ, അറിയുമോ എന്നല്ല എൻെറ ചോദ്യം. ഇതു നിങ്ങളുടെ പൊലീസ് സ്റ്റേഷനല്ല. ബഹുമാനപ്പെട്ട കോടതിയാണെന്ന് ഓർമ്മവേണം. ഇനി ഉത്തരം പറയു. മഹസ്സറിൽ തെങ്ങിൻെറ ഉയരം രേഖപ്പെടുത്തിയിട്ടുണ്ടോ?

ഇല്ല. രേഖപ്പെടുത്തിയിട്ടില്ല.

അങ്ങനെ, നേരെ ചൊവ്വേ ഉത്തരം പറയു. ആട്ടെ, ഈ തെങ്ങ് പ്രതിക്ക് അവകാശപ്പെട്ട പത്തു സെൻറിലാണ് നിൽക്കുന്നതു് എന്നു ഞാൻ പറയുന്നു. പ്രസ്തുത വസ്തുത നിഷേധിക്കാമോ?



പ്രതിയുടെ വീട്ടുമുററത്താണ് തെങ്ങ്. കുടികിടപ്പവകാശം പ്രതിക്കുണ്ടോ എന്ന് എനിക്കറിയില്ല.

വേണ്ട. പക്ഷേ, ഈ കേസിൻെറ സത്യസന്ധവും നീതിന്യായപൂർവ്വവുമായ അന്വേഷണത്തിനുവേണ്ടി, പ്രതിയുടെ കുടികിടപ്പവകാശത്തിൻെറ, എന്തെങ്കിലും രേഖകൾ നിങ്ങൾ പരിശോധിച്ചിട്ടുണ്ടോ?

ഇല്ല.

എന്തുകൊണ്ട്?

എൻെറ മുമ്പാകെ, ഒരു രേഖയും പ്രതി ഹാജരാക്കിയിട്ടില്ല.

തനിക്കെതിരായ ഉത്തരം കിട്ടുമ്പോഴൊക്കെ, പതറാതെനിന്നു പറയാറുള്ള മന്ത്രം ചേറപ്പായി ഉരുവിട്ടു:

വെരിഗുഡ്. ആട്ടെ, ഇനി കുടികിടപ്പിൻെറ രേഖകൾ കിട്ടി എന്നിരിക്കട്ടേ. അതു കണ്ടാൽ നിങ്ങൾക്ക് എന്തെങ്കിലും മനസ്സിലാകുമോ? തെങ്ങിൻെറ ഉയരം രേഖപ്പെടുത്താൻ അറിയാത്ത ആളല്ലേ?

രേഖകൾ കണ്ടാൽ മനസ്സിലാകും.

വാട്ട്?! നിങ്ങൾക്കു മനസ്സിലാകുമെന്നോ? അതിന് നിങ്ങൾക്കു പത്തു സെൻറ് കുടികിടപ്പ് കിട്ടിയിട്ടുണ്ടോ? അപ്പോൾ താമസം പത്തുസെൻറിലാണോ?

ബഹുമാനപ്പെട്ട കോടതി അല്ലായിരുന്നെങ്കിൽ, ജനം ആർത്തുവിളിച്ച്, കൈയടിച്ച്, 'വൺസ്മോർ' എന്ന് അട്ടഹസിച്ചേനെ.

ആരും കാണാതെ, വെങ്കിടിസ്വാമി വക്കീൽ, ചേറപ്പായിയുടെ ഗൗൺ പിടിച്ച് താഴോട്ടു വലിച്ചു.

അതിൻെറ അർത്ഥം.

ക്രോസ്‌വിസ്താരം നിറുത്താം.

ചേറപ്പായി ഇരുന്നു.

കേസ് നീട്ടി.

മണി അഞ്ച്.

ജനം പിരിഞ്ഞു.

കാഴ്ച കുറഞ്ഞ കണ്ണുകളുമായി പ്രതി അവ്വോക്കരൊപ്പ, വക്കീലിനെ ദൈന്യത്തോടെ നോക്കി. അവിടെ നടന്ന ഒരു കാര്യവും അവ്വോക്കരൊപ്പയ്ക്ക് മനസ്സിലായിട്ടില്ല. കേൾവിശക്തിയും കമ്മിയാണ്. ഒരേ ഒരു ചിന്ത മാത്രംമനസ്സിൽ. ഇനി പ്രതിക്കൂട്ടിൽ നിന്ന് ഇറങ്ങിയാൽ പോകേണ്ടതു വീട്ടിലേക്കോ, ജയിലിലേക്കോ?

വയസ്സായ ഒരുസ്ത്രീ, പ്രതിയെ താങ്ങിപ്പിടിച്ച് കോടതിവരാന്തയുടെ ഒതുക്കുകൾ ഇറക്കി.

എന്തുചെയ്യാം. സഹായത്തിന് ആ സ്ത്രീ മാത്രം. ആകെയുള്ള നാലു് ആൺമക്കളും ഗൾഫിൽ. അവർക്ക് ഈ ബുദ്ധിമുട്ടൊന്നും അറിയില്ല. മാസാമാസം ഡ്രാഫ്ററ് അയച്ച് അവിടെ സുഖമായി കഴിഞ്ഞാൽ മതി. അവർ, നല്ലവീടുകൾ നാട്ടിൽ പണിതിട്ടുണ്ട്. അവിടേക്ക് മാറിതാമസിക്കാനൊക്കുമോ? കുടികിടപ്പു നഷ്ടപ്പെടില്ലേ? എന്തെല്ലാം കഷ്ടപ്പാടുകൾ അനുഭവിക്കണം.

വെങ്കിടിസ്വാമി, ചേറപ്പായിയെ വിളിച്ചു: ഡാ, ചേറപ്പാ, ഇങ്കെവാ.

എന്താ സ്വാമീ?

ഇതുപോലെയൊന്നും ചോദിക്കരുതു്.

ഏതു കൊസ്റ്റ്യൻ സ്വാമീ?

നീ എന്തിനാ സബ്ഇൻസ്പെക്ടരോട് കുടികിടപ്പു കിടച്ചോ എന്നു ചോദിച്ചതു്?

അവൻ വല്ല കുഴപ്പോം ഉണ്ടാക്കുവാ സ്വാമീ.

അതുതാൻ ഞാൻ ആലോചിക്കുന്നതു്. ന്യൂ റിക്രൂട്ട്സ്. ശിന്ന പശങ്കൾ. എടുത്തുചാട്ടം. ജാഗ്രതൈ.

ഇനിക്ക് ഒരു ലേശം പേടീണ്ട് സ്വാമീ.

* * *

സമയം രാത്രി ഒമ്പതു്.

ചേറപ്പായി കുറേ വിസ്കിയും, ധാരാളം പോർക്കിറച്ചിയും അകത്താക്കി, ചാരുകസേരയിൽ തളർന്നു കിടക്കുന്നു.

അപ്പോൾ പടിക്കൽ ഒരു ജീപ്പ്. കടും നീലനിറം.

ചേറപ്പായി ചാടി എഴുന്നേററു.

ഈ ജീവിതത്തിൽ എത്രയെത്ര അടിക്കേസുകൾ, കുത്തുകേസുകൾ എല്ലാം നന്നായി നടത്തിയിട്ടുണ്ട്. എന്നാലും ഇതുവരെ ആരുടേയും തല്ലു കൊണ്ടിട്ടില്ല. എന്നിട്ട് ഇപ്പോൾ?

ചുവരിൽ ഫ്രെയിംചെയ്തുവച്ച വിശുദ്ധ മാതാവിൻെറ രൂപംനോക്കി കരഞ്ഞു പറഞ്ഞു:

മാതാവേ, നീയിതു കാണുന്നുണ്ടോ? മിററത്തു് പോലീസാ! ഇനിക്കു് വയസ്സായീട്ടാ.

അപ്പോൾ, വർഷങ്ങളായി, ചേറപ്പായിക്കു മാത്രം കേൾക്കുന്ന മാതാവിൻെറ ചിരപരിചിതമായ ശബ്ദം ഒഴുകിവന്നു:

സെഖര്യാവേ, സെഖര്യാവേ, ഭയപ്പെടാതിരിക്കൂ.

ചേറപ്പായി സങ്കടത്തോടെ പിണങ്ങിപ്പറഞ്ഞു: നനിക്കു് അവിടെ ഇരുന്നു്, അങ്ങനൊക്കെപ്പറയാം. അനുഭവിക്കണതു് ഞാനാ.

സെഖര്യാവേ, ഭയം നിന്നെ ബാധിക്കുന്നുണ്ടോ? നിൻെറ കാലുകൾ വിറയ്ക്കുന്നുണ്ടോ?

എൻെറ കാലിൻെറ മുട്ടു് പാണ്ടിമേളം കൊട്ടണതു്. മേളംമുറുകുന്നാ തോന്നണേ.

സെഖര്യാവേ, സമാധാനമായിരിക്കൂ.

ചിട്ടയിലുള്ള കാൽവയ്പുകൾ മുററത്തു കേട്ടു.

മാതാവേ, ആ ദുഷ്ടൻ ഉമ്മറത്തെത്തീന്നാ തോന്നണേ. രക്ഷിക്കണം. നനിക്കു് നാലു് മെഴുതിരി.

മാതാവു് ഒരൊററ അക്ഷരം ശബ്ദിച്ചില്ല.

ചേറപ്പായി വാതിൽക്കലേക്കു നോക്കി.

വാതിൽക്കൽ, നിറഞ്ഞുനിൽക്കുന്നു, സബ്ഇൻസ്പെക്ടർ.

പഹയൻ കയ്യ്വയ്ക്കാണ്ടിരുന്നാ മതിയായിരുന്നു.

എന്നെ മനസ്സിലായില്ലേ? സബ്ഇൻസ്പെക്ടർ സദാനന്ദൻ. ഞാൻ സാറിനെ ഒന്നു കണ്ടു സംസാരിക്കാൻ വന്നതാ.

ഹാവൂ, സ്വരത്തിൽ മയമുണ്ടല്ലോ ദുഷ്ടന്. എന്നാലും വിശ്വസിച്ചൂടാ, പോലീസല്ലേ?

ചേറപ്പായി ഉടനേ പറഞ്ഞു:

ഇരിക്കൂ, ഇരിക്കൂ. എന്താ കാര്യം?

ഇന്നു് സാറു് കുടികിടപ്പിൻെറ കാര്യം കോടതിയിൽ വച്ചു ചോദിച്ചില്ലേ?

ചേറപ്പായിയുടെ സപ്തനാഡികളും തളർന്നു. ഒരു വിധം പറഞ്ഞൊപ്പിച്ചു:

അയ്യോ, അതൊക്കെ ഇപ്പഴും ഓർത്തോണ്ടിരിക്ക്യാ? അതിലൊന്നും ഒട്ടും വിരോധം തോന്നരുതു്. എതിർ വിസ്താരത്തിൽ എന്തെല്ലാം ചോദിക്കേണ്ടിവരും? നത്തിങ് പേർസണൽ ഇൻ ഇററ്.

അതല്ല. ഞാൻ വന്നതു്...എനിക്കു് ഈ കുടികിടപ്പിൻെറ നിയമവശം ഒന്നു പറഞ്ഞുതരണം. എൻെറ സ്വന്തം പ്രശ്നം.

ഹാവൂ സമാധാനം. മാതാവേ, രക്ഷിച്ചൂട്ടാ. നാളെ നനിക്കു് നാലു മെഴുകുതിരി.

പെട്ടെന്നു് ചേറപ്പായി അഭിഭാഷകനായി. വാചാലനായി.



കുടികിടപ്പുമാത്രമോ? ആ പറമ്പു മുഴുവൻ കൈവശപ്പെടുത്താനുള്ള നിയമവശങ്ങൾ പറഞ്ഞു തരാമല്ലോ. എന്താണു പ്രോബ്ളം?

എൻെറ അച്ഛനും അമ്മയും വളരെക്കാലമായി ഒരു ചെറിയ വീട്ടിലാണു താമസം. നിസ്സാരവാടക.

വാടകശ്ശീട്ടു് എഴുതിക്കൊടുത്തിട്ടുണ്ടോ?

ഇല്ല.

അപ്പോൾ വാക്കാൽ ഏല്പന. അതന്യായം വേണ്ടതു്.

ഇൻസ്പെക്ടർ രണ്ടു കവിൾ ശ്വാസം ആശ്വാസത്തോടെ വിഴുങ്ങി.

വീടിന്നു് പഞ്ചായത്തു് നമ്പ്ര് ഉണ്ടോ?

ഉണ്ടു്.

റേഷൻകാർഡു്?

ഉണ്ടു്. അച്ഛൻെറ പേരിൽ, ഈ വീട്ടു നമ്പറിൽ,

വോട്ടേഴ്സ്ലിസ്ററിലും ഈ വീട്ടു നമ്പറിൽ പേരുണ്ടല്ലോ.

ഉണ്ടു്.

വേറേ ഏതെങ്കിലും വീടു് ഉണ്ടോ?

ഉണ്ടു്. അതിൽ വല്ലകുഴപ്പം...?

വീടു് ഉണ്ടായിക്കോട്ടെ. ആരുടെ പേരിലാ?

എൻെറ പേരിൽ.

അപ്പോൾ കുഴപ്പമില്ല.

എനിക്കു് ആ പഴയ വീടിനോടു് ഒരു സെൻറിമെൻറൽ അററാച്ച്മെൻറ് ഉണ്ടു്. ഞാൻ ജനിച്ചതു് അവിടെയാണു്. ആ വീടു് കുടികിടപ്പായി കിട്ടുമോ?

അതിനു് ഉത്തരം പറയാതെ ചേറപ്പായി നാടകീയമായി എഴുന്നേററു, ആകാവുന്നത്ര ഉയരത്തിൽ. അലമാരയിൽനിന്നും അച്ചടിച്ച ഒരു ഫോറം എടുത്തു പൂരിപ്പിച്ചു.

ഇതാ, ഇതു് അവിടത്തെ ചാട്ടക്കോടതിയിൽ, ഏതെങ്കിലും ഒരു വക്കീലിനെക്കൊണ്ടു് ഫയൽ ചെയ്യിക്കണം. ഇനി വീടു് നിങ്ങളുടേതാണു്.

ഇൻസ്പെക്ടർ അതു ഭവ്യതയോടെ വാങ്ങി. ഒരു നൂറുരൂപ നോട്ടു് എടുത്തു്, ചേറപ്പായിയുടെ മേശപ്പുറത്തുവച്ചു.

ഛെ, ഛെ, എന്താ ഈ കാണിക്കുന്നേ? നൊ, നൊ, ഞാൻ ഒന്നും സ്വീകരിക്കില്ല.

ചേറപ്പായി ആ നോട്ടു് എടുത്തു് ഇൻസ്പെക്ടറുടെ പോക്കററിൽത്തന്നെ തിരുകിവച്ചു.

പുറത്തു് ജീപ്പ് സ്റ്റാർട്ടു് ചെയ്യുന്ന ശബ്ദം.

ചേറപ്പായി, വിസ്കിക്കുപ്പി എടുക്കാൻ അകത്തേക്കു് ഓടുകയായിരുന്നു.

അപ്പോൾ മാതാവിൻെറ ശബ്ദം:

സെഖര്യാവേ, സെഖര്യാവേ, നീ എങ്ങോട്ടു്?

മിണ്ടാണ്ടു് അവിടെ ഇരുന്നോ. ഞാൻ ഇപ്പോ വരാം. എന്നിട്ടു് തന്നോടു് എനിക്കു കുറച്ചു് പറയാണ്ടു്.

ചേറപ്പായി വലിച്ചുകഴിയാറായ ഒരു തെറുപ്പ് ബീഡി ദൂരെയെറിഞ്ഞു് തിരിച്ചു മാതാവിൻെറ മുന്നിൽ വന്നുനിന്നു് ചോദിച്ചു:

നിയ്യ് കണ്ടോ? അവൻ തന്ന നോട്ടു്? നൂറു ഉറുപ്യ. അതു മേടിക്കാനുള്ള ധൈര്യം തന്നോ നിയ്യെനിക്കു്? ഉം...ഏതായാലും പറഞ്ഞുപോയതല്ലേ. നാളെ നനിക്കു് രണ്ടു മെഴുതിരി കത്തിക്കാം.

സെഖര്യാവേ, നീ ആദ്യം നേർന്നതു് നാലു മെഴുകുതിരികൾ ആയിരുന്നു എന്നു് ഓർക്കുക.

നിയ്യ് ഇപ്പഴും അതു് ഓർത്തോണ്ടു് ഇരിക്ക്യാ? എന്നാ നാലന്നെ. ഇനിക്കു് നൂറു ഉറുപ്യാ നഷ്ടം.

സാരമില്ല സെഖര്യാവേ, ഞാൻ ഇവിടെ ഉണ്ടല്ലോ?

ഉം...അതു പറഞ്ഞ് നിയ്യ് അവിടെ അങ്ങിനെ ഇരുന്നോ—മുത്തേ്യ.

(തുടരും)

*സഖറിയ എന്ന പേരിനെ, ബൈബിളിൽ സെഖര്യാവു് എന്നും, നാട്ടിൽ ചേറപ്പൻ, ചേറപ്പായി എന്നും വിളിക്കാറുണ്ടു്.



## നിറം മങ്ങിയ ഫിലിം ഫെസ്റ്റിവൽ

(15-ാം പേജിൽനിന്നു തുടർച്ച)

'ഓപ്പൺ ഹാർട്ടി'ൻെറ കഥ അതാണു തെളിയിക്കുന്നതു്. റഷ്യയുടെ തലസ്ഥാനനഗരമായ മോസ്കോയിൽവച്ചു് രണ്ടു ചെറുപ്പക്കാരികൾ തമ്മിൽ കണ്ടുമുട്ടുകയും സ്നേഹബന്ധം സ്ഥാപിക്കുകയും ചെയ്യുന്നു. സുന്ദരിയായ ലിയൂബ മോസ്കോക്കാരിയാണു്. വാരിയ അകലെയുള്ള ഒരു കൊച്ചു പട്ടണത്തിൽനിന്നു വന്നവളും. ഡോക്ടറാകാനാണു് ഇരുവരുടെയും മോഹം. പക്ഷേ, മെഡിക്കൽ ഇൻസ്ററിററ്യൂട്ടിൽ അഡ്മിഷൻ നേടിയെടുക്കാൻ ഇരുവർക്കും കഴിഞ്ഞില്ല. ലിയൂബ ഒരു രഹസ്യമറിഞ്ഞു-വാരിയ ഗർഭിണിയാണെന്ന സത്യം. തന്നോടൊപ്പം തൻെറ വീട്ടിൽ താമസിക്കാൻ ലിയൂബ കൂട്ടുകാരിയെ ക്ഷണിച്ചു. ലിയൂബയുടെ വീട്ടിൽവച്ചു കൂട്ടുകാരി പ്രസവിച്ചു. പെട്ടെന്നൊരു ദിവസം പട്ടണത്തിൽനിന്നും വന്ന വാരിയ അപ്രത്യക്ഷയായി. അവളുടെ കുട്ടി ലിയൂബയുടെ കിടക്കയിൽ കിടന്നു് അമ്മയെ കാണാൻ കരഞ്ഞു. ലിയൂബയ്ക്കു് ആ കുട്ടിയെ ദത്തെടുക്കേണ്ടിവന്നു. അവളുടെ കാമുകൻപോലും അവളെ സംശയിക്കാൻ തുടങ്ങി. പിന്നീടു് അവളുടെ ദിവസങ്ങൾ വ്യഥയും പീഡനവും നിറഞ്ഞതായിരുന്നു. അതെല്ലാം ഒരുതരം വാശിയോടെ അവൾ അതിജീവിക്കുകയും ചെയ്തു.

നിനച്ചിരിക്കാതെ സങ്കീർണ്ണമായ ഒരു അവസ്ഥയിൽ കുരുങ്ങിപ്പോകുന്ന ചെറുപ്പക്കാരിയായ സ്ത്രീയുടെ ജീവിതം വളരെ സൂക്ഷ്മതയോടെ പകർത്തിയെടുത്തതിൻെറ മെച്ചം ജൂറി ഓപ്പൺഹാർട്ടിൽ ദർശിച്ചു. ഈ ചിത്രത്തിൽ ലിയൂബ എന്ന കഥാപാത്രത്തെ അവതരിപ്പിച്ച മാറിനേ സ്ലാറിഖിനാണു മികച്ച നടിക്കുള്ള രജതമയൂരം നൽകിയതു്.

ഈജിപ്ററിൽ നിന്നെത്തിയ 'ബസ് ഡ്രൈവർ' എന്ന ചിത്രത്തിൽ നായകനായ ഹസ്സൻെറ റോളിൽ അഭിനയിച്ച ആർ. എൽ. ഷെറീഫ് മികച്ച നടനുള്ള രജതമയൂരം നേടുകയുണ്ടായി. പിതാവു് തൻെറ ഏററവും വിലമതിപ്പുള്ള സ്വത്തായികരുതിയ വർക്ക് ഷോപ്പിനെ സാമ്പത്തിക പ്രതിസന്ധിയിൽ നിന്നു രക്ഷിച്ചെടുക്കാൻ ഒരു മനുഷ്യായുസ്സിലെ മുഴുവൻ അവഹേളനവും വേദനയും സഹിക്കുന്ന ഹസ്സനെ സിനിമ കണ്ടിറങ്ങിയാലും മറക്കാൻ കഴിയില്ല. വൈകാരികനിബദ്ധവും ശക്തവുമായിരുന്ന ആർ. എൽ. ഷെറീഫിൻെറ അഭിനയം.

മത്സരത്തിനുണ്ടായിരുന്ന ഇന്ത്യൻ ചിത്രമായ ഉത്പലേന്ദു ചക്രവർത്തിയുടെ ചോഖ് (കണ്ണുകൾ)ന് ജൂറി അവരുടെ പ്രത്യേക സമ്മാനം നൽകി. ഈ ബംഗാളി ചിത്രത്തിൻെറ കഥയിൽ പുതുമ ദർശിക്കാൻ കഴിയില്ലെങ്കിലും അതിൽ അവതരിപ്പിക്കപ്പെട്ട മാനുഷിക പ്രശ്നങ്ങൾ അവഗണിക്കാൻ കഴിയുമായിരുന്നില്ല. 'ആശയ പ്രകാശനത്തിലെ തീവ്രതയും ഒന്നിനും വഴിപ്പെടാതെ നിൽക്കുന്ന ആത്മാർത്ഥതയും' ചിത്രത്തിൻെറ മെച്ചങ്ങളായി ജൂറി വിലയിരുത്തി. പീഡനത്തിനും അഴിമതിക്കും എതിരെ നീതിക്കുവേണ്ടി നടത്തുന്ന സമരം ആൻഡേഴ്സനേയും കൂട്ടരേയും അതിരററു് ആകർഷിച്ചുവെന്നു തോന്നുന്നു.

ആസ്ട്രേലിയൻ ചിത്രമായ ഗ്രേഫോക്സും ബംഗേറിയൻ ചിത്രമായ അവലാഞ്ചും ജൂറിയുടെ പ്രത്യേക പ്രശംസ പിടിച്ചുപററുകയുണ്ടായി. ഫിലിപ് ബോർസോസാണു് ആസ്ട്രേലിയൻ ചിത്രത്തിൻെറ ശില്പി. ബംഗേറിയൻ നോവലിസ്റ്റായ ബാംഗാ ദിമിത്രോവയുടെ നോവൽ അതേ പേരിൽ ചലച്ചിത്രമാക്കിയതാണു് അവലാഞ്ച്. ഒരു കൊടുമുടികയറാൻ ഒരുമ്പെടുന്ന ഒരു സംഘം ചെറുപ്പക്കാരാണു് കഥാപാത്രങ്ങൾ; കൊടുമുടിയിൽ കാൽകുത്തുന്ന മുഹൂർത്തം തൊട്ടടുത്തെത്തിയപ്പോഴാണു് ഹിമപാതത്തിൽ അവർ ഒലിച്ചുപോകുന്നതു്. ആ പർവ്വതാരോഹണസംഘം നേരിട്ട പ്രശ്നങ്ങൾ ഓരോരോ കഥാപാത്രങ്ങളിലൂടെ അവരുടെ അഭിപ്രായഭേദങ്ങളോടെ അവതരിപ്പിക്കുകയാണു് പിന്നീടുള്ള സീനുകളിൽ. സിനിമയുടെ ഘടന ആകർഷകമാണു്. ചിത്രത്തിൻെറ സാങ്കേതിക മേന്മയെക്കുറിച്ചു പ്രശംസിച്ചേമതിയാകൂ.

ഇക്കുറി മികച്ച ഹ്രസ്വ ചിത്രത്തിനുള്ള രജതമയൂരത്തിനും അവകാശികളെ കിട്ടിയില്ല. എങ്കിലും മികച്ച സംവിധായകനെ കണ്ടുകിട്ടുകയുണ്ടായി. ചെക്കോസ്ലവാക്യൻ ചിത്രമായ 'ലാബ്രിന്ത് ഒഫ് ദ വേൾഡ്' എന്ന ഹ്രസ്വചിത്രത്തിൻെറ സംവിധായകനായ മിലാൻ മിലോയാണു് ആ സംവിധായകൻ. ഷോർട്ട് ഫിലിം ജൂറിയുടെ പ്രത്യേക സമ്മാനത്തിനു് രണ്ടു്ഇന്ത്യൻ ചിത്രങ്ങൾ അവകാശികളായി. മീരാ ദിവാൻ സംവിധാനം ചെയ്ത ഗിഫ്ററ് ഒഫ് ലവ്, പ്രകാശ് ഝായുടെ ഫെയ്സസ് ആഫ്ററർ ദ സ്റ്റോം എന്നീ ചിത്രങ്ങൾക്കാണു് സ്പെഷ്യൽ അവാർഡ് കൈവന്നതു്.

ഡെൽഹി ചലച്ചിത്രമേളയിലെ ഇൻഫർമേഷൻ സെക്ഷനിലും മികച്ച ചിത്രങ്ങളുടെ എണ്ണം കുറഞ്ഞുവരുന്നു. പശ്ചിമജർമ്മനിയിൽ നിന്നെത്തിയ ഇൻഗ്മാർ ബെർഗ്മാൻെറ ഫ്രം ദ ലൈഫ് ഒഫ് മാരിയോനെററ്സ് കാണാൻ പലരും കാത്തിരിക്കുകയായിരുന്നു. ഈ ചിത്രത്തെ എന്തായാലും ബെർഗ്മാൻെറ മികച്ച രചനകളിൽ പെടുത്താൻ കഴിയുകയില്ല. ഷബ്രോളിൻെറ 'ലെ ഫൻേറാമെസ്ദ ചാപ്പിലിയർ' ഷബ്രോൾ ചിത്രങ്ങളുടെ നിലവാരം പുലർത്തി. കോസ്റ്റാഗാവറാസിൻെറ മിസിങ്ങും ഗുനിയുടെ യോളും ഫെസ്റ്റിവലിനു ജീവൻ നൽകിയ ചിത്രങ്ങളാണു്. ഗ്രാബർറോഷയുടെ ലാററിനമേരിക്കൻ സിനിമാ ക്ലാസിക്കുകൾ ഉൾപ്പെടുത്തിക്കൊണ്ടുള്ള പ്രത്യേക പ്രദർശനം ഒൻപതാം ഇൻറർ നാഷണൽ ഫിലിം ഫെസ്റ്റിവലിൻെറ നേട്ടങ്ങളിലൊന്നായി കണക്കാക്കാം.

## പ്രതിഭയുടെ പരകോടി

(17-ാം പേജിൽനിന്നു തുടർച്ച)

ചെല്ലുന്നു. ഒരു തുള്ളിരക്തംപോലും പുരളാത്ത കത്തി. സാൻറിയാഗോ നിരപരാധനായിരുന്നുവെന്നു് സൂചിപ്പിക്കുകയല്ലേ മാർകേസ്. ഇതിനെത്തന്നെയാണു് നിരൂപകർ 'മാജിക്കൽ റീയലിസം' എന്നു വിളിക്കുന്നതു്.

### സത്യത്തിൻെറ ആപേക്ഷികത

'പുരാവൃത്ത'ത്തിനാകെ സന്ദിഗ്ധാർത്ഥതയുണ്ടെന്നു് മുകളിൽ പറഞ്ഞല്ലോ. ആഖ്യാനത്തിൻെറ സവിശേഷതകൊണ്ടു് ഈ സന്ദിഗ്ദ്ധതയുടെ സാന്ദ്രത കൂടുന്നു. സംഭവങ്ങൾ കഴിഞ്ഞു് ഇരുപത്തേഴു വർഷങ്ങൾക്കുശേഷമാണു് കഥ പറയുന്ന ആൾ പലരെയും കണ്ടു് കൊലപാതകത്തെസ്സംബന്ധിച്ച വിവരങ്ങൾ ആരായുന്നതു്. സാൻറിയാഗോയുടെ അമ്മ, വിക്ടോറിയ എന്ന പരിചാരിക, പാലു വിൽക്കുന്ന കടയുടെ ഉടമസ്ഥ എന്നിങ്ങനെ പലരും പറയുന്ന കാര്യങ്ങൾ ഒരുമിച്ചുചേർത്താണു് അയാൾ 'പുരാവൃത്ത'ത്തിൻെറ രൂപം സൃഷ്ടിക്കുന്നതു്. ഓരോ പ്രവൃത്തിയും ലളിതമാണു്. പക്ഷേ, ആ സങ്കീർണ്ണത വഞ്ചനാത്മകമാണു്. കാരണം, ഋജുവായ ആഖ്യാനം ആരിൽനിന്നും ആവിർഭവിക്കുന്നില്ല എന്നതത്രേ. മാറിമാറി വരുന്ന വീക്ഷണകോണങ്ങളിൽക്കൂടി നമ്മൾ സത്യത്തിൻെറ ഒരംശം മാത്രം കാണുന്നു. വെള്ളത്തിലിട്ട കമ്പു് ഒടിഞ്ഞതുപോലെ കാണുമല്ലോ. അതുപോലെ സംഭവങ്ങൾ വർണ്ണിക്കുന്നവരുടെ ഓർമ്മകളിൽക്കൂടി കടന്നുവരുന്ന സംഭവങ്ങൾക്കു രൂപപരിവർത്തനം വന്നുപോകുന്നു. പലരുടെയും വിവരണങ്ങൾ കേട്ടുകഴിയുമ്പോൾ, ആ പുനരാഖ്യാനം കഥ പറയുന്ന ആളിൽനിന്നു നമ്മൾ കേട്ടു കഴിയുമ്പോൾ ഒരു 'മിസ്ററി'യാണു് ഉണ്ടാവുക. ആ അദ്ഭുതപ്രതീതി ജീവിതത്തിൽനിന്നും നമുക്കു ഉളവാകുന്നുണ്ടല്ലോ. മാർകേസിൻെറ ഈ നോവൽ അതുകൊണ്ടു് ജീവിതമായിത്തന്നെ പരിലസിക്കുന്നു.

### ഉത്കൃഷ്ടമായ സാഹിത്യം

ജലാശയത്തിലേക്കു കല്ലെടുത്തു് എറിയൂ. തരംഗങ്ങൾ. കൊച്ചു തരംഗങ്ങൾ വലിയ തരംഗങ്ങളുണ്ടാക്കുന്നു. ആ വലിയ തരംഗങ്ങൾ അവയെക്കാൾ വലിയ തരംഗങ്ങൾ സൃഷ്ടിക്കുന്നു. മാർകേസ് ഒരു പദമെടുത്തു് എറിയുമ്പോൾ ജീവിതത്തെ സമാക്രമിക്കുന്ന അസംഖ്യം അനുഭവ തരംഗങ്ങളാണു് ജനിക്കുന്നതു്. അവയെക്കുറിച്ചെല്ലാം പ്രതിപാദിക്കാൻ സ്ഥലമില്ല. ഈ നോവൽ വായിക്കൂ മഹനീയമായ സാഹിത്യം എന്തെന്നു് മനസ്സിലാക്കൂ എന്നു മാത്രമേ എനിക്കു പറയാനുള്ളൂ.

**കഥ**

# കാമുകൻ

## യു. കെ. കുമാരൻ

ഇതാ ഇപ്പോൾ ഇവിടെനിന്നും ഇറങ്ങിപ്പോയതു് എൻെറ ഉമ്മയുടെ കാമുകനാണ്. ഏറെ നേരമായി അവർ ഉമ്മറക്കോലായയിൽ ഇരുന്നും നിന്നും സംസാരിക്കുന്നു. ഇടയ്ക്കു് അടക്കിപ്പിടിച്ചും, പിന്നീട് ഒരു ദീർഘനിശ്വാസത്തിലും അവസാനിക്കുന്ന അവരുടെ സംഭാഷണങ്ങൾ എന്തിനെക്കുറിച്ചാണെന്ന് എനിക്കറിയില്ല. വേണമെങ്കിൽ ശ്രദ്ധിക്കാമായിരുന്നിട്ടും എനിക്കങ്ങനെ ചെയ്യണമെന്നു തോന്നിയില്ല. അവർക്കു പറയാനുള്ള ദുരിതപ്പാടുകളെല്ലാം അവർ തന്നെ പറഞ്ഞുതീർക്കട്ടെ.

എന്നാലും എനിക്കതു ഊഹിക്കാവുന്നതേയുള്ളൂ. ഒരു കൗതുകത്തിനുവേണ്ടി ഞാനതിനെക്കുറിച്ച് ഓർത്തില്ലെന്നുമില്ല. മഴയില്ലാത്തതുകാരണം രാത്രിയുണ്ടാവുന്ന അസഹ്യമായ ഉഷ്ണത്തെക്കുറിച്ചും വെള്ളം കിട്ടാത്തതുകാരണം വാടിപ്പോവുന്ന മുളകുവള്ളികളെക്കുറിച്ചും അവർ സംസാരിച്ചിരിക്കാം. പിന്നീട് പൊഴിഞ്ഞുപോയ ഭൂതകാലത്തിൻെറ ഏതെങ്കിലും ഒരോർമ്മ ദുർബ്ബലമായ വിരലുകളിൽ താങ്ങിയെടുത്ത് അയാൾ ഉമ്മയുടെ നെഞ്ചിനുനേരേ എറിഞ്ഞിട്ടുമുണ്ടായിരിക്കാം. തെങ്ങുകളിൽ നിന്നും മച്ചിങ്ങ വീഴുന്നതിനെക്കുറിച്ചു പറഞ്ഞാൽ മതി, വർഷങ്ങൾക്കു മുമ്പ് കുളപ്പടവിലിരുന്ന പെണ്ണിനെ മച്ചിങ്ങയെടുത്തെറിഞ്ഞു പേടിപ്പിച്ച കഥ ഓർമ്മിപ്പിക്കുവാൻ. പഴയ സാന്ത്വനത്തിൻെറ തേങ്ങൽ കണക്കെ നിശ്ശബ്ദത അവർക്കിടയിൽ കടന്നുവന്ന് അവരെ അന്യരാക്കുന്നതും എനിക്കറിയാമായിരുന്നു.

പോവുമ്പോൾ എന്നും അയാൾ എന്നോട് യാത്ര ചോദിക്കുന്നു. വീണ്ടും വരണമെന്നു പറഞ്ഞ് വഴിയിലേക്ക് ഇറങ്ങുന്നതുവരെ ഞാനയാളെ അനുഗമിക്കുന്നു. കഴിഞ്ഞ ഒരു മാസമായി ഇവിടെ ഇതാവർത്തിച്ചുകൊണ്ടിരിക്കുകയാണ്. എൻെറ ഉമ്മയുടെ കാമുകനെ സ്നേഹപൂർവ്വം യാത്രയയച്ചുകൊണ്ട് മടങ്ങിയെത്തുമ്പോൾ ഉമ്മ എന്നും പറയാറുണ്ട്: "നിക്കും കൂടി അങ്ങോളം പോകായിരുന്നില്ലേ. അയാള് വയീലെങ്ങാനും തപ്പി വീണാലോ."

അയാൾ രാത്രിയാവുംമുമ്പേ കുടിയിലെത്തുമെന്നു പറഞ്ഞ് ഞാൻ ഉമ്മയെ ആശ്വസിപ്പിക്കുന്നു. വീണ്ടും ഉമ്മയും ഞാനും ആ വീട്ടിൽ തനിച്ചാകുന്നു. മുമ്പത്തെപോലെ ഉമ്മ ഉമ്മയുടെ ലോകത്തും ഞാൻ എൻെറ ലോകത്തും. ഞങ്ങൾക്കു തമ്മിൽ ഒന്നും സംസാരിക്കാനില്ലെന്ന അവസ്ഥ ഞങ്ങളെ രണ്ടുപേരെയും അസ്വസ്ഥരാക്കുന്നു. മച്ചിൻപുറത്ത് ഒരെലി ചാടിക്കളിക്കുന്നതിനെക്കുറിച്ച് ഞങ്ങൾ ഏറെ പറഞ്ഞു കഴിഞ്ഞു. അല്ലെങ്കിൽ കിണററിൻ കരയിൽ ഒളിച്ചിരുന്ന പൂച്ചയുടെ പതിഞ്ഞ നഖങ്ങളെ കബളിപ്പിച്ചുകൊണ്ടു രക്ഷപ്പെട്ട ഒരു മാടപ്പിറാവിനെപ്പററി. ഞങ്ങൾക്കിടയിൽ പറയാൻ ഇപ്പോൾ ഒന്നുമില്ല. സ്നേഹബന്ധത്തിൻെറ ശുദ്ധമായ ശാന്തതമാത്രം.

ബാപ്പ മരിച്ചതിനുശേഷമാണ് ഞങ്ങൾ ഒററപ്പെടുന്നത്. രണ്ടുപേർക്കും അത് അവിശ്വസനീയമായിരുന്നു. ബാപ്പയ്ക്ക് എപ്പോഴെങ്കിലും മരണമുണ്ടാകുമെന്ന് സങ്കല്പിക്കുവാൻ പോലും എനിക്കു് കഴിയുമായിരുന്നില്ല. എന്നിട്ടും ബാപ്പയ്ക്ക് മരിക്കേണ്ടിവന്നു.

ബാപ്പ ഒരു സ്വപ്നം പോലെയായിരുന്നു ഞങ്ങൾക്ക്. എപ്പോഴും ഞങ്ങളെ ചിരിപ്പിച്ചുകൊണ്ടിരുന്ന ബാപ്പ ഒരു ദിവസം മച്ചിൻപുറത്ത് തൂങ്ങി നില്ക്കുന്നത് ഞാനും ഉമ്മയും ഒന്നിച്ചാണു കണ്ടത്. ആ കാഴ്ച ഭീകരമായിരുന്നുവെന്നാണ് എല്ലാവരും പറയുന്നത്. ഉമ്മ അതുകണ്ടു ബോധംകെട്ടു വീണു. ബാപ്പ എന്തിനാണ് ഒററയ്ക്കു കയറിൽ തൂങ്ങാൻ പോയതെന്നാണ് ഞാൻ ആലോചിച്ചത്. കൂടെച്ചെല്ലുവാൻ എന്നെക്കൂടി വിളിച്ചിരുന്നുവെങ്കിൽ ഞാൻകൂടി പോവുമായിരുന്നു. അപ്പോൾ മാത്രമാണ് ബാപ്പ സ്നേഹശൂന്യനാണെന്ന് എനിക്കു തോന്നിയത്. ബാപ്പ ഇല്ലാതായതോടുകൂടി ഞങ്ങൾക്കാരെക്കുറിച്ചും പറയാനില്ലാതായി. ആക്കും ഞങ്ങളോടും. ആ വലിയവീട്ടിൽ പരസ്പരമൊന്നു കലഹിക്കുവാൻപോലും ഞങ്ങൾ മറന്നു കഴിഞ്ഞിരുന്നു. അതോടൊപ്പം ഉമ്മയോട് എന്തെങ്കിലും പറയണമെന്നുള്ളതും ഞാൻ മറക്കുകയായിരുന്നു.

ഉമ്മ ആവശ്യപ്പെടുന്നു, എന്തെങ്കിലും ഇടയ്ക്കിടെ സംസാരിക്കണമെന്ന്. എന്തിനെക്കുറിച്ചാണു സംസാരിക്കേണ്ടത്? ബാപ്പ നൽകിയ സ്നേഹത്തെക്കുറിച്ചു പറയുമ്പോൾ ഉമ്മ വികാരാധീനയാകുന്നു. ഉമ്മ എനിക്കു നൽകുന്ന സ്നേഹത്തെക്കുറിച്ച് ഉമ്മയോട് പറയാനും വയ്യ. ഒടുവിൽ സംസാരിക്കുവാൻ ഒന്നുമില്ലാതാവുന്ന എന്ന അവസ്ഥ ഞങ്ങൾ തമ്മിലുള്ള സ്നേഹബന്ധത്തെപ്പോലും ബാധിക്കുമോ എന്ന് ഞാൻ ഭയന്നു. ഒരിക്കൽ ഉമ്മ തന്നെ എന്നോടതു സൂചിപ്പിച്ചു. അത് ഞെട്ടിപ്പിക്കുന്ന ഒരവസ്ഥയിലേക്കു് എന്നെ എത്തിക്കുകയും ചെയ്തു.

മച്ചിൽ തൂങ്ങിനിൽക്കുന്ന ബാപ്പയുടെ മുഖഭാവവുമായാണ് ഉമ്മ എൻെറ മുമ്പിൽ വന്നത്. എന്നിട്ട് പറഞ്ഞു:

"നീയിങ്ങനെ മുണ്ടാതിരുന്നാല് നെന്നെ ഞാൻ തച്ചു കൊല്ലും."

ഉമ്മയുടെ ദേഷ്യം എന്നെ ഏറെ സന്തോഷിപ്പിച്ചുവെങ്കിലും ഞങ്ങളുടെ ബന്ധത്തിൽ സാരമായ എന്തോ അപകടം സംഭവിക്കുവാൻ പോകുന്നുണ്ടെന്നതിൻെറ സൂചനയായി അതെനിക്കു തോന്നി. ഉമ്മയുടെ സ്നേഹം എനിക്കു നഷ്ടപ്പെടുന്ന അവസ്ഥ ചിന്തിക്കുവാൻപോലും കഴിയുമായിരുന്നില്ല. ഉമ്മ എന്നെ വെറുക്കാൻ തുടങ്ങിയിരിക്കുന്നു. ഒരുദിവസം ഉമ്മ എന്നെ തല്ലിക്കൊല്ലാൻ വരുമെന്നുതന്നെ ഞാൻ കരുതി. അല്ലെങ്കിൽ മച്ചിൽ ഒരു വൃത്തികെട്ട സത്വമായി ഉമ്മ കയറിൽ തൂങ്ങിയേക്കും. ഇതു രണ്ടും ഒരർത്ഥത്തിൽ ഒന്നുതന്നെ. ഇതിൽ നിന്നെല്ലാം എന്നെ രക്ഷിച്ചതു് എൻെറ ഉമ്മയുടെ കാമുകൻെറ വരവായിരുന്നു.

പതിവുപോലെ സംസാരിക്കാൻ ഒന്നുമില്ലാതെ ഉമ്മറത്തിണ്ണയിൽ ഞങ്ങൾ രണ്ടുപേരും മിണ്ടാതിരിക്കുമ്പോഴാണ് വഴിയിൽ ശബ്ദം കേട്ടത്. പഴയ കടലാസു വില്പനക്കാരൻേറതായിരുന്നു അത്. ആ ശബ്ദം കേട്ടപ്പോൾ മച്ചിൻപുറത്ത് പഴയ കടലാസുകളുണ്ടല്ലോ എന്നു ഞാൻ ഓർത്തു. ബാപ്പ കേസുനടത്തിയിരുന്ന പഴയ കോടതിപ്രമാണങ്ങൾ മച്ചിൻപുറത്ത് കുമിഞ്ഞുകൂടിയിരിക്കുന്നു. അതിലൊരു പ്രമാണത്തിൻെറ അക്ഷരപ്പിശകുകൊണ്ടാണ് ബാപ്പ ആത്മഹത്യ ചെയ്തതെന്ന് നാട്ടുകാർ പറയുന്നു. അതു കൂടി ആ മച്ചിൻപുറത്തുനിന്നും മാററണമെന്ന് ഞാൻ ആഗ്രഹിച്ചു. മാത്രമല്ല, അയാൾ വന്നാൽ ഉമ്മയ്ക്കും എനിക്കുമിടയിലുള്ള നിശ്ശബ്ദത തെല്ലുനേരം അവസാനിക്കുകയുംചെയ്യും. അതുകൊണ്ടു കടലാസുകാരനെ ഞാൻ വിളിച്ചു.

കടലാസുകാരൻ മുററത്തേക്കിറങ്ങിയപ്പോഴാണ് ഉമ്മയെ കണ്ടത്. ഉമ്മ അയാളെ കാണുകയും ചെയ്തു. എനിക്ക് മനസ്സിലാക്കാൻ പററാത്ത ഒരു തിരിച്ചറിയൽ അവിടെ നടന്നിട്ടുണ്ടെന്നു തോന്നുന്നു. അയാളെ കണ്ടയുടൻ ഒരു നിലവിളിയോടെ ഉമ്മ അകത്തേക്കോടി. ബാപ്പയുടെ മൃതദേഹം കണ്ടപ്പോൾ ഇതുപോലെ തന്നെയായിരുന്നു ഉമ്മ നിലവിളിച്ചിരുന്നത്. അതേ നിമിഷത്തിൽ തലയിലുള്ള കടലാസുകെട്ട് നിലത്തിട്ട് അവ്യക്തമായ എന്തോ ഒരു സ്വരം പുറപ്പെടുവിച്ചുകൊണ്ട് അയാളും പിന്തിരിഞ്ഞോടി.

ഒരു നല്ല നിമിഷമായിരുന്നു അതെന്ന് എനിക്കു തോന്നി. എന്തെങ്കിലുമൊന്നു നടക്കേണ്ട അനിവാര്യ സമയമായിരുന്നു അപ്പോൾ. അതില്ലാത്തതുകൊണ്ടാണ് ഉമ്മയ്ക്കെന്നെ കൊല്ലാൻ തോന്നിയത്. എന്താണ് കാര്യമെന്നറിയാൻ ഞാൻ ഉമ്മയുടെ പിറകേ ചെന്നു. അപസ്മാരബാധ പിടിപെട്ട രോഗിയുടേതുപോലെ ഉമ്മയുടെ മുഖത്ത് ഞരമ്പുകൾ കെട്ടുപിണഞ്ഞുകിടപ്പുണ്ടായിരുന്നു. എത്ര ചോദിച്ചിട്ടും ഉമ്മ ഒന്നും പറയാൻ കൂട്ടാക്കിയില്ല. ഒടുവിൽ കയറെടുത്തു മച്ചിലേക്കു പോകുമെന്ന് ഭീഷണിപ്പെടുത്തിയപ്പോൾ ഉമ്മ പറഞ്ഞു:

"ആ പഹേനോട് ഇങ്ങട്ട് ബരണ്ടാന്ന് പറ."

തിരികെ കോലായിലേക്കു വരുമ്പോൾ ഞാൻ കണ്ടതു് കടലാസുകച്ചവടക്കാരൻ ആ കെട്ടുമെടുത്ത് ധൃതിയിൽ വഴിയിലേക്കിറങ്ങുന്നതാണ്.

പിന്നീട് ഞാൻ അയാളെ കണ്ടെത്തുകതന്നെ ചെയ്തു. ഗ്രാമത്തെരുവിൻെറ വളരെ അകലെയുള്ള തോട്ടിൻകരയിൽ വച്ചായിരുന്നു സന്ദർശനം. ഉമ്മയോട് ജീവിതത്തിൽ ഇനിയൊന്നും സംസാരിക്കാനില്ലെന്നു തോന്നിച്ച സമയമായിരുന്നു അത്. ഉമ്മ എന്നെ തല്ലിക്കൊല്ലുന്ന ദിവസം അടുത്തുവരികയാണ്. ഇങ്ങനെ പോയാൽ ഒരു ദിവസം അത് സംഭവിച്ചേ പററൂ. ദേഷ്യം വന്നാൽ ഉമ്മ എന്താണു ചെയ്യുക എന്ന യാതൊരു രൂപവുമില്ല. ബാപ്പയെപ്പോലും ഉമ്മ തല്ലാനൊരുങ്ങിയിട്ടുണ്ട്. ഒരുപക്ഷേ, എന്നെ ഉറക്കത്തിലായിരിക്കും തല്ലിക്കൊല്ലുക. അതാണ് കൂടുതൽ എളുപ്പം; മീൻ മോഷ്ടിക്കാനെത്തുന്ന പൂച്ചയെ പതിയിരുന്ന് ഉമ്മ ആക്രമിക്കാറുണ്ട്. അതുപോലെതന്നെയായിരിക്കും എൻെറ നേരേയും വടിയോങ്ങുക. ഇങ്ങനെയുള്ള കാര്യങ്ങളെക്കുറിച്ച് ഓർത്തു നടക്കുമ്പോഴാണ് കടലാസു കച്ചവടക്കാരൻെറ ശബ്ദം ഞാൻ കേട്ടത്. ആ നിമിഷത്തിൽത്തന്നെ അയാൾ എൻെറ മുമ്പിൽ എത്തുകയും ചെയ്തു. എന്നെ കണ്ടയുടനേ മറെറാരു വഴിയിലേക്കു തിരിഞ്ഞ അയാൾക്കു പിന്നിൽ ഞാനും നടന്നു. എൻെറ കാലുകൾ അയാൾക്കു മുന്നിലെത്തിയപ്പോൾ കച്ചവടക്കാരൻ നിന്നു.



"എന്തേ വീണ്ടും വരാഞ്ഞതു്...പഴയ കടലാസുവേണ്ടേ?"

എൻെറ ചോദ്യത്തിനു മറുപടിയൊന്നും പറയാതെ അയാൾ കണ്ണുകൾ നനച്ചു.

എന്തൊരു ദയനീയ ദൃശ്യമാണിതു്. ഇതു കണ്ടിരിക്കുവാൻ വയ്യെന്ന് എനിക്കു തോന്നി. പിന്നെ ഞാൻ ചോദിച്ചു:

"എൻെറ ഉമ്മയെ എങ്ങനെ തിരിച്ചറിഞ്ഞു?"

അയാൾ അപ്പോൾ വാചാലനായി. തോട്ടിൻതീരത്തു മുഴങ്ങിയിരുന്നതു് അയാളുടെ ശബ്ദം മാത്രമായിരുന്നു. പന്ത്രണ്ടുകൊല്ലം ഉമ്മയെ സ്നേഹിച്ചു. എൻെറ ബാപ്പയാകേണ്ടിയിരുന്ന അയാളോട് എനിക്കു സ്നേഹമേ തോന്നിയുള്ളൂ. അതു കഴിഞ്ഞ് വർഷങ്ങൾ ഇത്ര കഴിഞ്ഞിട്ടും ഒററനോട്ടത്തിൽ ഉമ്മയെ എങ്ങനെ തിരിച്ചറിഞ്ഞു?

"പന്ത്രണ്ടുകൊല്ലം ഖൽബിൽ വച്ചോളെ മറക്കാം കയ്യ്വോ—"

കടലാസു കച്ചവടക്കാരനെ വീണ്ടും കണ്ടവിവരം ഉമ്മയോടു പറഞ്ഞപ്പോൾ, ഉമ്മ മുമ്പത്തെപ്പോലെ അവശത പ്രകടിപ്പിച്ചില്ല. എല്ലാം അറിഞ്ഞുകഴിഞ്ഞ എന്നിൽ നിന്ന് എന്തോ കേൾക്കാനുണ്ടെന്നപോലെ ഉമ്മ ഞാൻ പറയുന്നതിൽ ശ്രദ്ധിച്ചു.

രാത്രികാലങ്ങളിലാണ് ഉമ്മയ്ക്കും എനിക്കും കൂടുതൽ വിഷമം അനുഭവപ്പെടുക. തിണ്ണയിലിരുന്ന ഞങ്ങൾക്ക് ഒന്നും പറയാനുണ്ടാവില്ല. അല്ലെങ്കിൽ എന്തെങ്കിലും ഒന്നു പറഞ്ഞുകഴിഞ്ഞ ശാന്തതയിൽ മനസ്സു വ്യാകുലപ്പെടുകയായിരിക്കും. മണ്ണെണ്ണ ഒഴിച്ചു കഴിഞ്ഞാൽ ആളിക്കത്തുന്ന വിളക്കിനെക്കുറിച്ചായിരുന്നു അല്പനേരത്തേക്ക് ഞങ്ങളുടെ സംസാരം. വിളക്കു മാററണമെന്നു പറയാൻ തുടങ്ങിയിട്ട് നാളേറെയായി. ഉടൻതന്നെ മാററാമെന്ന മറുപടി ഉമ്മയെ സന്തോഷിപ്പിക്കുകയും ചെയ്തു. ഉമ്മ സ്നേഹസമ്പന്നയാണെന്നു തോന്നിയ നിമിഷമായിരുന്നു അത്. അപ്പോൾ അയാളെപ്പററി ചോദിക്കാൻ ഞാൻ തീരുമാനിച്ചു. ഉമ്മ പറഞ്ഞ മറുപടിയും അതുതന്നെയായിരുന്നു.

"പന്തിരണ്ടുകൊല്ലം കിനാക്കണ്ടയാളെ പന്തീരാണ്ടു കഴിഞ്ഞാൽ മറക്കോ മോനെ."

എൻെറ ഉമ്മയ്ക്ക് ഒരു കാമുകിയുടെ സ്വരം വീണുകിട്ടിയിരിക്കുന്നു. പന്ത്രണ്ടു വർഷം കാമുകിയായിരുന്ന ഉമ്മയെക്കുറിച്ചാലോചിച്ചപ്പോൾ തെല്ലു രസവും തോന്നി. എന്നാൽ ഉമ്മയുടെ മുഖത്തു നോക്കുമ്പോൾ അത്തരമൊരു ഭാവത്തിൻെറ ലാഞ്ഛനപോലും കാണാനെനിക്കു കഴിഞ്ഞില്ല. പലവട്ടം കൗതുകത്തോടെ അതു കാണാൻവേണ്ടി മാത്രം ഞാൻ അവരെ ശ്രദ്ധിച്ചു. കാമുകിയായ ഉമ്മയെക്കുറിച്ചും, വർഷങ്ങൾക്കുശേഷം കണ്ടു



# ആട്ടക്കാരൻ

സദാ ആട്ടവും പാട്ടുമായി കഴിഞ്ഞുകൂടുന്ന അന്തസ്സുള്ള ആട്ടക്കാരനെ അറിയുമോ? കാണാൻ മനോഹരമായ ഒരു കൊച്ചു പക്ഷിയാണ് ആട്ടക്കാരൻ. ഇതിനു പ്രകടമായിക്കാണാവുന്ന ഏററവും വലിയൊരു പ്രത്യേകത, നീണ്ട് വിശറിപോലെ വൃത്താകൃതിയോടുകൂടിയ അതിന്റെ വാലാണ്. വാലിന് ഏകദേശം മൂന്നര ഇഞ്ചോളം നീളമുണ്ടായിരിക്കും. മരക്കൂട്ടങ്ങൾക്കിടയിൽ ചാഞ്ചാടിനടന്ന് എപ്പോഴും വാലുയർത്തിപ്പിടിച്ചു സുന്ദരമായി ആടാനും പാടാനും ഇവയ്ക്കു വളരെ സന്തോഷമാണ്. അതുകൊണ്ടായിരിക്കാം ഇവയ്ക്ക് പക്ഷികളിലെ നർത്തകർ എന്ന ബഹുമതി കിട്ടിയതു്. നർത്തനത്തിനിടയ്ക്ക് പാററകളേയും പുഴുക്കളേയും പിടിച്ചു ശാപ്പിടും.

ആട്ടക്കാരന്റെ ശരീരത്തിന് മങ്ങിയ കറുപ്പാണ്. ഒരു ചെവിയുടെ അടുത്തുനിന്നു മറേറ ചെവിവരെ എത്തുന്നതും നെററിയിലൂടെ പോകുന്നതുമായ ഒരു വെളുത്ത പട്ടയുണ്ട്. മാറിടം മുതൽ പൃഷ്ഠംവരെ നല്ല വെള്ളനിറമായിരിക്കും. വാലിൽ മദ്ധ്യഭാഗത്തുള്ള രണ്ടു മൂന്നു തൂവലുകളൊഴിച്ച് മറെറല്ലാററിനും അററത്ത് വെള്ളനിറമുണ്ടായിരിക്കും.

കേരളത്തിൽ സ്ഥിരവാസിയായ ഈ പക്ഷി, പൊന്തകളും ചെറുവൃക്ഷങ്ങളും കലർന്ന പ്രദേശമാണ് വളരെ ഇഷ്ടപ്പെടുന്നതു്. വലിയ വൃക്ഷങ്ങളുടെ മുകളിലും കന്നുകാലിത്തൊഴുത്തിനു സമീപവും ഇവയെ മിക്കപ്പോഴും കാണാൻ കഴിയും. കന്നുകാലിത്തൊഴുത്തിനടുത്തുനിന്ന് ഇവയ്ക്ക് ധാരാളം ചെറുപ്രാണികളെ ലഭിക്കും. പറന്നുചെന്നാണ് ഇവ ഇരപിടിക്കുന്നതു്. ഓരോ ഇരയെ പിടിക്കുമ്പോഴും ഇവ ഒരു പ്രത്യേകതരം ശബ്ദം പുറപ്പെടുവിക്കും. ഇവയുടെ മറെറാരു പ്രത്യേകത, പുറപ്പെട്ട സ്ഥലത്തുതന്നെ രണ്ടാമതും തിരിച്ചെത്തുമെന്നതാണ്. അധികദൂരം പറന്നു സഞ്ചരിക്കുന്നതിന് ഇവ ഇഷ്ടപ്പെടുന്നില്ല. മിക്കപ്പോഴും ഇണയുമൊരുമിച്ചാണ് ഇരതേടി പറന്നുനടന്നു നൃത്തം ചെയ്യാറുള്ളതു്.

വേനൽക്കാലത്തും മഴക്കാലത്തിന്റെ തുടക്കത്തിലുമാണ് ഇവ കൂടുകെട്ടുന്നതു്. ഭൂമിയിൽനിന്നും ഏകദേശം ഒന്നര ആൾപൊക്കത്തിൽ ഇലക്കൂട്ടങ്ങൾക്കു തൊട്ടുതാഴെയാണ് കൂടുനിർമ്മിക്കുന്നതു്. തെങ്ങിന്റേയും മററും നേരിയ നാരുകളുപയോഗിച്ച് നിർമ്മിക്കുന്ന ഇവയുടെ കൂടിന് ഒരു ചെറിയ കോപ്പയുടെ വലിപ്പമുണ്ടായിരിക്കും. ഏകദേശം വെള്ളനിറത്തോടുകൂടിയ ഈ കൂടിന് രണ്ടിഞ്ചോളം വ്യാസമുണ്ടായിരിക്കും. ഓരോ പ്രാവശ്യവും മൂന്നു മുട്ടകൾ വീതമിടും. മുട്ടയ്ക്ക് മഞ്ഞ കലർന്ന ചുവപ്പുനിറമാണ്. വണ്ണം കൂടിയ ഭാഗത്തു തവിട്ടുനിറത്തിലുള്ള കുത്തുകൾ വ്യക്തമായി കാണാൻ കഴിയും.

**കാവുമ്പായി ജനാർദ്ദനൻ**

---

മുട്ടിയിട്ടുള്ള അവരുടെ കാമുകനെക്കുറിച്ചും ഓർമ്മിക്കുമ്പോൾ മുപ്പത്തിയൊന്നു വർഷം അവരുടെ ഭർത്താവായിരുന്ന എന്റെ ബാപ്പയെക്കുറിച്ചു ഞാൻ ഓർത്തതേയില്ല. അങ്ങനെ സംഭവിക്കുവാൻ പ്രത്യേക ന്യായീകരണമൊന്നുമുണ്ടായിരുന്നില്ല. ഉമ്മയ്ക്കും കാമുകനുമിടയിൽ ബാപ്പ ഒരു നിഴലായിരിക്കരുതെന്ന് ഞാൻ വിചാരിക്കുന്നുണ്ടാവാം. ഉമ്മയുടെ കാമുകൻ ഈ ഗ്രാമത്തിലുണ്ടെന്ന ചിന്തയും എനിക്കപ്പോൾ ആശ്വാസകരമായിരുന്നു. പന്ത്രണ്ടു കൊല്ലത്തെ സ്നേഹത്തിന്റെ ഭാരവും മനസ്സിലേററി ഇടവഴികളിലൂടെ പഴയ കടലാസുകൾ തേടി അലയുന്ന അയാളെ വീണ്ടും കാണണമെന്നു ഞാൻ ആഗ്രഹിച്ചു. ഉമ്മയ്ക്കും എനിക്കും തമ്മിൽ ഒന്നും സംസാരിക്കാനില്ലാത്ത അവസ്ഥയിൽ അയാൾക്ക് ഒരു ദീർഘനിശ്വാസമെങ്കിലും ഞങ്ങൾക്കിടയിൽ ഉയർത്താമല്ലോ. വീട്ടിലേക്ക് അയാളെ വിളിച്ചുകൊണ്ടു വരണമെന്നും ഞാൻ വിചാരിച്ചു. ഉമ്മയെയായിരുന്നു എനിക്കു ഭയം. എന്നാൽ ഒരുദിവസം ആ പേടിയും മാറി.

[illegible]ക്കോലായിലിരുന്ന ഞാനും ഉമ്മയും [illegible] ദിവസം [illegible] ഇടവഴിയിൽ ആരുടേയോ ഒരു സംസാരം കേട്ടു. ഉമ്മ [illegible] [illegible] ഞാൻ കണ്ടു [illegible] [illegible] ഉമ്മയുടെ മുഖത്ത് തെന്നിമറയുന്നതു് എനിക്കു കാണാമായിരുന്നു. എന്നാൽ പെട്ടെന്ന് ഉമ്മയുടെ മുഖം ഇരുണ്ടു. അതു് അയാളായിരുന്നില്ല. ഉള്ളിൽ തോന്നിയ സംശയം ഉമ്മ ഉടൻ പ്രകടിപ്പിക്കുകയും ചെയ്തു.

"ആ കച്ചോടക്കാരനെ ഇപ്പം കാണാറില്ലേ മോനെ..."

"ഉമ്മയ്ക്കയാളെ കാണണോ?"

എന്റെ ചോദ്യത്തിന് ഉമ്മ മറുപടിയൊന്നും പറഞ്ഞില്ല. എങ്കിലും ഉമ്മയുടെ അഭിലാഷം എന്താണെന്നുള്ളതു വ്യക്തമായിരുന്നു. ഉമ്മയ്ക്കു് പഴയ കാമുകനെ തേടിപ്പിടിച്ചുകൊടുക്കുന്നതിൽ എനിക്കപ്പോൾ വിഷമമേ തോന്നിയില്ല. രണ്ടുപേരോടും എനിക്കു കടുത്ത സഹതാപമായിരുന്നു. പൊള്ളുന്ന നിശ്വാസം കണക്കെ ഉമ്മ പറഞ്ഞതും ഞാൻ കേട്ടു: "ഇട്ടുനിയാവില് അയാള്ണ്ടെന്നു കരുത്യേതല്ല."

ഉമ്മയുടെ ആഗ്രഹം സാധിപ്പിച്ചുകൊടുക്കുവാൻ വേണ്ടിയാണ് ഞാൻ വീണ്ടും അയാളെ കാണാൻ പുറപ്പെട്ടതു്. എവിടെവച്ച് കാണുമെന്നതിനു യാതൊരു നിശ്ചയവുമില്ല. കടലാസിനു വില കുറയുന്ന അവസരങ്ങളിൽ അയാൾ കുപ്പിക്കച്ചവടത്തിനു പോകും. പഴയ കുപ്പികൾ കിട്ടുന്ന സ്ഥലത്തായിരിക്കും അപ്പോഴൊക്കെ അയാളുടെ പൊറുതി. കുപ്പിയില്ലാതാകുമ്പോൾ പഴയ ചെരിപ്പ്. പിന്നെ ചെരിപ്പുകൾ കിട്ടുന്ന പ്രദേശങ്ങളിലേക്കായിരിക്കും യാത്ര. എന്നാൽ ഉമ്മയുടേയോ എന്റേയോ ഭാഗ്യമെന്നു പറയട്ടേ അയാളെ ഗ്രാമത്തിലെ പടിഞ്ഞാറെ വഴിയിലുള്ള അത്താണിക്കടുത്തുവച്ച് ഞാൻ കണ്ടെത്തി. അത്താണിയിൽവച്ച് ഒരു കെട്ടു തനിച്ച് തലയിലേററാൻ കഴിയാതെ വിഷമിക്കുകയായിരുന്നു അയാൾ. ഞാൻ സഹായിച്ചപ്പോഴാണ് അയാൾക്കെന്നെ മനസ്സിലായതു്.

സന്തോഷപൂർവ്വം അയാൾ എന്റെ കൂടെപ്പോന്നു.

ഇപ്പോൾ ഉമ്മയുടെ കാമുകൻ ദിവസവും വീട്ടിൽ വരും. ഉമ്മയും അയാളുംകൂടി മണിക്കൂറുകളോളം ഉമ്മറത്തിരുന്നു സംസാരിക്കും. എന്തിനെക്കുറിച്ചാണ് അവർക്കിത്രയധികം സംസാരിക്കാനുള്ളതെന്ന് എനിക്കറിയില്ല. ഞാനതു ശ്രദ്ധിച്ചിട്ടുമില്ല. അയാൾ വരാൻ വൈകിയാലോ, വരാതിരുന്നാലോ ഉമ്മ അസ്വസ്ഥയാകും. പിന്നെ ഞാൻ തന്നെ അയാളെ അന്വേഷിച്ചു ചെല്ലും, അല്ലെങ്കിൽ കൂട്ടിക്കൊണ്ടുപോരും. പല പ്രാവശ്യവും എനിക്കങ്ങനെ ചെയ്യേണ്ടിവന്നു. എനിക്കതിൽ സന്തോഷമേ ഉള്ളൂ. ഉമ്മ എന്നെ തല്ലിക്കൊല്ലുന്ന അവസ്ഥയിൽനിന്നും എനിക്കു രക്ഷപ്പെടാൻ കഴിഞ്ഞല്ലോ.

ഉമ്മയും, ഉമ്മയുടെ കാമുകനും സംസാരിച്ചുകൊണ്ടേ ഇരിക്കട്ടെ. ഹൃദ്യരായ അവർക്ക് ഒരു നല്ല ശവമാടം ഉണ്ടാക്കിക്കൊടുക്കുന്നതിനേക്കാൾ നല്ലതു് അവരുടെ നല്ല മനസ്സുകൾക്ക് സന്ധിക്കാനുള്ള അവസരം നല്കുന്നതാണല്ലോ.

## നോവൽ 4

# ബാലരുദ്രമൂർത്തി!

വൃദ്ധൻ തുഴയിട്ടിട്ട് ഇറങ്ങിവന്നു. ചങ്ങാടം ചരിഞ്ഞു. വെള്ളം കയറുന്നത് അയാൾ കണ്ടു. അയാൾ സ്തംഭിച്ചുനിന്നുപോയി.

രണ്ടു വാനിലിരുന്നവരും ഭയംകൊണ്ടു മരവിച്ചുപോയിരുന്നു. ചങ്ങാടം മുങ്ങുന്നതിനു മുമ്പ് വെള്ളത്തിൽ ചാടി നീന്താൻ പററും. പക്ഷേ, രക്ഷപ്പെടില്ല. ആ ഭയങ്കര ഒഴുക്കിൽ നീന്തൽകൊണ്ടു കാര്യമില്ല.

ജയദേവനും പ്രൊഫസർസന്യാലും പരസ്പരംനോക്കി. അവർക്ക് ഒന്നും പറയാനുണ്ടായിരുന്നില്ല. പ്രൊഫസർ സന്യാൽ ഹേമയുടെ അടുത്തുചെന്നു. നിശ്ശബ്ദമായി അവളുടെ തോളിൽപ്പിടിച്ചു ചേർത്തുനിറുത്തി. ഹേമ അദ്ദേഹത്തിന്റെ മുഖത്തുനോക്കി. പൂർണ്ണമായ നിസ്സംഗത. അവൾ ചുററുംനോക്കി.

പെട്ടെന്ന് അക്കരെ ഏതോചലനം അവളുടെ ശ്രദ്ധ ആകർഷിച്ചു. അവൾ ശ്രദ്ധിച്ചുനോക്കി. ആരോ ഒരാൾ നദിക്കരയിലേക്കു കുതിച്ചുടുക്കുന്നു. അവൾ നോക്കിനിൽക്കേ ആ മനുഷ്യൻ നദിയിലേക്കു കുതിച്ചുചാടി. ഇളകുന്ന ജലപ്പരപ്പിൽ പിന്നെയൊന്നും കാണാൻ കഴിഞ്ഞില്ല. ഹേമ ഒന്നും ആലോചിക്കാതെ നിശ്ചലയായി, എന്തും സംഭവിക്കട്ടെയെന്ന ഭാവത്തിൽ നിന്നു.

ചരിഞ്ഞുകൊണ്ടിരുന്ന ഭാഗം പെട്ടെന്ന് നിശ്ചലമായതു് ഹേമ ശ്രദ്ധിച്ചു. അടുത്ത നിമിഷങ്ങളിൽ ആ ഭാഗം സാവധാനം ഉയർന്നു. പിന്നെ സാധാരണനിലയിലെത്തി. ചങ്ങാടത്തിന്റെ മേലെനിന്നും വെള്ളമൊലിച്ചിറങ്ങുന്നതു് അവർ കണ്ടു. എന്താണു സംഭവിച്ചതെന്ന് ആർക്കും മനസ്സിലായില്ല. പക്ഷേ, ഒന്നു മനസ്സിലായിരുന്നു. തല്ക്കാലം ചങ്ങാടം മുങ്ങാൻ പോകുന്നില്ല.

പൊടുന്നനെ ചങ്ങാടത്തിന്റെ അണിയത്തു് ഒരാളെ ഹേമ കണ്ടു. ആ മനുഷ്യന്റെ അരയിൽ വലിച്ചുമുറുക്കിയുടുത്ത വസ്ത്രത്തിൽനിന്നും വെള്ളമൊഴുകിക്കൊണ്ടിരുന്നു. നനഞ്ഞ നീണ്ട മുടിയിൽനിന്നും ജലകണങ്ങൾ ചിതറി. ദൃഢമായ ചുകന്ന ശരീരത്തിൽ നനഞ്ഞ പൂണൂൽ ഒട്ടിക്കിടന്നു. അസാധാരണമായ ഉയരമുണ്ടായിരുന്ന ആ മനുഷ്യൻ മാറത്തു കൈകെട്ടി മുഖം മേലേക്കുയർത്തി നിന്നു—എന്തോ ശ്രദ്ധിക്കുന്നതുപോലെ.

ചങ്ങാടം സാവധാനം കരയ്ക്കടുത്തു. വാനുകളിറക്കി. മററുള്ളവർ ഇറങ്ങുന്നതിനു മുൻപേ, രക്ഷിതാവായ ആ മനുഷ്യൻ മണലിലേക്കു ചാടിയിറങ്ങി നിന്നു.

''നിങ്ങൾ ഞങ്ങളെ രക്ഷിച്ചു...'' അപ്പറഞ്ഞതു ജയദേവനാണ്. നന്ദിപ്രകടിപ്പിക്കുവാൻ അയാൾ കൈനീട്ടി.

''ഡോൺട് ടച്ച് മി!'' ആ മനുഷ്യൻ ഉച്ചത്തിൽ വിളിച്ചു. പക്ഷേ, ജയദേവൻ അതിനു മുൻപുതന്നെ കൈയിൽ തൊട്ടുകഴിഞ്ഞു. അടുത്ത നിമിഷം അയാൾ തെറിച്ചുവീണു. ഹേമ ഓടി അടുത്തുചെന്നു.

''ഹേമാചൗധുരി!'' മുഴക്കമുള്ള ആ സ്വരം അവൾ കേട്ടറിഞ്ഞു.

''ജാഗ്രതയായിരിക്കുക. കഴിയുമെങ്കിൽ മടങ്ങിപ്പോവുക. ഇവിടെ നിങ്ങൾ ക്കാപത്തു മാത്രമാണുണ്ടാവുക.''

എന്തുകൊണ്ടെന്നു ചോദിക്കാൻ കഴിയുന്നതിനു മുൻപ് ആ മനുഷ്യൻ നടന്നു തുടങ്ങിയിരുന്നു. അടുത്ത നിമിഷങ്ങളിൽ, ചുഴ്ന്നുവന്ന സന്ധ്യയിൽ അയാൾ മറഞ്ഞു.

''അയാൾ ആരാണ്—നമ്മെ രക്ഷിച്ച ആ മനുഷ്യൻ?'' പ്രൊഫസർ സന്യാൽ അദ്ഭുതത്തോടെ ചോദിച്ചു: ''അയാളുടെ മാറിലെ ചുവന്ന മുദ്ര കണ്ടില്ലേ—''

അവൾ അതു കണ്ടിരുന്നു, ശ്രദ്ധിച്ചിരുന്നു.

''അദ്ദേഹം ആരെന്നെനിക്കറിയില്ല. പേരുമാത്രം പറഞ്ഞു—ബാലരുദ്രമൂർത്തി.'' അവൾ മന്ത്രിച്ചു.

●

''ശാപ്പിടമ്മാ.''

കാളിയപ്പൻ പലഹാരം മകളുടെ ചുണ്ടിലേക്കടുപ്പിച്ചു. യാന്ത്രികമായി അവളുടെ ചുണ്ടുകൾ അകന്നു. കാളിയപ്പൻ ചൂടുചായ നിറച്ച ചില്ലുഗ്ലാസ് മകളുടെ ചുണ്ടോടണച്ചുപിടിച്ചു. അതു കുടിച്ചു തീർക്കാൻ അവൾ വളരെ സമയമെടുത്തു.

അയാൾ പാത്രങ്ങൾ കഴുകിവച്ചിട്ട് വീടിന്റെ മുൻപിലേക്കിറങ്ങി. ഉച്ചിയിൽത്തന്നെ വെയിലടിച്ചു. ഉച്ചയാവാൻ പോകുന്നു. ഉച്ചഭക്ഷണം തയ്യാറാക്കിയിരുന്നില്ല. എന്തിന്? തനിക്കുവേണ്ടിമാത്രം വേണ്ട. കാലത്തെ ഉണ്ടാക്കിയ പലഹാരം അവൾ കഴിച്ചതു് ഇപ്പോഴാണ്. അന്നേരം മുതലുള്ള നിർബ്ബന്ധംകൊണ്ട്. മുഖത്തു യാതൊരു ഭാവവുമില്ലാതെ തുറന്ന തുറിച്ച കണ്ണുകൾകൊണ്ട് ശൂന്യതയിലേക്കെവിടെയോ നോക്കുന്ന തന്റെ ഒരേ മകളുടെ മുഖം കാളിയപ്പൻ ഓർമ്മിച്ചു. കടവുളേ—ഇതേ താങ്ക എന്നാല മുടിയാതു്—അയാൾ നിശ്ശബ്ദമായി ദൈവത്തെ വിളിച്ചു.

''വണക്കം അയ്യാ.''

കാളിയപ്പൻ മുഖമുയർത്തി നോക്കി. മുൻപിൽ നിൽക്കുന്ന കറുത്തു പൊക്കം കുറഞ്ഞ മനുഷ്യനെ മനസ്സിലായില്ല. ഈ ഗ്രാമത്തിലെ ആളല്ല. പുറത്ത് എവിടെയോനിന്നു വന്നതാവണം.

''വണക്കം...നീങ്കൾ...?''

അപരിചിതനെന്നു തോന്നിയ മനുഷ്യൻ പെട്ടെന്നു ചിരിച്ചു. ആ ചിരി കണ്ടപ്പോൾ അവ്യക്തമായ ഒരോർമ്മ പോലെ. പക്ഷേ, മനസ്സിലാവുന്നില്ല.

''നാൻതാൻ രാമകൃഷ്ണൻ'' അയാൾ പറഞ്ഞു. സംശയിച്ചു നിൽക്കുന്ന കാളിയപ്പന്റെ മുഖത്തുനോക്കി തുടർന്നു:

''നാടുവിട്ടു പോന പളനിസ്വാമി മകൻ വേലാണ്ടി...''

''ആമാ.''

''എൻ തകപ്പൻ.''

കുറച്ചു സമയത്തേക്കു കാളിയപ്പൻ തന്റെ വിഷമങ്ങൾ വിസ്മരിച്ചു. പട്ടണത്തിൽ ജോലിക്കെന്നും പറഞ്ഞ് ഗ്രാമം ഉപേക്ഷിച്ചുപോയ പളനിസ്വാമി. പോയതു് തന്റെ കുട്ടിക്കാലത്താണ്. പളനിസ്വാമിയുടെ മൂത്തമകൻ വേലാണ്ടി കൂട്ടുകാരനായിരുന്നു. ഒരുദിവസം കാളവണ്ടിയിൽ കേറി കുടുംബം പാടെ ഗ്രാമംവിട്ടു.

കാളിയപ്പൻ മുൻപോട്ടുചെന്ന് രാമകൃഷ്ണന്റെ തോളിൽ കൈവച്ചുകൊണ്ട് അയാളുടെ മുഖത്തേക്കു സൂക്ഷിച്ചുനോക്കി. അയാളുടെ മുഖത്ത് ഒരു ചിരി പടർന്നു.

''എവ്വളവോ നാളാച്ച്'' അയാൾ പറഞ്ഞു: ''ആനാൽ നീ സ്വന്ത ഊരുക്ക് തിരുമ്പി വന്താച്ച്. റൊമ്പ സന്തോഷം. തമ്പീ റൊമ്പ സന്തോഷം.''

രാമകൃഷ്ണൻ സന്തോഷത്തോടെ കാളിയപ്പനെ ശ്രദ്ധിച്ചു. ഈ മനുഷ്യനെപ്പററി അപ്പാ പല തവണയും പറഞ്ഞു കേട്ടിട്ടുണ്ട്. ഇപ്പോഴാണു നേരിട്ടു കാണുന്നത്.

# ആരും പറയാത്ത കഥ

വി. പി. രാമചന്ദ്രൻ നായർ

''അപ്പാ—അമ്മാ സൗഖ്യമായിരിക്കാ?''

''അവർ പോയിട്ടാർ,'' രാമകൃഷ്ണൻ ലേശം വിഷാദത്തോടെ അറിയിച്ചു. അതു കേട്ടു കാളിയപ്പൻ രണ്ടു നിമിഷം അനങ്ങാതെനിന്നു. പിള്ളയാരപ്പാ—അയാൾ ദീർഘനിശ്വാസം വിട്ടു.

''ആമാ—നീയെതുക്കിങ്കെ വന്തതു്?''

''നാൻ തനിയായങ്കെ. ദോ അന്ത വാൻ കിടക്കറതു് പാത്തയാ—അതുക്കപ്പുറം മറെറാരു പെരിയ വണ്ടിയും പാരുങ്കോ നാൻ അതിലെതാൻ വന്തതു്. ആരാട്ച്ചി സങ്കത്തോടെ...''

ഗവേഷക സംഘത്തിന്റെ കൂടെയാണ് രാമകൃഷ്ണൻ വന്നതെന്നറിഞ്ഞപ്പോൾ കാളിയപ്പന്റെ മുഖം വിവർണ്ണമായി. ജീവിതത്തിലൊരിക്കലും ഗ്രാമത്തിന്റെ നാലതിരുകൾ വിട്ടുപോവാത്ത കാളിയപ്പന് പട്ടണത്തിൽനിന്നുവന്നവരെപ്പററി വിശ്വാസമില്ല. അവരുടെ കൂടെ വന്ന രാമകൃഷ്ണനെ സ്വന്തം ഗ്രാമക്കാരനാണെങ്കിലും എങ്ങനെയാ വിശ്വസിക്കുക?

''അവരു എതുക്കിങ്കെ വന്തിരിക്കറതു?'' അല്പസമയം കഴിഞ്ഞപ്പോൾ കാളിയപ്പൻ ചോദിച്ചു.

വരാൻ പോവുന്ന സൂര്യഗ്രഹണത്തെപ്പററിയും നൂററിയൻപതുവർഷങ്ങൾക്കു ശേഷമുള്ള ആ പൂർണ്ണഗ്രഹണത്തെപ്പററി പഠനത്തിനും നിരീക്ഷണത്തിനും വന്നിരിക്കുന്ന ശാസ്ത്രജ്ഞന്മാരെപ്പററിയും കാളിയപ്പനെ പറഞ്ഞു മനസ്സിലാക്കാൻ രാമകൃഷ്ണൻ ശ്രമിച്ചു. സംസാരിച്ചുകൊണ്ട് അവർ നടന്നു. അവസാനമെത്തിയതു് വിജനമായ ആൽത്തറയിലായിരുന്നു.

''ഉക്കാരു്.''

കാളിയപ്പൻ രാമകൃഷ്ണനെ ആൽത്തറയിലേക്കു ക്ഷണിച്ചു. രാമകൃഷ്ണൻ എല്ലാം പറഞ്ഞുകഴിഞ്ഞപ്പോൾ കാളിയപ്പൻ എന്തോ ആലോചിച്ചുകൊണ്ട് അല്പനേരമിരുന്നു.

''ഹനുമാൻചോലൈ ഗ്രാമത്തിലെ ആരെയും അവരുടയ പണിക്കു കിടയ്ക്കാതു്.''

''ഏൻ?'' രാമകൃഷ്ണൻ സംശയിച്ചു.

കാളിയപ്പൻ അകലേക്കു കൈചൂണ്ടി: ''ദാ പാരു്.''

രാമകൃഷ്ണൻ നോക്കി. ഉച്ചച്ചൂടിൽ മയങ്ങിക്കിടന്ന ഹനുമാൻ മല കാണാം. ഏററവും മുകളിൽ പാമ്പിൻപത്തിപോലെ ഉയർന്ന കരിമ്പാറയിൽനിന്നും ചൂടുപാളികൾ അവ്യക്തമായ പുകപടലം പോലെ ഉയരുന്നതു കണ്ടു.

''അന്ത മലയിൽ പോകപ്പെടാതു്. ഊരിലാരും അങ്കെപ്പോവാതു്. അവ്വളവു ഭയങ്കരമാന ഇടം...''

തലമുറകളായി കേട്ടിട്ടുള്ള കഥകൾ. ഭയപ്പെടുത്തുന്ന അമാവാസികളുടെ ഓർമ്മകൾ. കുട്ടിക്കാലം മുതൽ കേട്ടു മനസ്സിലാക്കിയ ഭീകരസംഭവങ്ങൾ. ഓരോ തലമുറയിലെയും അപ്രത്യക്ഷരായ ഗ്രാമവാസികളുടെ പേരുകൾ. ചിന്നിച്ചിതറിയ ശരീരങ്ങൾ. രക്തം വാർന്നൊഴുകിക്കഴിഞ്ഞ നഗ്നശരീരങ്ങൾ ... കാളിയപ്പന്റെ വിശദീകരണം നീണ്ടു.

''എല്ലാമേ ശുദ്ധ പൊയ്.'' രാമകൃഷ്ണൻ ചിരിച്ചു:



''പേയാവതു്—പിശാചാവതു്—ഇന്ത കാലത്തിലെ യാരാവതു് നമ്പുവാങ്കളാ?''

പരിഹസിക്കുന്ന ചെറുപ്പക്കാരന്റെ മുഖത്ത് കാളിയപ്പൻ നോക്കി. അയാളുടെ മുഖത്തെ ഗൗരവം കണ്ടപ്പോൾ രാമകൃഷ്ണൻ ചിരി നിറുത്തി.

''അന്ത മലയിൽ താൻ എൻ മകൻ മുത്തു കാണാമൽ പോച്ചു,'' അയാൾ പതുക്കെപ്പറഞ്ഞുതുടങ്ങി.

''എന്നുടയ കുഴന്തൈ സുന്ദരി,'' കാളിയപ്പൻ വിഷമിച്ചു തുടർന്നു: ''പൈത്യം പിടിച്ചു പേയ് പോലായിരിക്കറതു്.

എല്ലാത്തുക്കും അന്ത മലൈ താൻ കാരണം. അന്ത മലയിലെയ ഭയങ്കരമാന പേയ് താൻ കാരണം. എങ്കളാലെ ഇന്ത ഊരിലെ യാരാലെയും ഒണ്ണും ചെയ്യ മുടിഞ്ചിതില്ലെ...''

കാളിയപ്പന്റെ ശബ്ദം താണുതാണു പോയി. രാമകൃഷ്ണന്റെ പരിഹാസം എപ്പോഴോ നഷ്ടപ്പെട്ടിരുന്നു.

''മാമാ—''

നിമിഷങ്ങൾ കഴിഞ്ഞപ്പോൾ അയാൾ മെല്ലെ വിളിച്ചു. കാളിയപ്പൻ അയാളെ നോക്കി. അയാളുടെ കണ്ണുകളിൽ അജ്ഞാതനായ ഏതോ ശത്രുവിനോടുള്ളപക കത്തി ഉയരുന്നതുപോലെ രാമകൃഷ്ണനു തോന്നി.

''അപ്പടിയാനാ എങ്കളുക്കു, തേവയാന ആൾ തേടി പട്ടണം പോകവേണ്ടിയിരുക്ക്,'' രാമകൃഷ്ണൻ ആത്മഗതമെന്നോണം പറഞ്ഞു. ശരിയെന്ന ഭാവത്തിൽ കാളിയപ്പൻ തലയാട്ടി.

''എല്ലോരും എങ്ക തങ്കപ്പോറേൻ?'' പെട്ടെന്നു ചോദിച്ചു.

''ഊർ എല്ലയിലെ മാന്തോപ്പ് ബംഗ്ലാവില്ലയാ—അങ്കെ.'' രാമകൃഷ്ണൻ പറഞ്ഞു: ''ഇങ്കെ തങ്കറുതുക്കു ഒരേയൊരിടം താൻ കിടയ്ക്കുമെന്നു രണ്ടുവാരത്തുക്കുമുന്നെ എങ്കളുക്കു തെരിഞ്ചിതു. എല്ലാം സർക്കാർ ഏർപ്പാടുതാൻ...''

''തെരിയറുതു്. അന്ത ബംഗ്ലാവു കാലമാന മറയൂർ മുതലിയാരുക്കു സ്വന്തമായിരുന്തതു്. ഇപ്പൊഴതങ്കെ ആരുമേയില്ലൈ—ആളില്ലാത വീടു്. മുപ്പതുവരിഷമാക്കു....''

രാമകൃഷ്ണൻ ആൽത്തറയിൽനിന്നും മെല്ലെയെഴുന്നേറ്റു. തൽക്കാലം താമസിക്കാനേർപ്പാടു ചെയ്തിരിക്കുന്ന കെട്ടിടത്തിലേക്കു് എത്തണം. കെട്ടിടം അടിച്ചുവാരി വൃത്തിയാക്കണം. ധാരാളം മുറികളുള്ള വലിയ ബംഗ്ലാവു്. പൊടിയടിഞ്ഞു് കിടക്കുകയാണെല്ലാം. പിന്നെ ഉച്ചഭക്ഷണം പാകംചെയ്യണം. അതിനു് ഇവിടെനിന്നു് ആളെക്കിട്ടിയില്ലെങ്കിൽ താനും കൂടെവന്നിട്ടുള്ള ഒന്നുരണ്ടു സഹായികളുമായി ഒക്കെ ചെയ്യേണ്ടിവരും.

''എനക്കു പോകവേണ്ടിയിരിക്കു. അപ്പറം പാർക്കലാം,'' രാമകൃഷ്ണൻഅറിയിച്ചു.

''സരി,'' കാളിയപ്പൻ ആൽത്തറയിൽ ഇരുന്നുകൊണ്ടു തന്നെ തലയാട്ടി. രാമകൃഷ്ണൻ തിരിച്ചു് അഞ്ചാറു ചുവടു നടന്നപ്പോൾ പെട്ടെന്നു വിളിച്ചു:

''രാമകൃഷ്ണൻ!''

രാമകൃഷ്ണൻ നിന്നു.

''നാനും ഉങ്കൂടെ വറേൻ.''

രാമകൃഷ്ണനു് അതിശയംതോന്നി. കാളിയപ്പൻ എന്തിനാണു് കൂടെ വരാമെന്നു പറയുന്നതു്. ശാസ്ത്രജ്ഞന്മാർ വന്നതുതന്നെ ഇഷ്ടപ്പെടാത്ത ഈ മനുഷ്യൻ എന്തിനു് അവരുടെ അടുത്തേക്കു വരുന്നു?

''എതുക്കു മാമാ?'' അയാൾ ചോദിച്ചു.

''അന്ത ബംഗ്ലാവുപക്കം പാർത്തതുക്കപ്പിൻ റൊമ്പ നാളാച്ചു. പാർക്കവേണ്ടുമെൻറ് നിനക്കിറേൻ.''

കൂടുതലൊന്നും പറയാതെ കാളിയപ്പൻ നടന്നു. ആ മനുഷ്യന്റെ ഉദ്ദേശ്യമെന്തെന്നറിയാതെ സംശയിച്ചുകൊണ്ടു് രാമകൃഷ്ണൻ ഒപ്പം നടന്നു.

മാന്തോപ്പിനുചുറ്റുമുള്ള ഊക്കൻ മതിൽക്കെട്ടിലാകെ പായൽപിടിച്ചു കിടന്നു. കിഴക്കുവശത്തുള്ള കനത്ത ഗേറ്റിന്റെ മുൻപിൽ അവർ എത്തി. തുറന്ന ഗേറ്റിലൂടെ അകത്തു കടന്നു. വലിയ ഇരുനില കെട്ടിടത്തിനു മുൻപിൽ ടെയിലറും വാനും കിടക്കുന്നതും അവർ കണ്ടു. പോർച്ചിലെ കനത്ത തൂണുകൾക്കിപ്പുറം കാളിയപ്പൻ നിന്നു. വീതിയുള്ള വരാന്ത കെട്ടിടത്തിനു ചുറ്റുമായിക്കാണാം. ആരോ രണ്ടുപേർ വരാന്ത അടിച്ചുവാരുന്നു. രാമകൃഷ്ണൻ വരാന്തയിലേക്കു കയറി.

''ശ്രീനി!'' അയാൾ വിളിച്ചു. ''ഊണിന്റെ കാര്യമൊക്കെ എന്തായി?'' അടിച്ചുവാരിക്കൊണ്ടിരുന്ന കഷ്ടിച്ചു കൗമാരപ്രായം കഴിഞ്ഞ പയ്യൻ മുഖമുയർത്തി കുലുക്കെച്ചിരിച്ചു.

''ഇന്നു് ഊണില്ല. ബ്രഡ്ഡും ബിസ്കറ്റും ചായേം. പോരെങ്കിൽ ഏത്തപ്പഴോം.''

''കൊള്ളാം,'' രാമകൃഷ്ണൻ സമ്മതിച്ചു. ''പക്ഷേ, വൈകുന്നേരത്തെ കാര്യമെങ്ങിനെയാ?''

ശ്രീനിവാസൻ ചൂലു മാറ്റിയിട്ടുകൊണ്ടു് അടുത്തേക്കുചെന്നു.

''അണ്ണൻ ആളിനെ അന്വേഷിച്ചിറങ്ങിയതിനു ശേഷം എല്ലാവരുംകൂടി ഇരുന്നാലോചിക്കുകയായിരുന്നു. തൽക്കാലം താഴത്തെ നാലു മുറീം മോളിലത്തെ രണ്ടു മുറീം അടിച്ചുവാരി കഴുകിത്തുടച്ചു വൃത്തിയാക്കി. ഡോക്ടറമ്മയും പ്രൊഫസർ സന്യാലും മുകളിലത്തെ റൂമുകളിൽ. ജയദേവൻ സാറും ബാക്കിയുള്ളവരും താഴത്തെ മുറികളിലും...'' അവൻ പതുക്കെ ചിരിച്ചുകൊണ്ടു് കണ്ണടച്ചുകാട്ടി. ''ജയദേവൻസാറിനത്ര ഇഷ്ടമായിട്ടില്ല. മോളിലത്തെ ഒരു മുറി ഡോക്ടർ ഹേമയ്ക്കും മറ്റേതു ജയദേവൻസാറിനും കൊടുക്കണമെന്നായിരുന്നു, മൂപ്പരുടെ പിടി. അതു നടന്നില്ല. കാരണം ഡോക്ടർ ഹേമ സമ്മതിച്ചില്ല. പ്രൊഫസർ സന്യാൽ അവരുടെ ഭാഗം ചേരുകയും ചെയ്തു.''

''കൊള്ളാം. ഗംഭീരമായിരിക്കുന്നു.'' രാമകൃഷ്ണൻ സന്തോഷത്തോടെ പറഞ്ഞു. ''ജയദേവൻ സാറിന്റെ പ്ലാനൊന്നും അവരുടെയടുത്തു ചെലവാകത്തില്ല.''

''ശരിയാ.''

''അതിരിക്കട്ടെ. ദാ അവിടെ നിൽക്കുന്ന ആളിനെക്കണ്ടോ? ഈ ഗ്രാമത്തിലെ പ്രധാന ആളാണു്. എന്റെ അച്ഛന്റെ പഴയ സുഹൃത്തുമാണു്. ഞാൻ പുള്ളിയെ ഇങ്ങോട്ടു വിളിച്ചുകൊണ്ടു വന്നതാണു്. നമ്മുടെ പല പ്രശ്നങ്ങളും പുള്ളിക്കാരൻ വിചാരിച്ചാൽ പരിഹരിക്കാൻ കഴിയും. നീ ചെന്നു് ആളിനെ ഇങ്ങു വിളിച്ചോണ്ടുവാ.''

നിമിഷങ്ങൾക്കകം ശ്രീനിവാസൻ കാളിയപ്പനുമായെത്തി. കാളിയപ്പന്റെ കണ്ണുകൾ ആ പരിസരമാകെ പരതി നടന്നു.

''നമുക്കു് അങ്ങോട്ടിരിക്കാം.'' ശ്രീനിവാസൻ അടഞ്ഞുകിടന്ന ഒരു വാതിൽ തുറന്നു. ''ഈ റൂമാണു് അണ്ണനും എനിക്കുമായി തന്നിട്ടുള്ളതു്.'' അയാൾ മുറിയുടെ ഒരുവശത്തിട്ടിരുന്ന ബെഞ്ചു് നീക്കിയിട്ടു. കാളിയപ്പൻ മുറിയാകെയൊന്നു നോക്കി. അയാളുടെ കണ്ണുകളിൽ എന്തോ അതിശയംപോലെ.

'ഈ കട്ടിലുമൊക്കെ?' അയാൾ ചോദിച്ചു.

''ഞങ്ങൾ കൊണ്ടുവന്നതല്ല, ഇവിടെ ഉണ്ടായിരുന്നതാണു്. എല്ലാ മുറിയിലും വേണ്ടത്ര ഫർണിച്ചർ. മുതലിയാർ കുടുംബത്തിന്റെ കാര്യസ്ഥൻ നേരത്തേ തന്നെ അക്കാര്യം ഉറപ്പു പറഞ്ഞിരുന്നു. അതുകൊണ്ടു് വലിയ ബുദ്ധിമുട്ടു് ഒഴിവായി.''

''അതുതന്നെ കാര്യം.'' രാമകൃഷ്ണൻ സുഹൃത്തിന്റെ അഭിപ്രായത്തോടു യോജിച്ചു.

''വലിയ വീടു്. വീടു നിറയെ ആൾക്കാർ. ഭർത്താവു്, ഭാര്യ, മക്കൾ, വേലക്കാർ.'' കാളിയപ്പൻ പതുക്കെ പതിഞ്ഞ സ്വരത്തിൽ പറഞ്ഞുതുടങ്ങി. ''എല്ലാവരും പോയി. ഇനി വീടു മാത്രം ബാക്കി.''

''മാമൻ എന്താണു പറയുന്നതു്?'' രാമകൃഷ്ണൻ തമിഴിൽ ചോദിച്ചു.

''ഒന്നുമില്ല,'' കാളിയപ്പൻ നെടുവീർപ്പിട്ടു: ''എത്രയോ കൊല്ലങ്ങളായി ആളൊഴിഞ്ഞു കിടന്ന ഈ ബംഗ്ലാവിൽ പിന്നീടാദ്യമായി എത്തുന്നതു് നിങ്ങളാണു്.''

''അതുകൊണ്ടെന്താ?'' ശ്രീനിവാസൻ ചോദിച്ചു.

''ഓ-ഒന്നുമില്ല,''രാമകൃഷ്ണൻ മനഃപൂർവ്വം വിഷയം മാറ്റാൻ ശ്രമിച്ചു.

''ശരിയാ—ഒന്നുമില്ല.'' കാളിയപ്പൻ യാന്ത്രികമായിപ്പറഞ്ഞു: ''ഒന്നുമില്ല.''

''മാമൻ ഞങ്ങളെ സഹായിക്കണം,'' രാമകൃഷ്ണൻ അപേക്ഷാഭാവത്തിൽ തുടർന്നു. ''ഞങ്ങൾ പന്ത്രണ്ടു പേരുണ്ടു്. കുറച്ചു ദിവസം ഇവിടെ ഉണ്ടാവും. ഇവിടത്തെ ഭാഷ അറിയാവുന്നതുകൊണ്ടാണു് എന്നെത്തന്നെ ഇക്കാര്യത്തിനു പറഞ്ഞയച്ചതു്.''

എന്തു കാര്യം എന്ന ഭാവത്തിൽ കാളിയപ്പൻ രാമകൃഷ്ണനെ നോക്കി.

''ഞങ്ങൾക്കു് ഇവിടെ ഭക്ഷണം പാകം ചെയ്യാനും മറ്റു കാര്യങ്ങൾ നോക്കാനും ഒന്നുരണ്ടാൾക്കാരെ വേണം.''

''ശരി.''

''പിന്നെ മറ്റു ചില ജോലികളൊണ്ടു്. ഒന്നുരണ്ടു നാൽക്കാലി ഷെഡ്ഡുകൾ പണിയണം. കുറേയേറെ സാധനങ്ങൾ ഇവിടെനിന്നും തലച്ചുമടായി കൊണ്ടുപോവണം.''

''എപ്പോഴാണു് ഇതൊക്കെ വേണ്ടതു്?''

''നാളെ പുലർച്ചയ്ക്കു തുടങ്ങണം.''

കാളിയപ്പൻ രാമകൃഷ്ണനെ സൂക്ഷിച്ചു നോക്കി. നിമിഷങ്ങൾക്കുശേഷം അയാൾ എഴുന്നേറ്റു.

''പണി നടത്തേണ്ടതു് ഹനുമാൻ മലയിലാണു്—അല്ലേ?''

''അതേ. അതു ഞാൻ നേരത്തേതന്നെ പറഞ്ഞിരുന്നല്ലോ.''

''ശരിയാണു്. അപ്പോൾ തന്നെ ഞാൻ ഒരു കാര്യവും പറഞ്ഞിരുന്നു. ഹനുമാൻ മലയിൽ പണിചെയ്യാൻ ഈ ഗ്രാമത്തിൽ ഒരൊറ്റയാളിനെപ്പോലും നിങ്ങൾക്കു കിട്ടില്ല.''

''എന്തുകൊണ്ടു്?''

ആ ചോദ്യം പിറകിൽനിന്നാണു വന്നതു്. അവർ തിരിഞ്ഞുനോക്കി. പിന്നിലെ വാതിൽക്കൽ ഡോക്ടർ ഹേമ ചൗധുരി നിൽക്കുന്നതു കണ്ടു. (തുടരും)

# ഗാന്ധി— തലമുറകൾക്കുവേണ്ടി

## വി. കെ. എം.

"ഏകദേശം ഒരു അരനൂററാണ്ടുകാലത്തോളം ഒരുകൂട്ടം ഇംഗ്ലീഷുകാർ, ജീവിച്ചിരുന്ന ഗാന്ധിയെ നിശ്ശബ്ദനാക്കാൻ നോക്കി. ഇതാ വേറൊരു ഇംഗ്ലീഷുകാരൻ, അന്തരിച്ച മഹാത്മാവിനെക്കൊണ്ട് ലോകത്തിനോടൊട്ടാകെ സംസാരിപ്പിക്കുന്നു." 'ഗാന്ധി'ഫിലിം കണ്ട ഗാന്ധിജിയുടെ പൗത്രൻ രാജ്മോഹൻ ഗാന്ധിയുടെ അഭിപ്രായമാണിത്.

വളരെ വിവാദത്തോടും, ഒട്ടേറെ ശബ്ദകോലാഹലത്തോടും ആണ് ബ്രിട്ടീഷുകാരനായ ആററൻബറോ രണ്ടു ദശാബ്ദക്കാലത്തോളമായി വച്ചുപുലർത്തിയ അഭിലാഷം കഴിഞ്ഞകൊല്ലം ചലച്ചിത്രമാകാൻ തുടങ്ങിയത്. അതിന്റെ പ്രദർശനം ലോകശ്രദ്ധ ആകർഷിച്ചിരിക്കുന്നു.

ഞാനും ഗാന്ധിചിത്രം കണ്ടു. ആദ്യം ഇന്ത്യാഗവണ്മെന്റ് ഈ പടം നിർമ്മിക്കാൻ അനുമതിയും സാമ്പത്തികസഹായവും കൊടുത്തപ്പോൾ എനിക്കും സംശയങ്ങളുണ്ടായിരുന്നു. ഞാനും പരികമുയർത്തിയിരുന്നു. ഈ ചിത്രനിർമ്മാണത്തിന് സഹായം കൊടുത്തതുകൊണ്ടല്ല. എന്തുകൊണ്ട് ഇത്തരം സംരംഭങ്ങൾക്ക നേരെ വ്യക്തമായ, വസ്തുനിഷ്ഠമായ നയം സ്വീകരിക്കുന്നില്ല. വ്യത്യസ്തങ്ങളായ മാനദണ്ഡങ്ങൾ സ്വീകരിക്കുന്നു എന്നൊക്കെ എനിക്കും തോന്നി. ആററൻബറോ ഇംഗ്ലീഷുകാരനായതുകൊണ്ടു മാത്രമാണ്, അദ്ദേഹത്തിന് ഉന്നതതലങ്ങളിൽ സ്വാധീനമുണ്ട് എന്നതുകൊണ്ടാണ് അദ്ദേഹത്തിന്റെ സംരംഭത്തിന് അധികൃതരുടെ അനുഗ്രഹവും ആശിസ്സും കിട്ടിയത് എന്ന ഞാൻ വിശ്വസിക്കുന്നുമില്ല.

ഈ ചിത്രമെടുക്കാനുള്ള കരാർ ഒപ്പിട്ടപ്പോൾ സൂത്രത്തിൽ പടത്തിന്റെ സ്ക്രീൻ പ്ലേ വായിക്കാൻ ഒരവസരം കിട്ടി. വളരെ ഗോപ്യമായി വച്ചിട്ടുള്ള ഇത് ഒരു സഹപ്രവർത്തകൻ ഒരു രാത്രിക്ക് കടംതന്നു. അതു വായിച്ചപ്പോൾത്തന്നെ തോന്നി, ഗാന്ധിജിയുടെ ജീവചരിത്രം ചലച്ചിത്രത്തിലേക്ക പകർത്താൻ പാകത്തിലാക്കിയിരിക്കുന്നു എന്ന്. ഇനി ഇത് സെല്ലുലോയിഡിൽ എന്നാകും എന്ന ആകാംക്ഷയോടെ കാത്തിരിക്കുകയേ വേണ്ടു. ഗാന്ധിജിയിലുള്ള മനുഷ്യനെ തികച്ചും പുറത്തുകൊണ്ടുവരുവാൻ ചിത്രത്തിനുവേണ്ടി നിരത്തിയിട്ടുള്ള സംഭവങ്ങൾ മതിയാകുന്നുണ്ട് എന്ന ബോദ്ധ്യപ്പെട്ടിരുന്നു.

ചിത്രനിർമ്മാണ സമയത്തും, അതു റിലീസാകുന്നതുവരെയും പല റിപ്പോർട്ടുകളും വന്നിരുന്നു. വിവാദങ്ങൾക്ക് ഇട നൽകുന്നവയും, ആശങ്കകൾ ദൂരീകരിക്കാൻ സാധിക്കാത്തവയും ആയിരുന്ന അവയിൽ പലതും. പലവിധത്തിലുള്ള സങ്കല്പങ്ങളും, സ്ക്രിപ്ററ് വായിച്ച ഓർമ്മകളും ആയിട്ടാണ് ആദ്യത്തെ ഷോ കാണാൻ ചെന്നത്. വിശദാംശങ്ങളിൽ അഭിപ്രായഭേദങ്ങളുണ്ടെങ്കിലും, ആററൻബറോ ഒരു നടൻ മാത്രമല്ല—ഗാന്ധിചിത്രം എടുക്കുന്നതുവരെ അതു മാത്രമായിരുന്ന അദ്ദേഹം—പ്രതിഭാശാലിയായ ഒരു സംവിധായകൻകൂടിയാണ് എന്ന സമ്മതിക്കേണ്ടിവരുന്നു. ചിത്രം നന്നായിട്ടുണ്ട്. കാണണം.

എന്താണ് അങ്ങയുടെ ജീവിതസന്ദേശം എന്ന ചോദിച്ചപ്പോൾ ഗാന്ധിജി ഒരിക്കൽ പറയുകയുണ്ടായി. "എന്റെ ജീവിതമാണ് എന്റെ സന്ദേശം" എന്ന്. ആ സന്ദേശം എന്തെന്ന മനസ്സിലാക്കാൻ സാധിക്കുമെന്ന് സിനിമ കാണുമ്പോൾ പലപ്പോഴും കണ്ണു തുടച്ചിരുന്ന എല്ലാ കാണികളിൽനിന്നും വ്യക്തമായിരുന്നു. മൂന്നുമണിക്കൂർനേരം കൊണ്ട് ആരായിരുന്നു, എന്തായിരുന്നു ഗാന്ധിജി എന്ന ബോദ്ധ്യപ്പെടുത്താൻ സാധിക്കുന്ന ഒരു വിരുന്നാണ് ഈ ഇരുപത്തിയാറുകോടി രൂപയുടെ ആകത്തുക.

ഗാന്ധിജി മരിച്ചിട്ട് മൂന്നുദശകത്തിലേറെയായി. അദ്ദേഹം നമുക്ക് നമ്മുടേതായ മൂല്യങ്ങൾ തന്നു. അതേക്കുറിച്ച് അദ്ദേഹം ജീവിച്ചിരിക്കുന്ന കാലത്ത് കുറെപ്പേരെയെങ്കിലും, ഒരു ജനതയുടെ ഇന്ത്യയിൽ മാത്രമല്ല, ഒരു വലിയ വിഭാഗത്തെത്തന്നെ ബോധവാന്മാരാക്കി. അനുയായികളുണ്ടായി. വേഷത്തിലും, ഭാഷയിലും. വേഷങ്ങളും ഉദ്ധരണികളും ബാക്കിയായായി. മൂല്യങ്ങൾ വഴുതിപ്പോയി. ഇന്നും വർഗ്ഗീയലഹളകൾ നടക്കുന്നു. പുരോഗതിയുണ്ടെങ്കിലും ദാരിദ്ര്യത്തിന്റെ മേഖലകളിലാണ് പലരും ഇന്നും കഴിയുന്നത്. രാഷ്ട്രാന്തരീയ രംഗം മാറി, നാം ജീവിക്കുന്ന ലോകവും മാറി. പക്ഷേ, ഗാന്ധിജിയുടെ പ്രസക്തി ഇന്നും നിലനിൽക്കുന്നു. അദ്ദേഹത്തിന്റെ പ്രസക്തി എവിടെയാണ് എന്ന പലരേയും ഓർമ്മിപ്പിക്കണം. അററുപോയ, പൊട്ടിക്കൊണ്ടിരിക്കുന്ന വേരുകളെ ഓർമ്മിപ്പിക്കാൻ ഈ ചലച്ചിത്രാവിഷ്കരണത്തിലൂടെ സാധിക്കുന്നു എന്ന അഭിമാനത്തോടെയാണ് തിയേററിൽനിന്നും മടങ്ങിയത്.

ചരിത്രത്തിനോടും ഗാന്ധിജിയിലെ മനുഷ്യനോടും നീതി ചെയ്യുന്നില്ല എന്ന ഒരാക്ഷേപം ചിത്രത്തെക്കുറിച്ച് ചിലയിടങ്ങളിൽ കേൾക്കാനുണ്ട്. ഗാന്ധിസവും വേണ്ടപോലെ മനസ്സിലാക്കാൻ ഉപയുക്തമാകുന്നില്ല ചലച്ചിത്രഗതി എന്നും ഒരു വിമർശകൻ പറഞ്ഞു. സംവിധായകൻ ആദ്യംതന്നെ പറഞ്ഞിട്ടുണ്ട്, ചരിത്രം പകർത്തലല്ല തന്റെ സംരംഭം എന്ന്. ഗാന്ധിജി എന്ന മനുഷ്യനെ താനും തന്നെപ്പോലെ നോക്കിയ പലരും കണ്ടപോലെ, മനസ്സിലാക്കിയപോലെ, അവതരിപ്പിച്ചിട്ടുണ്ട്. അതിൽ ഗാന്ധിജി എന്ന നേതാവിനേക്കാൾ ഗാന്ധിജിയിലെ മനുഷ്യനേയും മഹാത്മാവിനേയും പുറത്തുകൊണ്ടുവരാനും പ്രതിഫലിപ്പിക്കാനും ഗാന്ധിജിയുടെ അമ്പത്തിമൂന്നു കൊല്ലത്തെ ജീവിതത്തിലെ സംഭവങ്ങളിലൂടെ മുതിർന്നിരിക്കുകയാണ് സംവിധായകൻ. ഒരു സംവിധായകന്റെ കണ്ണിൽ ചലച്ചിത്ര മാദ്ധ്യമത്തിന് പററിയ സംഭവങ്ങളെടുത്ത് തന്റെ ഉദ്യമം മുഴമിക്കാനേ പററൂ. അങ്ങനെ ചെയ്യുമ്പോൾ ചില സംഭവങ്ങളും വ്യക്തികളും തന്നെ ചിത്രത്തിൽ കണ്ടെന്നുവരില്ല. നാം ജീവിക്കുന്ന കാലഘട്ടത്തിന് ഗാന്ധിജിയുടെ കാലഘട്ടത്തിലെ സംഭവങ്ങളോടുള്ള അടുപ്പംകാരണം ചില ഭാഗങ്ങൾ കാണാതെ പോകുമ്പോൾ നാം അതിൽ നിരാശരായേക്കും, അദ്ഭുതപ്പെട്ടേക്കും. എന്നാൽ അങ്ങനെ ഒരു സൃഷ്ടിയെ വിലയിരുത്തുന്നത് ശരിയല്ല. ഗാന്ധിജിയുടെ മഹത്വത്തെ പൊക്കിക്കാണിക്കാനാവശ്യമായ എല്ലാ ഭാഗങ്ങളും ചിത്രത്തിലുണ്ട്.

ഒരു സുഹൃത്ത് കുറച്ചു ദിവസംമുമ്പ് എന്റെ ഓഫീസിൽ കയറിവന്നു. അദ്ദേഹം ചിത്രം കണ്ടിട്ടില്ല. ചിത്രത്തിനെക്കുറിച്ച് ഇന്ത്യക്കാരനും പ്രസിദ്ധനുമായ ഒരു ഇംഗ്ലീഷ് നോവലെഴുത്തുകാരൻ പറഞ്ഞ കാര്യം ആപ്തവാക്യംപോലെ ഉദ്ധരിച്ചു: "രാജാജിയെക്കുറിച്ച് ഒരു പരാമർശവുമില്ലാത്ത ഗാന്ധിജിയുടെ കഥ പരിപൂർണ്ണമല്ല." ആ നോവലിസ്ററ് തമിഴ്നാട്ട് സ്വദേശിയാണ് എന്ന കാര്യം പറയാൻ വിട്ടുപോയി. അപ്പോൾ ഞാൻ ചൂണ്ടിക്കാണിച്ചു; എന്റെ ബംഗാളി സുഹൃത്തിന് പറയാനുള്ളത് സുഭാഷ്ചന്ദ്രബോസില്ലാത്ത ഗാന്ധിജിയുടെ കഥ അപ്രസക്തമാണെന്നാണ്. ഗാന്ധി ചിത്രത്തിൽ രാജാജിയുമില്ല, ബോസുമില്ല. ഗാന്ധിജിയെ, അദ്ദേഹത്തിലുള്ള മനുഷ്യനെ, മഹാത്മാവിനെ, ബംഗാളിയുടെയോ, തമിഴന്റെയോ ലെൻസിലൂടെയല്ല സംവിധായകൻ കണ്ടത്.

എന്നാൽ ഇംഗ്ലീഷുകാരന്റെ ലെൻസിലൂടെയായിരിക്കും എന്ന കരുതേണ്ട. വളരുന്ന, വരാൻപോകുന്ന തലമുറകൾക്ക് "ഈ ഭൂമിയിൽ ഇങ്ങനെ ഒരു മനുഷ്യൻ ജീവിച്ചിരുന്നു" എന്ന വിശ്വസിക്കാൻ പററിയ വിധത്തിൽ ഗാന്ധിജിയെ "ഉയിർത്തെഴുന്നേല്പിക്കുക" എന്ന കൃത്യത്തിൽ നിർമ്മാതാക്കളും സംവിധായകനും, ഈ സംരംഭത്തോട് ബന്ധപ്പെട്ടവരും സംതൃപ്തിപ്പെടുന്നതിൽ തെററില്ല. ബ്രിട്ടീഷുകാരന്റെ 'ഇമേജ്' നന്നാക്കാൻ ബ്രിട്ടീഷ് ലെൻസിൽക്കൂടി എടുത്ത ചിത്രം എന്ന വിമർശനം ഗവണ്മെന്റ് ചലച്ചിത്ര സംവിധാനവുമായി ബന്ധപ്പെട്ട്, പിന്നെ അതിൽനിന്ന് വിരമിച്ച ഒരാളുടെ അഭിപ്രായമായിട്ടേ കണക്കാക്കേണ്ടതുള്ളു.

ഗാന്ധിജി തെക്കെ ആഫ്രിക്കയിലെ തന്റെ സത്യഗ്രഹപ്രസ്ഥാനം തുടങ്ങുന്നതുമുതലാണ് കഥ ആരംഭിക്കുന്നത്. അതുകൊണ്ട് മോഹൻദാസ് ഗാന്ധിയെക്കാളും മഹാത്മാഗാന്ധിയെയാണ് കൂടുതൽ കാണുന്നത്. തെക്കെ ആഫ്രിക്കയിലെ ആദ്യകാല ജീവിതത്തിലെ കോരിത്തരിപ്പിക്കുന്ന സംഭവങ്ങൾ പിൽക്കാലത്തുള്ള സംഭവങ്ങളെക്കാൾ ഉത്തേജകങ്ങളായി ചിത്രത്തിൽ അനുഭവപ്പെടുന്നു. ഒരുപക്ഷേ നേരത്തേ പറഞ്ഞ പിൽക്കാലസംഭവങ്ങളോടുള്ള സാമീപ്യം ആകാം അതിനു കാരണം. അടുത്ത തലമുറയ്ക്ക് അത്തരം കാലവ്യത്യാസങ്ങളുടെ പശ്ചാത്തലത്തിൽ കാണാതിരിക്കാൻ സാധിക്കാത്തതുകൊണ്ട് ഈ ചിത്രം ഉടനീളം കൂടുതൽ ഹൃദയസ്പർശിയാകും. ഗാന്ധിജി ബോംബെയിൽ വരുന്നതും ഇന്ത്യയിലുടനീളം സഞ്ചരിക്കുന്നതും സ്വാതന്ത്ര്യപ്രസ്ഥാനം തുടങ്ങുന്നതും പിന്നെ ദണ്ഡിയാത്രയും ജാലിയൻവാലയും വട്ടമേശസമ്മേളനവും, അധികാരകൈമാററസംഭാഷണങ്ങളും അഭയാർത്ഥിപ്രവാഹവും നൗഖാലിയും ഒക്കെത്തന്നെ മനസ്സിൽ തങ്ങിനിൽക്കുന്നു. യർവാദ ജയിലിൽ വച്ച് കസ്തൂർബായുടെ മരണം, ജാലിയൻവാലയിലെ വെടിവയ്പ്, തെക്കെനാഫ്രിക്കയിൽ കറുത്തവർക്കുള്ള ഐഡൻടിററി കാർഡ് കത്തിച്ച് പ്രസ്ഥാനത്തിന്റെ ആരംഭം എന്നിങ്ങനെ എത്രയെത്ര രംഗങ്ങളിൽ 'മഹാത്മാ'വിനെ കാണാൻ സാധിക്കുന്നു. നേരത്തെ സ്ക്രിപ്ററ് വായിച്ചപ്പോൾ അതിൽ കണ്ട നല്ലൊരുരംഗം ഇവിടെ കണ്ടില്ല. ബ്രിട്ടീഷ് പൊലീസിന്റെ ലാത്തിപ്രഹരം കൊണ്ടുമുറിഞ്ഞ ബാൻഡേജുമായി കിടക്കുന്ന മോഹൻദാസ് ഗാന്ധി—വിവാഹിതനായിട്ട് അധികകാലമായില്ല—കസ്തൂർബായോട് ബാൻഡേജ് മാററാൻ പറയുന്നു. ബാ അടുത്തുചെന്നപ്പോൾ ദേഹസ്പർശം അവരിൽ വികാരം ഉണർത്തി. ഗാന്ധിജിയുടെ ചില വ്രതങ്ങൾ ബാ ഓർമ്മിപ്പിച്ചു. എന്നിട്ടും ആ 'മനുഷ്യൻ' അവരെ ആശ്ലേഷിച്ചു. ഇന്ത്യയിലെ സെൻസർ ഇതനുവദിക്കാത്തതുകൊണ്ട്, ഇങ്ങനെ ചെയ്യാൽ ഇന്നാട്ടിൽ ഗാന്ധിജി മഹാത്മാവായിരുന്നില്ല എന്ന് ആരെങ്കിലും പറയും എന്ന പേടികൊണ്ടോ എന്തോ, ആ ഭാഗം ചിത്ര

**അററൻബറോയുടെ 'ഗാന്ധി' എന്ന ചിത്രം മഹാത്മജിയിലെ മനുഷ്യനെ കണ്ടെത്താനുള്ള മഹനീയമായൊരു പരിശ്രമമാണ്.**



ജാലിയൻ വാലാ ബാഗിലെ കൂട്ടക്കുരുതി



ഗാന്ധിജിയും കസ്തൂർബായും പങ്കിടുന്ന നിമിഷങ്ങൾ— ബെൻകിംഗ്സ്ലി, രോഹിണി ഹട്ടംഗാഡി

ത്തിൽ കണ്ടില്ല. ആവാമായിരുന്നു. വെട്ടിക്കളയാൻ പാടില്ലായിരുന്നു. അതു പോലെ ആഗസ്ററ് പതിനഞ്ചിന് ചെങ്കോട്ടയിൽ പണ്ഡിററ്ജി കൊടി ഉയർത്തിയപ്പോൾ അതിന്റെ പശ്ചാത്തലമൊരുക്കിക്കൊണ്ടു് പണ്ഡിററ്ജിയുടെസു പ്രധാനമായ ആ പ്രസംഗത്തിലെ (Tryst with destiny), വാചകങ്ങൾ സ്ക്രിപ്ററിൽ ഉണ്ടായിരുന്നു. പിന്നെ ജനുവരി 30-ന് രാജ്ഘട്ടിലെ ചിതയിൽനിന്ന് തീ നാളങ്ങൾ ഉയരുമ്പോൾ പണ്ഡിററ്ജി ചെയ്യ, "വെളിച്ചം പൊലിഞ്ഞു" എന്ന പ്രസംഗത്തിന്റെ ഭാഗവും ഉണ്ടായിരുന്നു. ചിത്രത്തിൽ കണ്ടില്ല. അവ ഇല്ലാത്തതു കൊണ്ടു് ചിത്രം മോശമായിട്ടില്ല. പക്ഷേ, കൂടുതൽ നന്നാവുമായിരുന്നു എന്നു സംവിധായകനു തോന്നണ്ടേ.

ചിത്രത്തിന് സാങ്കേതികമായ ഏററ കുറവുകളുണ്ടാകാം. ശബ്ദലേഖനത്തെക്കുറിച്ച് ചില മോശമായ അഭിപ്രായം കേട്ടു. പക്ഷേ, ഭൂരിപക്ഷം നോക്കുകയാണെങ്കിൽ എങ്ങും കൈയടികളാണ്. കൂക്കിവിളികൾ ഒററപ്പെട്ട ശബ്ദങ്ങളാണ്. എനിക്ക് ഗാന്ധിജിയെ കാണാൻ പററിയിട്ടില്ല. ഗാന്ധിജിയുടെ ജീവചരിത്രത്തെക്കുറിച്ച് ഒരു നീണ്ടപടം കണ്ടിട്ടുണ്ട്. എന്നാൽ ഗാന്ധിജിയെ മനസ്സിലാക്കാനും, ആ ജീവിതത്തിന്റെ സന്ദേശം മനസ്സിലാക്കാനും ഈ ചിത്രമാണ് സഹായിച്ചതു്. ഗാന്ധിജിക്ക് ഈ രാജ്യത്തിലും, ഇന്നത്തെ ലോകത്തിലും ഇന്നും പ്രസക്തിയുണ്ടു് എന്നും തോന്നി. ചലച്ചിത്രത്തിലൂടെ ഗാന്ധിജിയുടെ സന്ദേശം ലോകത്തിന്റെ വിവിധ ഭാഗത്തു് എത്തുന്നുണ്ടു് എന്ന റിപ്പോർട്ടുകളുണ്ട്. ഗാന്ധിപടത്തിനും അതിലെ നടനും ഓസ്കാർ കിട്ടിയേക്കാം, കിട്ടാതിരിക്കാം. എന്നാൽ അതോടുകൂടി മറക്കാനും, ആർക്കൈവ്സിലേക്ക് അയയ്ക്കാനും ഉള്ളതല്ല ഈ ചിത്രം. തലമുറകൾക്ക് കാണാനുള്ളതാണ്

മദ്യം വിഷമാണ്. മദ്യം കുടിക്കരുത് വിൽക്കരുത് ഉണ്ടാക്കരുത്. മദ്യപാനം മാരകമായ സിറോസ്സിസ് ലിവർ എന്ന രോഗത്തിനു കാരണമാണ്.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

## ഡോ: ജി. വേലായുധൻ എം. ഡി.

### മി. ജി. ജെ. കല്യാൺ

**ചോദ്യം:**

ഞാൻ 27 വയസ്സുള്ള വിവാഹിതനാണ്. ശീഘ്രസ്ഖലനമുണ്ടാകാറുള്ളതിനാൽ പതിവായി സ്റ്റഡ്-100 ഉപയോഗിക്കുന്നു. അതുകൊണ്ട് എനിക്കോ ഭാര്യക്കോ മറെറന്തെങ്കിലും വിധത്തിലുള്ള സൈഡ് ഇഫെക്ട് ഉണ്ടാകുമോ?

**ഉത്തരം:**

ശീഘ്രസ്ഖലനത്തിനു സ്റ്റഡ്-100 വൈദ്യശാസ്ത്രം അംഗീകരിച്ചിട്ടുള്ള ഒരു ചികിത്സാവിധിയല്ല. അതിനാൽ അതിൻെറ ഗുണദോഷങ്ങളെപ്പററി പ്രവചിക്കാൻ നിവൃത്തിയില്ല.

### മി. സി.—മാനന്തവാടി

**ചോദ്യം:**

രോമങ്ങളുടെ വളർച്ചയെ സഹായിക്കുന്ന ഹോർമോൺ എന്താണ്? ഇതിനുള്ള ചികിൽസ എന്താണ്? ഫലപ്രദമായ ഒരു മരുന്നു നിർദ്ദേശിക്കുക.

**ഉത്തരം:**

ഇതിനു ഫലപ്രദമായ ചികിൽസയില്ലെന്നുള്ളതാണ് വസ്തുത.

## കളമൊഴിയുന്ന കളരിപ്പയററ്

(27-ാം പേജിൽനിന്നു തുടർച്ച)

ച്ചാലേ ചേകോനാവൂ, നേരിട്ടു വെട്ടി മരിച്ചതെങ്കിൽ നാട്ടേക്ക നല്ലൊരു മാനംതന്നെ' എന്നൊക്കെയുള്ള തത്ത്വശാസ്ത്രങ്ങളും ചേകോന്മാരെ വിളിച്ചാൽ വിളിപ്പുറത്തായി കിട്ടത്തക്കവിധം ഒതുക്കി നിറുത്താനുള്ള വിദ്യകളായിരുന്നുവെന്നും ഉപരിവർഗ്ഗത്തിനുവേണ്ടി വേർപ്പൊഴുക്കുകയും ചോര ചിന്തുകയും ചെയ്ത അടിയാളൻെറ ഗതികേടാണ് ചേകോന്മാർക്കും അനുഭവിക്കേണ്ടിവന്നതെന്നും അദ്ദേഹം പറയുന്നു. കളരിപ്പറമ്പ്, കളരിക്കൽ, കളരിയുള്ളതിൽ, കളരിത്താഴെ തുടങ്ങിയ സ്ഥലനാമങ്ങളും വീട്ടുപേരുകളും മററും ഓർമ്മിപ്പിക്കുന്നത് ഒരു കാലത്തു് നാട്ടിലുടനീളം നിലവിലിരുന്ന കളരികളെക്കുറിച്ചാണെന്നു് അദ്ദേഹം സൂചന നൽകുന്നു.

പുതിയ ആയുധങ്ങളുടെ രംഗപ്രവേശത്തോടെയും നാട്ടുവാഴികളുടെയും ദേശവാഴികളുടെയും തിരോധാനത്തോടെയും രാജകൊട്ടാരങ്ങളോടനുബന്ധിച്ച് അഭ്യസിപ്പിച്ചിരുന്നതും യുദ്ധത്തിനെന്നപോലെ തന്നെ ഒരു ദൃശ്യകല എന്ന നിലയിലും കൊട്ടാര സദസ്സുകളിൽ പലപ്പോഴും പ്രദർശിപ്പിക്കപ്പെട്ടു പോന്നിട്ടുള്ളതുമായ കളരിപ്പയററ് പിന്നീട് സമ്പന്നകുടുംബങ്ങളിൽ മാത്രം ഒതുങ്ങിനിന്നു. ഇതിനെ സാധാരണക്കാരുടെ ഇടയിലേക്കുകൊണ്ടുവന്നതു് കോട്ടയ്ക്കൽ കണാരൻ ഗുരുക്കളാണ്. അദ്ദേഹത്തിൻെറ ശിഷ്യനായ സി. വി. നാരായണൻനായർ ഇതു പൊതുവേദികളിൽ പ്രദർശിപ്പിക്കാൻ തുടങ്ങി. കേരളത്തിലുടനീളം കാണുന്ന ഇന്നത്തെ സി. വി. എൻ. കളരികളും നാരായണൻനായരുടെ ശിഷ്യപരമ്പരകളും നടത്തുന്നവയാണ്.

"മെയ്യ് കണ്ണാകുക" എന്നു പറയാറില്ലേ. കണ്ണിൻെറ ഇമകളുടെ ചലനംപോലെ അത്രയേറെ ശീഘ്രവും സമത്ഥവുമായ വിധത്തിൽ ശരീരത്തിലെ ഓരോ അംഗവും ചലിപ്പിക്കാൻ ഒരു വിദഗ്ധനായ അഭ്യാസിക്കു കഴിയും. ഒതുങ്ങിയ ശരീരത്തിനുള്ളിൽ അനന്തമായ ഊർജ്ജം നിറയ്ക്കുവാനുള്ള അസാധാരണമായ ഒരു സിദ്ധിയത്രേ കളരിപ്പയററിലൂടെ ലഭ്യമാകുന്നതു്. ഒററനോട്ടംകൊണ്ടു് ശത്രുവിൻെറ ചലനങ്ങളെ ആകമാനം സ്തംഭിപ്പിക്കുന്ന രീതി, നെററിയിലെ ഒരു പ്രത്യേക ബിന്ദുവിലേക്ക് ഒരു ഉപ്പുപരലോ ധാന്യമണിയോ ഉന്നംവച്ചെറിഞ്ഞുകൊള്ളിച്ച് ശത്രുവിനെ പൂർണ്ണമായും ബോധരഹിതനാക്കുക, പ്രധാനമായ ഒരു നാഡീകേന്ദ്രത്തിൽ കേവലമൊരു വിരൽത്തുമ്പുകൊണ്ടു സ്പർശിച്ച് എതിരാളിയെ തളർത്തുക, പ്രത്യേകരീതിയിൽ ചുരുട്ടിയ ഒരു തുണിക്കഷണം കൊണ്ടെറിഞ്ഞു് ശത്രുവിനു് ഒടിവേല്പിക്കുക, ചില സവിശേഷശബ്ദങ്ങളും പുറപ്പെടുവിച്ച് എതിരാളിയിൽ അതിശക്തമായ കമ്പനം സൃഷ്ടിക്കുക എന്നിവയൊക്കെ വിദഗ്ധന്മാർക്കു മാത്രം ചെയ്യാനാവുന്നതും ഇപ്പോഴും ഏതാണ്ടു ക്ഷയോന്മുഖമായിത്തീർന്നിരിക്കുന്നതുമായ അത്ഭുതവിദ്യകളാണ്.

(തുടരും)

Published by M. S. Sreenivasan on behalfof Laisa Publication Private Ltd Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd KAUMUDI BUILDINGS Trivandrum-695024. Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res 8126996
NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000
BANGALORE-Mrs. Mini Jayaprakash
Phone: Office 576803 Res. 55169

CALCUTTA - Mr. J. S. Jogi
Phone : Office: 448926 Res: 432667
MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

HYDERABAD - Mr. S, Shankara narayana
Phone : Res : 65700
COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234